# കലാകൗമുദി 917

ഏപ്രിൽ 11, 1993.
വില: 4 രൂപ







**മുഖചിത്രം**

കായംകുളം താപനിലയത്തിനെടുത്ത സ്ഥലം വെള്ളത്തിൽ
ഫോട്ടോ: ശ്രീ. അനിൽ ദിവാകർ



### ആറാംവിരൽ

അതാ പോതി എയ്ശ്ശൻ-പുഴ ചാടിക്കടന്നു വരുന്നു. ഷൊർണ്ണൂർ പാലമുണ്ടായിരുന്നില്ല-റെയിലുണ്ടായിരുന്നില്ല. ചൊവ്വരയിൽ തീപ്പെട്ട മഹാരാജാവിൻെറ മുമ്പു വാണരുളുന്ന മഹാരാജൻ-

-രൂപയും അണയും ശില്പിയും ഉണ്ടായിരുന്നില്ല. നെല്ലിനു പകരം തേങ്ങ-തേങ്ങയ്ക്കു പകരം ഉപ്പ്, മുളക്. കാളവണ്ടിയുണ്ടായിരുന്നു.

പുഴ ചാടി-ചാടി പലരും വന്നു. എവിടെയൊക്കെയോ കയറിപ്പററി-നെടുമ്പുര വച്ചു കെട്ടി-ഓലമേഞ്ഞു-പട്ട കെട്ടി-പള്ളിക്കൂടം സ്ഥാപിച്ചു. കൊല്ലവർഷം ഓർമ്മയില്ലല്ലോ.

-എഴുത്താശ്ശാൻമാരായി-

കുമ്പാള കോണകവുമായി പിഞ്ചുമക്കൾ അക്ഷരങ്ങൾ മോന്തിക്കുടിച്ച് പിഞ്ചു പൈതങ്ങൾ പ്രകാശം കണ്ടു.

-സ്ഥാനാരോഹണങ്ങളും അരിയിട്ടു വാഴ്ചയും നടന്നു-തീപ്പെടലും.

അക്ഷരങ്ങൾ ഓതിക്കൊടുക്കുന്നവരെ വരുത്തി-സ്ഥാനാരോഹണ ചടങ്ങിൽ മഹാരാജൻ നല്കിക്കൊടുത്തു: എഴുത്തച്ഛൻ!

രാമനെഴുത്തച്ഛനായി, ശങ്കരനെഴുത്തച്ഛനായി, ഗോവിന്ദനെഴുത്തച്ഛനായി, നാരായണനെഴുത്തച്ഛനായി അക്ഷരങ്ങൾ കുത്തിവച്ചു. വൈരങ്ങൾ വളർന്നു. കാലം മാറി.

ബാബുരാജ്, അശോക്, അനിൽകുമാർ, ബിന്ദു, ഇന്ദു, ജ്യോഗേശ്വരി. കാലം കടന്നുപോയി.

അക്ഷരങ്ങൾ ആരു കുത്തിവയ്ക്കും.

**പി.ശങ്കരനാരായണൻ**
നിർമ്മാല്യം
വടക്കാഞ്ചേരി.

### മൊഴിമുത്തുകളുടെ സൗന്ദര്യം

മലയാള കവിതയിൽ 'മൊഴിമുത്തുകളുടെ സൗന്ദര്യം' പേറിനില്ക്കുന്ന കുഞ്ഞുണ്ണിക്കവിതയെപ്പററി എം.എസ്.ദിലീപിൻെറ അനുസ്മരണം ശ്രദ്ധേയമായി. ഇല്ലാത്ത പൊക്കംഭാവിച്ച് നടക്കുന്ന നമ്മുടെ കവിശേഷ്ഠൻമാർക്കിടയിൽ കുഞ്ഞുണ്ണിമാഷിൻെറ പൊക്കക്കുറവ് പൊക്കമായി നാം അറിയുന്നു. അചഞ്ചലമായ മനുഷ്യസ്നേഹവും, നന്മയിലടിയുറച്ച വിശ്വാസവുമായി മലയാള സാഹിത്യത്തറവാടിൻെറ മുററത്ത്, ശിശുസഹജമായ നിഷ്കളങ്കതയോടെ കവിത കൈയിലിട്ടമ്മാനമാടുന്ന അദ്ദേഹത്തിനു മുമ്പിൽ അനുവാചകലോകം വിനയാന്വിതരാകുന്നു.

കാവ്യസപര്യയ്ക്കുവേണ്ടി ജീവിതം ഉഴിഞ്ഞുവച്ച ഈ ധ്യാനയോഗിയെ അനുസ്മരിച്ച ലേഖകനും 'കലാകൗമുദി'യും അഭിനന്ദനമർഹിക്കുന്നു.

**രാജഗോപാലൻ**
പട്ടാമ്പി.

### എംബ്ളം-പോസ്റ്റർ രചനാമത്സരം

കേരള എൻ.ജി.ഒ യൂണിയൻെറ 30-ാം സംസ്ഥാന സമ്മേളനം 93 മേയ് 12 മുതൽ 15 വരെയുള്ള തീയതികളിൽ കൊല്ലത്തുവച്ച്




നടക്കുകയാണ്. 30-ാം സംസ്ഥാന സമ്മേളനത്തിന് ഒരു എംബ്ളം ഉണ്ടായിരിക്കണമെന്ന് സ്വാഗതസംഘം തീരുമാനിച്ചിട്ടുണ്ട്. എംബ്ളവും പോസ്റ്ററും രൂപകല്പന ചെയ്തവയിൽ നിന്നും തിരഞ്ഞെടുക്കണമെന്നാണ് സ്വാഗതസംഘം തീരുമാനിച്ചിട്ടുള്ളത്. ഇതിലേക്കുള്ള മത്സരത്തിനുള്ള എൻട്രികൾ ക്ഷണിക്കുന്നു. എൻട്രികൾ ഏപ്രിൽമാസം 10-ാം തീയതിക്കകം കൺവീനർ, പബ്ളിസിററി വിഭാഗം, എൻ.ജി.ഒ യൂണിയൻ ബിൽഡിംഗ്സ്, കൊല്ലം-1 എന്ന വിലാസത്തിൽ എത്തിച്ചുതരേണ്ടതാണ്. തിരഞ്ഞെടുക്കപ്പെടുന്ന എൻട്രികൾക്ക് സമ്മാനങ്ങൾ നല്കുന്നതാണ്.

**കൺവീനർ**

### ആദ്യകവിതാസമാഹാരം

''ഉണ്ണിനമ്പൂതിരിയും ഒരു പത്രപ്രവർത്തകനും എന്ന ലേഖനത്തിൽ ശ്രീ.അനിൽകുമാർ എ.വി. എഴുതുന്നു.'' ബാലാമണിയമ്മയുടെ ആദ്യ കവിതാ സമാഹാരം പുറത്തുവന്നപ്പോൾ അതേക്കുറിച്ച് ഉണ്ണിനമ്പൂതിരിയിൽ നിരൂപണം എഴുതിയത് ഇ.എം.എസ് ആയിരുന്നു.'' തുടർന്ന് ''അമ്മ'' എന്ന തലക്കെട്ടിലായിരുന്നു ആ സമാഹാരം എന്നും എഴുതിയിരിക്കുന്നു. ബാലാമണിയമ്മയുടെ ആദ്യ കവിതാസമാഹാരമായി എല്ലാവരും ചൂണ്ടിക്കാണിക്കുന്നത് 1930-ൽ പ്രസിദ്ധീകരിച്ച ''കൂപ്പുകൈ'' ആണ്. 1934-ൽ അന്ന് 'അമ്മ' പ്രസിദ്ധീകരിച്ചത് എന്നും കാണുന്നു.

**ഇന്ദു കെ.**
പള്ളിമുക്ക്

### അച്യുതമേനോൻെറ ജീവചരിത്രം

യശശ്ശരീരനായ സി.അച്യുതമേനോൻെറ ജീവചരിത്ര ഗ്രന്ഥം തയ്യാറാക്കി പ്രസിദ്ധീകരിക്കുവാൻ അച്യുതമേനോൻ ഫൗണ്ടേഷൻ ഉദ്ദേശിക്കുന്നു. സമഗ്രമായ ഈ ജീവചരിത്രം ഇംഗ്ളീഷിൽ വിവർത്തനം ചെയ്തു പ്രസിദ്ധപ്പെടുത്താനും ആലോചിക്കുന്നു. അതിനായി അദ്ദേഹത്തിൻെറ അടുത്ത സഹപ്രവർത്തകരും അനുയായികളുമടങ്ങുന്ന ഒരു സബ്-കമ്മിററി സംഘടിപ്പിച്ച് പ്രവർത്തനം ആരംഭിച്ചിട്ടുമുണ്ട്.

വിവിധ വിഷയങ്ങളെപ്പററി അദ്ദേഹം എഴുതിയ ലേഖനങ്ങൾ, രേഖകൾ, കത്തുകൾ, ഫോട്ടോ ചിത്രങ്ങളും ശബ്ദലേഖനം ചെയ്ത ടേപ്പുകളും തുടങ്ങിയവയും അദ്ദേഹത്തെപ്പററിയും അദ്ദേഹത്തിൻെറ ലേഖനങ്ങളെപ്പററി എഴുതിയിട്ടുള്ള കത്തുകളും ബന്ധപ്പെട്ട രേഖകളും കൈവശമുള്ള സുഹൃത്തക്കൾ ഇക്കാര്യത്തിനുവേണ്ടി ഉപയോഗിക്കാൻ അയച്ചുതന്നു സഹായിക്കണമെന്നഭ്യർത്ഥിക്കുന്നു. രേഖകൾ ഭദ്രമായി സൂക്ഷിക്കുകയും നിശ്ചിത സമയത്തിനുള്ളിൽ മടക്കിയെത്തിച്ചുതരികയും ചെയ്യുന്നതാണ്.

രേഖകൾ കൈവശമുള്ളവർ താഴെക്കാണുന്ന മേൽവിലാസത്തിൽ ബന്ധപ്പെടാൻ അഭ്യർത്ഥിക്കുന്നു.

**കെ.വി.സുരേന്ദ്രനാഥ്**
**സെക്രട്ടറി**
**സി.അച്യുതമേനോൻ ഫൗണ്ടേഷൻ**
**പി.ബി.നമ്പർ 410**
**തിരുവനന്തപുരം-695014**

### കവിതാ രചനാ മത്സരം

ആശാൻ ജയന്തി ആഘോഷങ്ങളുടെ ഭാഗമായി തോന്നയ്ക്കൽ മഹാകവി കുമാരനാശാൻ സ്മാരകം മലയാള കവികൾക്കുവേണ്ടി ഒരു കവിതാ രചനാ മത്സരം സംഘടിപ്പിക്കുന്നു. മികച്ച കവിതകൾക്ക് ഒന്നും രണ്ടും സമ്മാനമായി യഥാക്രമം 1001 രൂപയും 501 രൂപയും നല്കും. തോന്നയ്ക്കലെ ഉദയാസ്തമയ പൂജാദിനമായ ഏപ്രിൽ 12-ന് അവാർഡുകൾ പ്രഖ്യാപിക്കും. കവികൾ തങ്ങളുടെ പുതിയ സൃഷ്ടികൾ ഏപ്രിൽ 2-നു മുമ്പായി കൾച്ചറൽ ഡെവലപ്മെൻറ് ഓഫീസർ, ആശാൻ സ്മാരകം, തോന്നയ്ക്കൽ, തിരുവനന്തപുരം എന്ന വിലാസത്തിൽ അയച്ചുകൊടുക്കേണ്ടതാണ്.

### മറുനാടൻ മലയാളികൾക്കൊരു സാഹിത്യമൽസരം

കേരളത്തിനു പുറത്തുള്ള മലയാളികളുടെ വാർത്തകൾ മാത്രമായി ബാംഗ്ളൂരിൽനിന്നും പ്രസിദ്ധീകരിക്കുന്ന മറുനാടൻ വാർത്തകളുടെ ആഭിമുഖ്യത്തിൽ മറുനാടൻ മലയാളികൾക്കായി ഒരു സാഹിത്യമൽസരം സംഘടിപ്പിക്കപ്പെടുന്നു. ചെറുകഥ, കവിത, ഏകാങ്കം, ഹാസ്യലേഖനം എന്നീ വിഷയങ്ങളിൽ ഇതിനുമുമ്പ് പ്രസിദ്ധീകരിക്കാത്ത രചനകൾ കേരളത്തിനു പുറത്തു താമസിക്കുന്ന മലയാളികളിൽനിന്നും ക്ഷണിക്കുന്നു.

രചനകളുടെ മൂന്നു കോപ്പികൾ 1993 മേയ് മാസം 15-ാം തീയതിക്കുമുമ്പ് ലഭിക്കത്തക്കവണ്ണം താഴെക്കൊടുക്കുന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്. കവറിനു പുറത്ത് 'സാഹിത്യമത്സരത്തിന്' എന്ന് എഴുതിയിരിക്കണം. Convener, Literary Competition, 38/48 Bazaar Street, Neelsadra, Viveknagar Post, Bangalore-560 047.







# വിവര ദോഷികൾ

ഇൻഫർമേഷൻ വിപ്ളവത്തിൻെറ ഫലമായി ലോകം ഒരു ഗ്രാമമായിത്തീർന്നിരിക്കയാണെന്ന് പറയാറുണ്ടെങ്കിലും, വിവരദോഷികളുടെ എണ്ണം വർദ്ധിക്കുന്നത് ജ്യാമതീയ അനുപാതത്തിലാണെന്നു തോന്നുന്നു. അറിവിൻെറ അളവാണെങ്കിൽ ഭയാനകമായി താണുകഴിഞ്ഞിരിക്കുകയാണ്. മറേറതു മേഖലയെക്കാൾ തിരുവാഴിത്താന്മാർ വേഷമിട്ടു നില്ക്കുന്നത് സിനിമാരംഗത്താണ്. വാളെടുത്തവരെല്ലാം വെളിച്ചപ്പാടന്മാരായി തുള്ളുകയാണല്ലോ ആ രംഗത്ത്.

ഇക്കഴിഞ്ഞ ദിവസം ഒരു മെഗാ സംവിധായകൻ തിരുവനന്തപുരത്ത് എഴുന്നെള്ളിയിരുന്നു. ഏതാനും തട്ടുപൊളിപ്പൻ ചലച്ചിത്രങ്ങളെടുത്ത മണിരത്നമായിരുന്നു ആ ഭവാൻ. അദ്ദേഹം പറഞ്ഞുവത്രെ, അടൂർ ഗോപാലകൃഷ്ണൻെറയും അരവിന്ദൻെറയും ചലച്ചിത്രങ്ങളൊന്നും താൻ കണ്ടിട്ടില്ലെന്ന്. തമിഴ് സിനിമാരംഗത്തു ഏഴെട്ടു കൊല്ലമായി പ്രവർത്തിക്കുകയും, ഫാക്ടറികളിൽനിന്നും പുറത്തുവരുന്ന ഉല്പന്നങ്ങളെപ്പോലെ മൂന്നാല് ചിത്രങ്ങൾ അപ്പംപോലെ ചുട്ടെടുക്കുകയും ചെയ്ത ഒരു സംവിധായകനാണ് ഇതു പറയുന്നതെന്നോർക്കണം. അടൂരിൻെറയും അരവിന്ദൻെറയും ചലച്ചിത്രങ്ങൾ കാണാൻ കിട്ടാത്തതുകൊണ്ടോ തിരക്കുകൊണ്ടോ അല്ല ഇങ്ങനെ സംഭവിച്ചത്. കുറസോവയുടെ റോഷോമൺ കാണാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടുമുണ്ട്. അടൂരിൻെറയും അരവിന്ദൻെറയും ചലച്ചിത്രങ്ങൾ തനിക്കു കാണാൻ പാകത്തിലുള്ളതല്ലെന്ന അവജ്ഞയും അഹങ്കാരവുമാണ് മണിരത്നത്തെക്കൊണ്ട് ഇങ്ങനെ പറയിപ്പിച്ചിരിക്കുന്നത്.

ഇന്ത്യയിലെ നവ സിനിമാപ്രസ്ഥാനത്തിൽ സത്യജിത് റായിക്കും ഘട്ടക്കിനും തുല്യമായ സ്ഥാനമാണ് അടൂരിനും അരവിന്ദനുമുള്ളത്. രാജമാണിക്കം സ്റ്റൈലിൽ, വില്ലടിച്ചാൻപാട്ടുകൾ സിനിമകളെന്ന പേരിൽ തമിഴ്നാട്ടിൽ പടച്ചിറക്കിയിരുന്നപ്പോൾ, നമ്മുടെ ജീവിതത്തിലെ സന്തോഷത്തിൻെറയും സന്താപത്തിൻെറയും ഇഴകളോടിം നില്ക്കുന്ന മനുഷ്യകഥകളാണ് ചലച്ചിത്രങ്ങളെന്ന് കാണിച്ചു തന്നവരാണ് ഇവരൊക്കെ. സമൂഹത്തിൻെറ സാംസ്കാരിക ഈടുവയ്പുകളെ സമ്പന്നമാക്കിയ ഈ ചലച്ചിത്രകാരന്മാർ, കാലദേശങ്ങൾക്കും ഭാഷയ്ക്കും അതീതമാണ് ചലച്ചിത്ര കലാരൂപങ്ങളെന്നും തെളിയിച്ചു. ആ ചലച്ചിത്രകാരന്മാരുടെ കൃതികളുമായി പരിചയപ്പെടാത്ത ഒരു സംവിധായകൻ എങ്ങനെ സംവിധായകനാകും? മണിരത്നത്തിൻെറ സങ്കല്പത്തിലുള്ള സംവിധായകൻ ഒരു ഓർഗനൈസർ മാത്രമാണ്. കഥയും സംഗീതവും സ്ററണ്ടും എല്ലാം പരുവത്തിൽ കൂട്ടിച്ചേർക്കുന്ന ഒരു ഓർഗനൈസർ. ഒരു കവിത എഴുതപ്പെടുന്നതുപോലെയോ ഒരു ചിത്രം വരയ്ക്കപ്പെടുന്നതുപോലെയോ അല്ല അവരുടെ ചലച്ചിത്രങ്ങൾ. സ്വന്തം രചനകളോട് ജൈവബന്ധമില്ലാത്ത അവർ വെറും മെക്കാനിക്കുകളാണ്.

അടൂരിൻെറയും അരവിന്ദൻെറയും ചലച്ചിത്രങ്ങൾ കാണാതെ ഒരാൾക്ക് സംവിധായകനാണെന്ന് അവകാശപ്പെടാൻ കഴിയില്ലതന്നെ. ത്യാഗരാജസ്വാമികളെ അറിഞ്ഞുകൂടെന്ന് യേശുദാസ് പറഞ്ഞാലെങ്ങനെയിരിക്കും? കമ്പറെയും ഭാരതിയെയും കേട്ടിട്ടില്ലെന്ന് ഒരു തമിഴ് കവി പറഞ്ഞാലോ? മണിരത്നവും അതുപോലെയാണ്. അദ്ദേഹം നിർമ്മിച്ചതുപോലുള്ള ചലച്ചിത്രങ്ങൾ ആർക്കും നിർമ്മിക്കാം. കോടിക്കണക്കിനു രൂപ മാത്രം മതി. പക്ഷേ, ഒരു സ്വയംവരവും ഒരു കാഞ്ചനസീതയും നിർമ്മിക്കാൻ രൂപ മാത്രം പോര. മണിരത്നത്തിന് അറിഞ്ഞുകൂടാത്തതും അതാണ്. പക്ഷേ, ആ അജ്ഞതയെ കിരീടമായി ചുമന്നുകൊണ്ടു നടക്കരുത്.

''അജ്ഞസ്സുഖമാരാദ്ധ്യ സുഖതരമാരാദ്ധ്യതേ
വിശേഷജ്ഞ
ജ്ഞാന ലവ ദുർവ്വിദഗ്ദ്ധം ബ്രഹ്മാപി
നരം ന രഞ്ജയതി

ഇത്തരക്കാർ ഈ മണ്ണിൽ പിറക്കുമെന്ന് വിചാരിച്ചായിരിക്കും ഭർതൃഹരി ഈ വരികൾ എഴുതിയത്.



■ നരേന്ദ്രൻ



# അർജ്ജുൻസിംഗിനെ സോണിയ പിന്താങ്ങുമോ?

നരസിംഹ റാവുവിന് അർജ്ജുൻസിംഗ് ഒരു ഒഴിയാബാധയായിത്തീർന്നിരിക്കുകയാണ്. അദ്ദേഹം പ്രധാനമന്ത്രിയെ നിരന്തരം പേടിപ്പിച്ചുകൊണ്ടിരിക്കുന്നു. അതിൽനിന്നും ഒരു മോചനം—റാവുവിന് ആഗ്രഹമുണ്ടെങ്കിലും സാദ്ധ്യമാകാനുള്ള സാഹചര്യമൊന്നുമില്ല. പത്തുമണിക്കൂർ നേരമാണ് അർജ്ജുൻസിംഗ് പ്രശ്നം ചർച്ച ചെയ്യാൻ കോൺഗ്രസ് വർക്കിംഗ് കമ്മിററി ചെലവിട്ടത്. കൊച്ചു വെളുപ്പാൻകാലത്ത് ഉറക്കച്ചടവോടുകൂടി കമ്മിററിയംഗങ്ങൾ പിരിയുമ്പോൾ ഇലയ്ക്കും മുള്ളിനും കേടില്ലാത്ത ഒരു നിലപാടെടുത്തു—അർജ്ജുൻസിംഗിനും ദോഷമില്ല, നരസിംഹ റാവുവിനും കുഴപ്പമില്ല. പക്ഷേ, നരസിംഹ റാവുവിനറിയാം, അടുത്ത പ്രഹരത്തിനായി അർജ്ജുൻസിംഗ് കാത്തിരിക്കുകയാണെന്ന്. 1969-ലാണല്ലോ കോൺഗ്രസ് പിളരുന്നത്. അതിനുശേഷം, ആദ്യമാണെന്നു തോന്നുന്നു വീണ്ടും ഒരു പിളർപ്പിന്റെ ഭീഷണി ഉയർന്നു വന്നത്. ഏതായാലും തൽക്കാലം അതൊഴിവായിരിക്കുകയാണ്. എന്നാൽ മുമ്പെങ്ങും ദർശിക്കാൻ സാധിക്കാത്ത നിർഭീകരത കോൺഗ്രസ്സുകാർക്ക് കൈവന്നിരിക്കുകയാണ് ഇപ്പോൾ. അച്ചടക്കലംഘനത്തെക്കുറിച്ചുള്ള മുന്നറിയിപ്പുകൾക്കൊന്നും കോൺഗ്രസ്സുകാരെ പേടിപ്പെടുത്തുന്നേയില്ല. നരസിംഹ റാവുവിനെയും മററു നേതാക്കളെയും പരസ്യമായി വിമർശിക്കാനും അവർക്ക് യാതൊരു കൂസലുമില്ല. കോൺഗ്രസ് പ്രസിഡൻറിന് ഈ പുതിയ പ്രതിഭാസം തലവേദനയായിത്തീർന്നിരിക്കയാണ്. അന്യോന്യം ശണ്ഠകൂടുന്ന ഗ്രൂപ്പുകളിൽ തന്റെ ശാസനകളൊന്നും ഏശുന്നില്ലെന്ന തോന്നലും അദ്ദേഹത്തിനുണ്ട്. കേരളം മുതൽ കാശ്മീർവരെയുള്ള എല്ലാ സ്റ്റേറ്റുകളിലും കോൺഗ്രസ്സിൽ ഗ്രൂപ്പിസം വളരെ സജീവമാണ്. ഈ അന്തരീക്ഷമാണ് അർജ്ജുൻസിംഗ് പ്രയോജനപ്പെടുത്തിയിരിക്കുന്നത്. വർക്കിംഗ് കമ്മിററിയോഗം കൂടുന്നതിനുമുൻപ് കരുണാകരനെപ്പോലുള്ള സീനിയർ നേതാക്കൾ നരസിംഹ റാവുവിനെ സന്ദർശിച്ച് അർജ്ജുൻസിംഗിനെ മന്ത്രിസഭയിൽനിന്നും പുറത്താക്കുന്നതിനു പുറമെ, പാർട്ടിയിൽനിന്ന് സസ്പെൻഡു ചെയ്യണമെന്നും ആവശ്യപ്പെട്ടിരുന്നു. കമ്മിററിയോഗത്തിനിടയിൽ ഭൂരിപക്ഷം അംഗങ്ങൾ ഇതിനെ അനുകൂലിക്കുകപോലും ചെയ്തു. പക്ഷേ, ശരദ്പവാറും മററു ചിലരും ഇടപെട്ട് തീവ്രമായൊരു നടപടി ഒഴിവാക്കണമെന്നും, അത് പാർട്ടിക്കു വിനയായിത്തീരുമെന്നും താക്കീതുചെയ്തു. അതിന്റെ അടിസ്ഥാനത്തിലാണ് തന്റെ നിലപാട് മയമുള്ളതാക്കാൻ റാവു നിർബ്ബന്ധിതനായത്. ഈ പ്രതിസന്ധി പരിഹരിക്കുന്നതിൽ സോണിയാഗാന്ധിക്കും ഒരു പങ്കുണ്ടായിരുന്നു. ഇൻഫഥ് കോംപ്ളെക്സിൽ ആൾക്കൂട്ടത്തിൽനിന്നൊഴിഞ്ഞു നില്ക്കുന്ന സോണിയ രാഷ്ട്രീയത്തിൽനിന്നും അത്ര വലിയ അകലമൊന്നും ഇപ്പോൾ പാലിക്കുന്നില്ല. വളരെ സജീവമായി അവർ രംഗത്തുണ്ട്. രാഷ്ട്രീയക്കാര്യങ്ങളെപ്പററി അവർ കോൺഗ്രസ്സുകാരുമായി നിരന്തരമായി ചർച്ചകൾ നടത്തുന്നുണ്ട്. പ്രതിയോഗികളുടെ കുരമ്പുകൾ ഭയന്ന് രാഷ്ട്രീയത്തിന്റെ കേന്ദ്രസ്ഥാനത്ത് വന്നിട്ടില്ലെങ്കിലും പലതരം നീക്കങ്ങൾ അവർ നടത്തുന്നുണ്ട്.



അർജ്ജുൻ സിംഗ്

നരസിംഹ റാവുവിന്റെ പ്രവർത്തന ശൈലിയിൽ അവർക്കു കടുത്ത എതിർപ്പുണ്ടെന്നാണ് സോണിയയുമായി അടുത്ത സമ്പർക്കത്തിലുള്ളവർ പറയുന്നത്. തന്റെ അന്തരിച്ച ഭർത്താവ് രാജീവ്ഗാന്ധിയെ അവമതിക്കാനുള്ള പ്രചരണത്തെ നിശ്ശബ്ദമായി റാവു പ്രോത്സാഹിപ്പിക്കുന്നുണ്ടെന്നും അവർ കരുതുന്നു. ബി.ജെ.പിയുടെ വളർച്ചയ്ക്ക് രാജീവായിരുന്നു കാരണക്കാരനെന്ന് കുററപ്പെടുത്തിക്കൊണ്ട് എ.ഐ.സി.സി സെക്രട്ടറിമാരായ ഷിൻ ഡെയും പൂജാരിയും പുറപ്പെടുവിച്ച പ്രസ്താവനയ്ക്ക് നരസിംഹ റാവുവിന്റെ അനുമതി ഉണ്ടായിരുന്നു. ഏതാനും നാളുകൾക്കുമുമ്പ് നരസിംഹറാവു സന്ദർശിക്കാൻ വന്നപ്പോൾ ഇക്കാര്യം അവർ അദ്ദേഹത്തോട് ചോദിച്ചിരുന്നു. അതിന് അദ്ദേഹം എന്തു വിശദീകരണം നല്കിയെന്നതു മാത്രം പുറത്തു വന്നിട്ടില്ല.



സോണിയാഗാന്ധി

സോണിയാഗാന്ധിയെ നരസിംഹറാവു വിശ്വസിക്കുന്നില്ലെന്നത് ഒരു യാഥാർത്ഥ്യമാണ്. അതേസമയം അവരെ അവഗണിക്കാനാവുകയില്ലെന്നും അദ്ദേഹത്തിനറിയാം. ഏതാണ്ട് നൂറോളം എം.പിമാരെ അണിനിരത്താനുള്ള കെല്പ് ഇപ്പോഴും സോണിയയ്ക്കുണ്ട്. അങ്ങനെ വല്ലതും സംഭവിച്ചാൽ തന്റെ നില പരുങ്ങലിലാകുമെന്ന് റാവുവിന് നല്ല ബോദ്ധ്യമുണ്ട്. പുതുതായി ഉരുത്തിരിഞ്ഞു വരുന്ന രാഷ്ട്രീയസംഭവങ്ങൾ ശ്രദ്ധാപൂർവം വിലയിരുത്തി വളരെ അവധാനപൂർവമാണ് സോണിയാഗാന്ധി ഓരോ ചുവടും വയ്ക്കുന്നത്. എന്തെങ്കിലും സംഭവിച്ചാൽ ബോഫോഴ്സ് കുത്തിപ്പൊക്കി തന്നെ നിശ്ശബ്ദയാക്കാൻ റാവു മുതിരുമെന്നും അവർക്കറിയാം.

തന്റെ മകനെ ചുററിപ്പററി വളരുന്ന ഓഹരിഅപവാദവും ആന്ധ്രയിലെഭൂമിഅപവാദവും തനിക്ക് വിനയായിത്തീരുമോയെന്ന ആശങ്കയും നരസിംഹറാവുവിനെ ഗ്രസിച്ചിട്ടുണ്ട്. പ്രതിപക്ഷപ്പാർട്ടികൾക്കുപരിയായി റാവുവിന്റെ മകൻ പ്രഭാകര റാവുവിനെതിരെ ആരോപണങ്ങൾ പ്രചരിപ്പിക്കുന്നത് കോൺഗ്രസ്സുകാരാണ്. ഒന്നുരണ്ടു കൊല്ലത്തിനിടയിൽ ഭീമമായ ആസ്തി ഉണ്ടാക്കിയ മകനെ സംരക്ഷിക്കുക..യാണെന്നുവരെ അവർ പ്രധാനമന്ത്രിയെ കുററപ്പെടുത്തുന്നുണ്ട്. പ്രധാനമന്ത്രിയുടെ മക്കൾ ഏർപ്പെട്ടിരിക്കുന്ന രാഷ്ട്രീയവും സാമ്പത്തികവുമായ ഏർപ്പാടുകളെപ്പററി അനവധി കഥകൾ പരന്നിരിക്കുകയാണ്. അതെല്ലാം കൊണ്ട് വളരെ കരുതിയാണ് റാവു നീങ്ങുന്നത്. 1987-ൽ ബോഫോഴ്സ് അപവാദം രാജീവ്ഗാന്ധിയെ വലച്ചത് അദ്ദേഹത്തിന് ഓർമ്മയുണ്ട്. കോൺഗ്രസ്സിനെ താറടിക്കാൻ പ്രതിപക്ഷ കക്ഷികൾ ഈ അപവാദങ്ങളാണ് തുരുപ്പുശീട്ടായി ഉയർത്തിപ്പിടിക്കുന്നത്.



പ്രഭാകർ റാവു

അർജ്ജുൻസിംഗും അഴിമതിയാരോപണത്തിൽനിന്നും മുക്തനല്ല. ചുർഹട്ട് ലോട്ടറി അപവാദം ഇപ്പോഴും അദ്ദേഹത്തെ നിഴൽപോലെ പിന്തുടരുന്നുണ്ട്. മദ്ധ്യപ്രദേശിലുള്ള അദ്ദേഹത്തിന്റെ പ്രതിയോഗികൾ അതു സംബന്ധിച്ച് കൂടുതൽ കൂടുതൽ വിവരം പുറത്തുകൊണ്ടു വരുന്നു. മദ്ധ്യപ്രദേശിലുള്ള അദ്ദേഹത്തിന്റെ രാഷ്ട്രീയ അടിത്തറയും ബലഹീനമായിരിക്കയാണ്. മാധവറാവു സിന്ധ്യയും, ശുക്ള സഹോദരന്മാരും അദ്ദേഹത്തെ ഒതുക്കിയിരുത്താൻ പല വിദ്യകളും പ്രയോഗിച്ചുവരികയാണ്. ദിഗ്‌വിജയസിംഗിനെപ്പോലുള്ള അനുയായികളെയാണ് ഇവർക്കെതിരെ അദ്ദേഹം അണിനിരത്തിയിരിക്കുന്നത്. ഇതൊക്കെയാണെങ്കിലും ബി.ജെ.പിക്കും മററു വർഗ്ഗീയപ്പാർട്ടികൾക്കുമെതിരെ സുശക്തമായ നിലപാടെടുക്കുകയും, രാഷ്ട്രീയമായി അത് നടപ്പാക്കുകയും ചെയ്യുന്നില്ലെങ്കിൽ കോൺഗ്രസ്സിന്റെ ഭാവി അപടകത്തിലാണെന്ന് ആവർത്തിച്ചു പറയുന്നതിൽ അർജ്ജുൻസിംഗിന് വ്യത്യസ്തമായൊരു പ്രതിച്ഛായ സൃഷ്ടിക്കാൻ കഴിയുന്നുണ്ട്. റാവുവിന്റെ രാഷ്ട്രീയ ഉപദേഷ്ടാവായ ജിതേന്ദ്രപ്രസാദിന് ഒരു കത്തയച്ച് ഇക്കാര്യം പൊതുവേദിയിൽ ചർച്ചാവിഷയമാക്കിയത് അർജ്ജുൻസിംഗാണ്. അതിനെത്തുടർന്ന് അർജ്ജുൻസിംഗിന്റെ നിലപാടിനെ എതിർക്കാൻ ആൻറണിയെപ്പോലുള്ളവരെ റാവു ഇളക്കിവിടുകയുണ്ടായി. തിരുപ്പതിയിൽ നടന്ന വർക്കിംഗ് കമ്മിററി തിരഞ്ഞെടുപ്പിൽ അർജ്ജുൻസിംഗിനായിരുന്നു ഏററവും കൂടുതൽ വോട്ടു കിട്ടിയതെന്ന കാര്യം വിസ്മരിക്കരുത്. വർക്കിംഗ് കമ്മിററി തിരഞ്ഞെടുപ്പിൽ ആൻറണി ജയിക്കാനും അദ്ദേഹമായിരുന്നു കാരണക്കാരൻ. പക്ഷേ, ആൻറണി ഇപ്പോൾ അർജ്ജുൻസിംഗിന്റെ വിമർശകനായി മാറിയിരിക്കയാണ്.

റാവുവും അനുയായികളും ബി.ജെ.പിക്കെതിരായി കൈക്കൊണ്ടിരിക്കുന്ന നയനിലപാട് അർജ്ജുൻസിംഗ് ആവിഷ്കരിച്ചതാണെന്നത് വിചിത്രമായിത്തോന്നാം. എങ്കിലും അതാണ് യാഥാർത്ഥ്യം.. എങ്കിലും വർഗ്ഗീയശക്തികൾക്കെതിരെ പ്രധാനമന്ത്രി യാതൊരു നടപടിയുമെടുക്കുന്നില്ലെന്ന് അർജ്ജുൻസിംഗ് ഇപ്പോഴും കുററപ്പെടുത്തുന്നു. ഇതിന്റെ ഫലമായി ഹിന്ദിമേഖലയിൽ കോൺഗ്രസ്സിന്റെ സ്ഥാനം മൂന്നാമതായിരിക്കയാണെന്നും, ബി.ജെ.പി ഭരിച്ചിരുന്ന സ്റ്റേറ്റുകളിൽ തിരഞ്ഞെടുപ്പു നടത്തിയാൽ കോൺഗ്രസ്സിന്റെ നില പരിതാപമാകുമെന്നും അർജ്ജുൻസിംഗ് ചൂണ്ടിക്കാണിക്കുന്നു. പല കോൺഗ്രസ്സുകാർക്കും ഈ ഭീതിയുണ്ട്.

അർജ്ജുൻസിംഗിന്റെ ബി.ജെ.പി വിരുദ്ധ നിലപാടിനു പുറമെ മററു ചില വസ്തുതകളും റാവുവിനെ അസ്വസ്ഥനാക്കുന്നുണ്ട്. മുപ്പതു-നാല്പതു എം.പിമാരുടെ പിന്തുണ അർജ്ജുൻസിംഗിനുണ്ടെന്നതാണ് അതിലൊന്ന്. രണ്ടാമതായി പല പ്രതിപക്ഷ കക്ഷികളും, അവയുടെ നേതാക്കളും അർജ്ജുൻസിംഗിനെ പിന്താങ്ങാൻ തുടങ്ങിയിട്ടുണ്ടെന്നതാണ്. അർജ്ജുൻസിംഗിന്റെ നിലപാട് ശരിയാണെന്ന മാർക്സിസ്ററു കമ്മ്യൂണിസ്ററു പാർട്ടിയുടെ അഭിപ്രായം അതിനൊരുദാഹരണമാണ്. നരസിംഹ റാവുവിന്റെ സ്ററാററസ് കോ നിലപാടിനെതിരെ വിട്ടുവീഴ്ചയില്ലാതെ സമരം ചെയ്യണമെന്ന് അർജ്ജുൻസിംഗിനെ പ്രേരിപ്പിക്കുന്നവരിൽ പ്രധാനി ചന്ദ്രശേഖറാണ്. ജനതാദളിലെ ഒരു വിഭാഗവും ഇതിൽ അർജ്ജുൻസിംഗിനെ അനുകൂലിക്കുന്നുണ്ട്. മൂന്നാമത്തെ കാര്യം, ഒരുവിഭാഗം വ്യവസായികൾ അർജ്ജുൻസിംഗിനെ പിന്താങ്ങുന്നുണ്ടെന്നതാണ്.

ഈ ഘടകങ്ങളെല്ലാം കൂടിച്ചേർന്നാൽ തന്റെ നില അപകടത്തിലാകുമെന്ന് റാവുവിന് അറിയാം. എ.ഐ.സി.സിയുടെ പിന്തുണ വീണ്ടും നേടിയെടുക്കാൻ അദ്ദേഹത്തിനു കഴിയും. അതുകഴിഞ്ഞാലോ? ഭീഷണികൾ കൂടുകയേയുള്ളൂ. സോണിയാ ഗ്രൂപ്പുകൂടി അർജ്ജുൻസിംഗിനെ പിന്താങ്ങാൻ ഒരുമ്പെട്ടാൽ ചിത്രം വ്യത്യസ്തമാകും. ഇന്നത്തെ സാഹചര്യം റാവുവിന് അനുകൂലമാണ്. ശരദ്പവാറും മററു ചിലരും അദ്ദേഹത്തോടൊപ്പം നില്ക്കുന്നതുകൊണ്ടാണിത്. മുപ്പതു എം.പിമാരുടെ പിന്തുണ പവാറിനുണ്ട്.

അർജ്ജുൻസിംഗ് ഗ്രൂപ്പും ചില പ്രതിപക്ഷ ഗ്രൂപ്പുകളും ചേർന്ന് പുതിയൊരു രാഷ്ട്രീയ ചേരിതിരിവുണ്ടാക്കുമോയെന്നതാണ് റാവുവിന്റെ അനുയായികളെ പേടിപ്പെടുത്തുന്ന കാര്യം. അതിന്റെ ആരംഭം കുറിച്ചുകഴിഞ്ഞിട്ടുണ്ട്. അതൊരു രാഷ്ട്രീയ യാഥാർത്ഥ്യമായാൽ പാർലമെൻറിലെ കോൺഗ്രസ്സിന്റെ നില അവതാളത്തിലാകും. അങ്ങനെ സംഭവിച്ചാൽ നിലനില്പിനുവേണ്ടി ബി.ജെ.പിയോടുള്ള നിലപാട് പുനഃപരിശോധിക്കാൻ കോൺഗ്രസ് നേതൃത്വം നിർബ്ബന്ധിതമാകും. ഇക്കാര്യത്തിൽ റാവു പിടിച്ച പുലിവാലിനെപ്പററിയും അർജ്ജുൻസിംഗ് ബോധവാനാണ്. പുതിയൊരു കോൺഗ്രസ് പ്രസിഡൻറു വരാതെ പാർട്ടിക്ക് ഭാവിയില്ലെന്ന് അർജ്ജുൻസിംഗ് അനുയായികളോടു പറയുന്നുണ്ട്. കഴിഞ്ഞ ഇരുപതു മാസത്തിനിടയിൽ പാർട്ടിയുടെ പ്രതിച്ഛായ മെച്ചപ്പെടുത്താൻ നരസിംഹറാവു രചനാത്മകമായ യാതൊന്നും ചെയ്തിട്ടില്ലെന്ന് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. ഇതുമൂലം കോൺഗ്രസ്സിന്റെ പ്രധാന വോട്ടുബാങ്കായ പിന്നോക്കക്കാരും ന്യൂനപക്ഷക്കാരും ഒഴിഞ്ഞുപോവുകയാണ്. കോൺഗ്രസ്സിൽ അവർക്കുള്ള വിശ്വാസവും നഷ്ടപ്പെട്ടിരിക്കുന്നു. ബി.ജെ.പിയോടും ആർ.എസ്.എസ്സിനോടും നരസിംഹറാവു മയമുള്ള നിലപാടെടുത്തിരുന്നതുകൊണ്ടാണ് ഇങ്ങനെ സംഭവിച്ചിട്ടുള്ളതെന്നും അർജ്ജുൻസിംഗ് കുററപ്പെടുത്തുന്നു.

പ്രസിഡൻറുസ്ഥാനം രാജിവയ്ക്കണമെന്ന ആവശ്യം ശക്തിപ്രാപിച്ചത് നരസിംഹറാവുവിനെ വല്ലാതെ അലോസരപ്പെടുത്തിയിട്ടുണ്ട്. ആ ആവശ്യം അംഗീകരിച്ചാൽ, അധികം വൈകാതെ പ്രധാനമന്ത്രിപദം ഒഴിയേണ്ടി വരുമെന്ന് അദ്ദേഹത്തിനറിയാം. രണ്ടു സ്ഥാനങ്ങളിലും പിടിച്ചുനില്ക്കേണ്ടത് സ്വന്തം രക്ഷയ്ക്കാവശ്യമാണെന്നും അദ്ദേഹം കരുതുന്നു. ഈ പശ്ചാത്തലത്തിൽ വേണം അർജ്ജുൻസിംഗിന്റെ ഭാവിനീക്കങ്ങൾ ശ്രദ്ധിക്കേണ്ടത്. വീണ്ടുമൊരു പ്രഹരം നല്കാനായി അദ്ദേഹം വളരെ ശ്രദ്ധയോടുകൂടിയാണ് നീങ്ങുന്നത്. സൂരജ്കുണ്ടിലെ എ.ഐ.സി.സി സമ്മേളനഫലങ്ങൾ അദ്ദേഹം വിലയിരുത്തും. കോൺഗ്രസ്സുകാരുടെ പൊതുനിലപാട് മനസ്സിലാക്കാൻ അത് അദ്ദേഹത്തിന് സൗകര്യം നല്കുന്നതാണ്. ഇപ്പോൾത്തന്നെ വിവിധ സ്റ്റേറ്റുകളിലെ വിമതന്മാരുമായി അദ്ദേഹം ബന്ധം സ്ഥാപിച്ചുകഴിഞ്ഞിട്ടുണ്ട്. എല്ലാം വിലയിരുത്തി, സാഹചര്യങ്ങൾ പൂർണ്ണമായി അനുകൂലമാണെന്ന് ഉറപ്പു വന്നശേഷമേ അദ്ദേഹം പ്രഹരിക്കൂ. അത്തരമൊരു പ്രഹരം വിജയത്തിലേക്കുള്ള കവാടം തുറക്കാൻ സഹായിക്കുന്നതാകണമെന്ന് അദ്ദേഹത്തിനു നിർബ്ബന്ധമുണ്ട്.

**ബോം**ബെയിലെ സ്ഫോടനവും കൽക്കട്ടയിലെ സ്ഫോടനവും തമ്മിൽ ഏതെങ്കിലും വിധത്തിൽ ബന്ധമുണ്ട് എന്നതിന് ഇനിയും തെളിവ് കിട്ടാനിരിക്കെ, കൽക്കട്ട പൊലീസിന്റെ പരമോന്നത സ്ഥാനമായ ലാൽ ബസാർ പൊലീസ് ഹെഡ് ക്വാർട്ടേഴ്സിന്റെ മൂക്കിനു താഴത്ത് നടന്ന അതിദാരുണമായ സ്ഫോടനം, പൊലീസും അധോലോക സാമൂഹ്യദ്രോഹികളും തമ്മിലുള്ള മധുവിധു ആഘോഷത്തിന് കിടക്ക വിരിച്ചുകൊടുത്ത പാപത്തിൽനിന്നും ഉണ്ടായതാണെന്ന സത്യത്തിൽനിന്ന് പശ്ചിമബംഗാൾ ഗവൺമെന്റിനു കൈകഴുകാൻ സാധിക്കുകയില്ലെന്ന് രാഷ്ട്രീയ കേന്ദ്രങ്ങൾ ചൂണ്ടിക്കാട്ടുന്നു. ഈ സ്ഫോടനത്തിൽ കുററവാളികളാണെന്ന് കരുതപ്പെടുന്ന റഷീദ് ഖാൻ എന്ന അധോലോക ചൂതാട്ടരാജാവിനെയും, അയാളുടെ ശിങ്കിടിയായ അബ്ദുൾ അസീസിനെയും പൊലീസ് അറസ്ററു ചെയ്തിരിക്കുകയാണ്. 'സട്ട' എന്ന ഓമനപ്പേരിൽ



കൽക്കത്തയിലെ ബോബസാർ— തകർന്നു വീണ കെട്ടിടങ്ങൾ

**കൽക്കത്ത സ്ഫോടനം**

# അധോലോകത്തിന്റെ കരങ്ങൾ രാഷ്ട്രീയത്തിൽ

ഇവർ നടത്തുന്ന നിയമവിരുദ്ധമായ ചൂതാട്ടം കൽക്കട്ടയിലെ 24 പൊലീസ് സ്റേറഷനതിർത്തികളിൽ വ്യാപിച്ചു കിടക്കുന്നതും, ദിവസം പ്രതി ഒന്നര–രണ്ടുലക്ഷം രൂപയോളം വരുമാനമുള്ളതുമാണെന്ന് കരുതപ്പെടുന്നു.

റഷീദ് ഖാൻ 'സട്ട' സാമ്രാജ്യത്തിന്റെ ചക്രവർത്തിയായി സ്വയം ഉയർന്നത് എൺപതുകളുടെ അവസാനത്തിൽ മിർ മൊഹമ്മദ് ഒമർ എന്ന അന്നത്തെ 'സട്ട' തലവന്റെ കൊലപാതകത്തെത്തുടർന്നാണ്. മിർ മൊഹമ്മദിന് കോൺഗ്രസ്സിന്റെ ഉയർന്ന നേതാക്കളുടെ അനുഗ്രഹാശിസ്സുകളുണ്ടായിരുന്നതിനാൽ, മൊഹമ്മദിന്റെ കൊലപാതകത്തിനുശേഷം റഷീദ് ഖാനെ എല്ലാവിധത്തിലും സഹായിച്ച് പ്രോത്സാഹിപ്പിച്ചു വരുന്നത് ഇടതുപക്ഷ മുന്നണിയിലെ തലമുതിർന്ന ഒരു എം.എൽ.എ ആണെന്നത് ഇന്ന് ഒരു പരസ്യമായ രഹസ്യമാണ്.

റഷീദ് ഖാനെ കൂടാതെ കൽക്കട്ടയിൽ തുടർച്ചയായി 'സട്ട' വ്യവസായം നടത്തുന്നവർ അസീസ് മിർസ, രാം അവതാർ, സത്യ ജെയിൻ, ഭോല ചാററർജി, ടി.ടി. അൻവർ എന്നിവർ ആണെന്ന് പൊലീസ് അധികൃതർ പറയുമ്പോഴും, ഈ മേഖലയിലെ പ്രമുഖൻ റഷീദ് ഖാൻതന്നെയാണെന്ന് അവർ സമ്മതിക്കുകയും ചെയ്യുന്നു.

റഷീദ് ഖാൻ നിയമവിരുദ്ധ ചൂതാട്ട വ്യവസായത്തിലൂടെ കോടികൾ സമ്പാദിക്കുന്നയാളാണെന്ന് അറിവുണ്ടായിരിക്കെ, ഇതിനുമുമ്പ് അയാളെ എന്തുകൊണ്ട് അറസ്ററ് ചെയ്തില്ല എന്ന ചോദ്യത്തിന് ''മൗനം വിദ്വാന് ഭൂഷണം'' എന്ന നിലപാടാണ് പൊലീസ് കമ്മീഷണർ തുഷാർ തലൂക്ദാർ, ഡിററക്ടീവ് ഡെപ്യൂട്ടി കമ്മീഷണർ ഗൗതം ചക്രബർത്തി, സെൻട്രൽ ഡിവിഷൻ ഡെപ്യൂട്ടി കമ്മീഷണർ ദേബൻ ബിസ്വാസ് എന്നിവർ സ്വീകരിക്കുന്നത്. കൽക്കട്ടയിൽ ചുരുങ്ങിയത് പതിനൊന്ന് ഹോട്ടലുകളുടെ ലൈസൻസും, ഒന്നിലധികം മൾട്ടി സ്റേറാറീഡ് കെട്ടിടങ്ങളുടെ ഉടമയുമായ റഷീദ് ഖാനെതിരെ ഒന്നര മാസംമുമ്പ് ഒരു കേസ് രജിസ്ററർ ചെയ്തിരുന്നുവെന്നും, അപ്പോൾ അയാൾ കോടതിയിൽ സ്വയം കീഴടങ്ങിയതുകൊണ്ട് അറസ്ററ് ചെയ്യാൻ കഴിഞ്ഞിട്ടില്ലെന്നും ശ്രീ. ചക്രബർത്തി പറയുന്നു. ഭരണകക്ഷികളിലൊന്നുമായി റഷീദ് ഖാനുള്ള അടുപ്പംകൊണ്ടാണോ അയാളെ സ്വതന്ത്രവിഹാരത്തിന് അനുവദിക്കുന്നതെന്ന ചോദ്യത്തിന് ''അങ്ങനെയൊന്നുമില്ല'' എന്ന ഒഴുക്കൻ മറുപടിയാണ് തലൂക്ദാറിനു പറയാനുള്ളത്.

പക്ഷേ, ഉയർന്ന മററു പൊലീസ് ഓഫീസർമാർക്ക് മറെറാരു കഥയാണു പറയാനുള്ളത്. പേര് വെളിപ്പെടുത്താനാഗ്രഹിക്കാത്ത ഒരു ഡെപ്യൂട്ടി പൊലീസ് കമ്മീഷണർ പറയുന്നത് സെൻട്രൽ കൽക്കട്ട നിയോജകമണ്ഡലത്തിൽ ഒരു ഇടതുകക്ഷിയുടെ ഇലക്ഷൻ ചെലവിന്റെ സിംഹഭാഗവും ചെലവിറക്കുന്നത് റഷീദ് ഖാനാണെന്നാണ്. കൂടാതെ തലൂക്ദാർ പൊലീസ് കമ്മീഷണറായി ചാർജ്ജ് എടുത്ത ഉടനെത്തന്നെ അധോലോക ചൂതാട്ടശൃംഖല പൊട്ടിക്കുവാൻ തീവ്രമായ നടപടികൾ എടുക്കുവാൻ ശ്രമിച്ചിരുന്നു. പക്ഷേ, ആ സമയത്ത് റഷീദ് ഖാൻ ദുബായിലേക്ക് കടന്നുവെന്ന കുപ്രചരണം നടത്തി അയാൾക്കെതിരെ യാതൊരു നടപടിയുമെടുപ്പിക്കാതിരിക്കാൻ ഇവിടുത്തെ പ്രമുഖ രാഷ്ട്രീയപ്പാർട്ടികൾ അണിയറയിൽ ചരടുവലിച്ചതുംകൂടി ഇത്തരുണത്തിൽ സ്മരണീയമാണ്.

പൊലീസ് ഹെഡ് ക്വാർട്ടേഴ്സിൽനിന്നും അരക്കിലോമീററർപോലും ദൂരമില്ലാത്ത ഒരു കെട്ടിടത്തിൽ റഷീദ് ഖാൻ 'സട്ട' വ്യവസായവും, വ്യഭിചാരവൃത്തിയും, വാടകഗുണ്ടകളുടെ ആസ്ഥാനകേന്ദ്രവുമൊക്കെയായി സസുഖം വാഴുന്നത് രാഷ്ട്രീയ നേതാക്കന്മാരുടെയും, ഭരണകർത്താക്കളുടെയും, അറിവോ, അനുവാദമോ കൂടാതെതന്നെയാണ് എന്ന് വിശ്വസിക്കുക മാത്രമേ നമുക്കു ചെയ്യാനുള്ളൂ.





# പ്രേമിക്കുന്നത് കുറ്റമാണോ?

**ഇ**ന്നലെ, അതായത് മാർച്ച് 23-നു, തപാലിൽ ഒരു കത്തു കിട്ടി. പോസ്ററാഫീസിൽ വാങ്ങാൻ കിട്ടുന്ന ഒരു രൂപയുടെ ലക്കോട്ട്. പിൻകോഡ് വരെ ശരിയാണ്.

കത്തയച്ചിരിക്കുന്നത് എറണാകുളം നോർത്ത് പോസ്ററാഫീസിൽ നിന്നാണെന്നും ആയത് മാർച്ച് 16-നു ആണ് പെട്ടിയിലിട്ടതെന്നും മുദ്രയിൽനിന്ന് മനസ്സിലാക്കാം.

അയച്ചിരിക്കുന്നത് അജ്ഞാതനാണ്. അതും കയ്യക്ഷരമില്ല; എഴുതിയതിന്റെ ഫോട്ടോകോപ്പി. സമയത്തിന് 'ടോണർ' മാററാത്ത ഫോട്ടോകോപ്പി മെഷീനാണുപയോഗിച്ചിരിക്കുന്നതെന്ന് മുഖലക്ഷണം.

കത്തിനോടൊപ്പം പ്രേമലേഖനമെന്ന് അവകാശപ്പെടുന്ന ഒരു രേഖ വച്ചിട്ടുണ്ട്. മൊട്ടുസൂചിക്ക് പകരം സ്റ്റേപ്പിൾ പിൻ ഉപയോഗിച്ചിരിക്കുന്നതുകൊണ്ട് അത്തരം യന്ത്രം കൈയിലുള്ളയാളായിരിക്കാം അജ്ഞാതൻ.

'സ്ത്രീലമ്പടനും മുഴുകുടിയനും' എന്നാരംഭിക്കുന്ന കത്തിലെ വിഷയം സാഹിത്യപ്രവർത്തക സഹകരണസംഘത്തിലെ ഒരാൾ സംഘം ഭരിക്കുന്നതിൽ കാണിക്കുന്ന കെടുകാര്യസ്ഥതയാണ്.

ഭരണശേഷിയെ പ്രേമലേഖനമെഴുത്ത് ബാധിക്കുമെന്നുവരെ വായിച്ചിട്ടുള്ള മാനേജ്മെൻറ് പുസ്തകങ്ങളിലൊന്നും കണ്ടിട്ടില്ല.

സമർത്ഥരായ പല ഭരണാധികാരികളും ഈ തുറയിൽ മുന്നിട്ടുനിന്നവരാണ്. ലോകചരിത്രം കണ്ടതിൽ വച്ചേററവും സമർത്ഥനായ നേതാക്കളിലൊരാളായ നെപ്പോളിയൻ ബോണപ്പാർട്ട് വായനക്കാരെ കോരിത്തരിപ്പിക്കുന്ന പ്രേമലേഖനങ്ങളെഴുതിയിട്ടില്ലേ? ക്രിസ്ററ്യൻ കീലർതൊട്ട് പമീലബോർഡെ വരെയുള്ള എത്രയോ സ്ത്രീകൾ അധികാരവും പ്രേമവും ബന്ധിപ്പിക്കുന്ന കണ്ണികളായി മാറി? ഇന്ത്യയിലുമിത്തരം കഥകൾ ഡസൻകണക്കിനില്ലേ?

ഇതിനൊരു ശാസ്ത്രവുമുണ്ട്.

ഭരണം രജോഗുണമാണ്. നമ്മളൊക്കെ തമോഗുണത്തിലോ സാത്വികന്മാരായോ കഴിയുമ്പോൾ രജോഗുണക്കാർ അധികാരം മോഹിക്കുന്നു. സ്വന്തം നേട്ടങ്ങളുടെ ഭാഗമായിട്ടാണ് പലരും ബെൻസുകാറിനോടൊപ്പം പരസ്ത്രീ ബന്ധങ്ങളും കാണുന്നത്. ഈ സ്വഭാവം ഭരണശേഷി കുറയ്ക്കുന്നില്ല. ഭരണത്തിലിരിക്കാനുള്ള അർഹത വർദ്ധിപ്പിക്കുന്നേയുള്ളൂ.

സംഘത്തിന്റെ പ്രവർത്തകരിലൊരാളെ കരിതേച്ചു കാണിക്കാനിറക്കിയ ഊമക്കത്തും പ്രേമലേഖനത്തിന്റെ ഫോട്ടോകോപ്പിയും കഥാപാത്രത്തിന്റെ ഭരണശേഷിയെക്കുറിച്ചുള്ള മതിപ്പു കുറയ്ക്കാനല്ല; കൂട്ടാനാണ് സഹായിക്കുന്നത്-അതായത് ഫോട്ടോകോപ്പി സത്യമാണെങ്കിൽ.

ഇത് സത്യമാണോ അതോ വിദഗ്ദ്ധമായിട്ട് തയാറാക്കിയ ഫോർജ്ഡ് ഡോക്കുമെൻറാണോ എന്നിനിയും നിശ്ചയിക്കാൻ വയ്യ. ഊമക്കത്തു കിട്ടുന്ന നമുക്ക് ഗസററഡ് ആപ്പീസർ അറ്റസ്ററു ചെയ്ത ഫോട്ടോകോപ്പി മാത്രമെ പരിഗണനയ്ക്കെടുക്കാൻ പററൂ എന്നു പറയാൻ വയ്യല്ലോ. കാരണം, അയച്ചയാൾ സ്വന്തം പേരും മേൽവിലാസവും തന്നിട്ടില്ല.

അതേസമയം, രണ്ടുതവണ വായിച്ചുനോക്കിയപ്പോൾ, ഈ 'പ്രേമലേഖനം' വ്യാജനിർമ്മിതമാണെന്ന സംശയം വന്നു. പാസ്പോർട്ടും സൗദിവിസയും വ്യാജനിർമ്മിതമാകുന്ന കാലത്ത് ഒരു പ്രേമലേഖനം 'ഫോർജ്ജ്' ചെയ്യാനാണോ പാട്.

ഫോട്ടോകോപ്പിയുടെ മുകളിൽ ഇടത്തെ മൂലയിൽ സ്റ്റേപ്പിൾ പിന്നിന്റെ കറുത്ത അടയാളമുണ്ട്-

ഇതിന്റെ അർത്ഥം ഒറിജിനൽ ''പ്രേമലേഖനം'' ഒരു കവറിംഗ് ലെറ്ററടക്കം ആർക്കോ കൈമാറിയിട്ടുണ്ടെന്നല്ലേ? ഏതെങ്കിലും പെൺകുട്ടി പ്രേമലേഖനങ്ങൾ ഫയൽ ചെയ്തു സൂക്ഷിക്കുകയും ആവശ്യപ്പെടുന്നവർക്ക് കവറിംഗ് ലെറ്ററടക്കം അയച്ചുകൊടുക്കുകയും ചെയ്യാറുണ്ടോ?

യഥാർത്ഥ പ്രേമമാണെങ്കിൽ രഹസ്യമായി സൂക്ഷിക്കും; വീണ്ടും വീണ്ടും വായിച്ച് കോൾമയിർക്കൊള്ളും, എന്നൊക്കെയാണല്ലോ റൊമാൻറിക് സാഹിത്യം പഠിപ്പിച്ചിരിക്കുന്നത്. മറിച്ചിത് ആവശ്യാനുസരണം പ്രസ് റിലീസ്പോലെ പുറത്തിറക്കുന്നതാണെങ്കിൽ പരിപാടി 'ബ്ളാക് മെയിൽ' ആണ്. അതൊരു ക്രിമിനൽ കുററമാണ്.

ആരെങ്കിലും മോഷ്ടിച്ചുകൊണ്ടുപോയിട്ട് ഫോട്ടോകോപ്പിയെടുത്തു വിതരണം ചെയ്തതാണെങ്കിൽ, ഫോട്ടോകോപ്പികളെടുക്കുന്നതിനു മുമ്പ് മോഷണം. ഭവനഭേദനം തുടങ്ങിയ

ശേഷം 49-ാം പേജിൽ

റഷീദ് ഖാനെ അറസ്ററ് ചെയ്തതിനു 48 മണിക്കൂർ കഴിഞ്ഞതിനുശേഷം മാത്രമേ അയാളുടെ സ്ഥാപനങ്ങൾ റെയ്ഡ് ചെയ്യുവാൻ പൊലീസിനു കഴിഞ്ഞുള്ളൂ എന്നതും ഇതിനോടൊപ്പം കൂട്ടി വായിക്കേണ്ടതുണ്ട്.

കൽക്കട്ട മുനിസിപ്പൽ കോർപ്പറേഷന്റെ രേഖയിൽ ബോംബ് സ്ഫോടനം നടന്ന കെട്ടിടം ശ്രീമതി ആരതിദാസ്, കുമാരി രേണുകദാസ് എന്നിവരുടെ പേരിലാണ്. ഇവരാരുംതന്നെ ഈ കെട്ടിടത്തിൽ താമസവുമില്ല. പക്ഷേ, റഷീദ് ഖാൻ ഉപയോഗിക്കുവാൻ തുടങ്ങിയിട്ട് വർഷങ്ങളോളമായി. ഇയാൾക്ക് ഈ കെട്ടിടത്തിന്റെ ഏതെങ്കിലും അംശം വാടകയ്ക്കുപോലും കൊടുത്തിട്ടില്ല എന്ന് ശ്രീമതി ദാസിന്റെ ഭർത്താവ് പറയുമ്പോൾ, റഷീദ് ഖാൻ ഈ കെട്ടിടം നിയമവിരുദ്ധമായ ആയുധപ്പുരയാക്കി മാററിയതെങ്ങനെയെന്ന ചോദ്യത്തിന് ഉത്തരവാദപ്പെട്ടവർ ഇനിയും ഉത്തരം നല്കേണ്ടിയിരിക്കുന്നു.

പൊളിഞ്ഞ കെട്ടിടത്തിൽനിന്നും പൊട്ടാത്ത 16 നാടൻ ബോംബുകൾ പൊലീസ് കണ്ടെടുത്തതോടുകൂടി റഷീദ് ഖാന്റെ ആയുധപ്പുരയിൽ അപ്രതീക്ഷിതമായ വിസ്ഫോടനമാണ് നൂറിലധികംപേരുടെ ജീവൻ അപഹരിച്ചതെന്നും, ബോധപൂർവ്വമായ ഒരാക്രമണമല്ല, മറിച്ച് അധോലോക സാമൂഹ്യവിരുദ്ധരുടെ ഒരു കൈപ്പിഴയാണ് ഈ സ്ഫോടനത്തിനു കാരണമെന്നും കരുതേണ്ടിയിരിക്കുന്നു.

എന്തായാലും റഷീദ് ഖാന്റെ പേരിൽ കൊലപാതകം, നിയമവിരുദ്ധമായ ആയുധശേഖരണം, ചൂതാട്ടം തുടങ്ങിയ കുററകൃത്യങ്ങൾക്ക് പൊലീസ് കേസ് രജിസ്ററർ ചെയ്തിരിക്കുകയാണ്. സത്യസന്ധമായ നീതിനിർവ്വഹണവും, കുററവാളികളുടെ മാതൃകാപരമായ ശിക്ഷയ്ക്കുംവേണ്ടി കാത്തിരിക്കാം.

# കാണ്ടാമൃഗങ്ങളുടെ വിലാപം

അറബിനാടുകളിലെ ഏതെങ്കിലും സമ്പന്നന് തൻെറ അരയിൽ തിരുകുന്ന കത്തിയുടെ കൈപ്പിടി കറുത്ത കാണ്ടാമൃഗത്തിൻെറ ദിവ്യഗുണമുള്ള കൊമ്പുകൊണ്ടു പണിതതായിരിക്കണമെന്നു മോഹമുദിച്ചാൽ ഹോങ്കോങ്ങിലെയോ തെയ്‌വാനിലെയോ ഏതെങ്കിലും രഹസ്യചന്തയിലേക്ക് ചെന്നാൽ മതി. കിലോ ഒന്നിന് 2000 ഡോളർ നിരക്കിൽ (ഏതാണ്ട് 65000 രൂപ) മോഹം കറുത്ത കാണ്ടാമൃഗക്കൊമ്പിൽ പണിതെടുക്കാം. കറുത്ത കാണ്ടാമൃഗത്തിൻകൊമ്പ് മേമ്പൊടിയായി ചേർത്തെടുക്കുന്ന ഔഷധത്തിന് കിടപ്പറയിൽ ഉത്തേജകശക്തി നല്കാൻ കഴിവുണ്ടെന്ന ഏഷ്യൻ വിശ്വാസം ആ പാവപ്പെട്ട മൃഗങ്ങളുടെ വംശനാശത്തിന് ഇന്ധനം കത്തിക്കുന്നു.

ഇരുപതു വർഷത്തിനുമുമ്പ് സായിപ്പ് എടുത്ത കിറുകൃത്യമായ കണക്കനുസരിച്ച് ആഫ്രിക്കയിൽ ഉണ്ടായിരുന്നത് 40000 കറുത്ത കാണ്ടാമൃഗങ്ങളായിരുന്നു. പത്തുവർഷം കഴിഞ്ഞപ്പോൾ എണ്ണം വെറും മൂവായിരമായി കുറഞ്ഞു. അതിൽ രണ്ടായിരത്തോളം സിംബാവേയിലുണ്ടാകുമെന്നാണ് കരുതപ്പെട്ടിരുന്നത്. പക്ഷേ, കഴിഞ്ഞ വർഷം നടത്തിയ എണ്ണമെടുപ്പിൽ സിംബാവേയിലുണ്ടായിരുന്നത് എത്രയെണ്ണമെന്നോ, വെറും 250. കഴിഞ്ഞ 60 ദശലക്ഷം വർഷങ്ങളായി വെറും പച്ചിലയും കുററിച്ചെടിയും തിന്നു തനി വെജിറ്റേറിയനായി നിരുപദ്രവജീവിതം നയിച്ചിരുന്ന കറുത്ത കാണ്ടാമൃഗങ്ങൾ വെറും പാഠപുസ്തക മൃഗമാകുന്ന കാലം അടുത്തുതന്നെയുണ്ട്. 1970-ൽ കെനിയയിലും സാംബിയായിലും വേട്ടക്കാർക്കെതിരെ കടുത്ത നിയമങ്ങൾ വന്നുവെങ്കിലും സിംബാവേയിൽ നടന്നിരുന്ന ആഭ്യന്തരയുദ്ധം അത്തരമൊരു നിയമത്തിനുള്ള സാദ്ധ്യത നിഷേധിച്ചു. എൺപതുകളുടെ മദ്ധ്യത്തിൽ സാംബിയയിൽനിന്നുള്ള വേട്ടക്കാർ സിംബാവേയിൽ കടന്നു കാണ്ടാമൃഗങ്ങളുടെ തലകൾ കുലവെട്ടുന്നതുപോലെ വെട്ടിയെടുത്തു. കാണ്ടാമൃഗങ്ങളുടെ വംശനാശത്തിനെതിരെ ഒടുവിൽ 1986-ൽ സിംബാവേ ഭരണകൂടം ഒന്നനങ്ങി.



വംശനാശത്തിലായ കാണ്ടാമൃഗം

അതിനുശേഷം 150 കള്ളവേട്ടക്കാരാണ് വെടിയേററു മരിച്ചത്. അതിലധികംപേരും സാംബിയക്കാരായിരുന്നു.

കറുത്ത കാണ്ടാമൃഗത്തിൻെറ കൊമ്പിന് ശരാശരി പത്തു കിലോഗ്രാമെങ്കിലും തൂക്കമുണ്ടാകും. രാജ്യാന്തര രഹസ്യച്ചന്തകളിൽ പത്തു കിലോയ്ക്ക് 20000 ഡോളറാണ് വില. അതുകൊണ്ട് തോക്കുകൾക്കുമുമ്പിൽ കള്ളവേട്ട ഒതുങ്ങുമെന്നു തോന്നുന്നില്ല.

സിംബാവേയിലെ കാണ്ടാമൃഗങ്ങളുടെ രക്ഷയ്ക്ക് ഗവൺമെൻറ് കൈക്കൊള്ളുന്ന നടപടികളിൽ പലതും പണമില്ലായ്മ കാരണം കുഴയുന്നു. പണമുണ്ടാക്കാൻ കാണ്ടാമൃഗസ്നേഹികൾ ഒരു വഴി പറഞ്ഞു കൊടുത്തു— ഗവൺമെൻറിൻെറ ശേഖരത്തിൽ 1000 കിലോഗ്രാം കൊമ്പുണ്ട്. അതു വിററാൽ രണ്ടു മില്യൺ ഡോളർ കിട്ടും. പക്ഷേ, ഒരു കുഴപ്പം, കാണ്ടാമൃഗത്തിൻെറ കൊമ്പ് വില്ക്കുന്നത് നിയമാനുസൃതമല്ല. സംഭവിക്കാൻ പോകുന്നത് ഇതായിരിക്കും—കറുത്ത കാണ്ടാമൃഗത്തിൻെറ കൊമ്പുകൾ ഗവൺമെൻറ് ഗോഡൗണുകളിൽ പൊടിപിടിച്ചു നിദ്രകൊള്ളും, സിംബാവേ കാടുകളിൽനിന്ന് കറുത്ത കാണ്ടാമൃഗങ്ങളുടെ വിലപിടിപ്പുള്ള തലകൾ ഹോങ്കോങ്ങിലും തെയ്‌വാനിലും പറന്നുചെന്നു കഥകൾ പറഞ്ഞുകൊണ്ടിരിക്കും. ദിവ്യത്വമുള്ള കത്തിപ്പിടികളുടെ എണ്ണം കൂടിക്കൊണ്ടിരിക്കും, ഉത്തേജക ഔഷധം സേവിച്ച സമ്പന്ന രാവുകളുടെ എണ്ണവും. —



വൈൽഡ് വെസ്ററ് സങ്കല്പത്തിലാകുന്നു

# വൈൽഡ്-വെസ്ററിന് മരണക്കുറിപ്പെഴുതുന്നു

ഗാരി കൂപ്പർ നായകനായി അഭിനയിച്ച 'ഹൈനൂൺ' ഓർമ്മകളിൽ പൊടിപററാതെ നിൽക്കുന്ന വൈൽഡ് വെസ്ററ് സിനിമയാണ്. അതിലെ ഒരു സീൻ ഓർമ്മയിൽനിന്നു പുറത്തെടുക്കാം-ഷെരീഫ് ആയി അഭിനയിക്കുന്ന ഗാരികൂപ്പർ തൻെറ ഷർട്ടിൽ നിന്ന് ബാഡ്ജ് ഊരിയെറിഞ്ഞിട്ടു തന്നെ പരിഹസിക്കുന്നവരോടു ചോദിച്ചു-ഞാൻ ഓടുന്ന വേഗത്തിൽ ഓടാൻ ആരെങ്കിലും തയ്യാറുണ്ടോ? അമേരിക്കയുടെ നീണ്ടു പരന്നുകിടക്കുന്ന പടിഞ്ഞാറൻ പ്രദേശങ്ങളെ നോക്കി ബിൽ ക്ളിൻറൻ ചോദിക്കുന്നു-എന്നെപ്പോലെ നികുതി സമ്പാദനത്തിനുള്ള വഴി കണ്ടെത്തി ട്രഷറി പെരുപ്പിക്കാൻ പോകുന്ന മററൊരു പ്രസിഡൻറ് ചരിത്രത്തിലുണ്ടോ? 'ഹൈനൂണി'ലെ ഗാരികൂപ്പറിൻെറ ചോദ്യം നേടിക്കൊടുത്തത് ഒരു ഓസ്കാർ അവാർഡായിരുന്നു. ബിൽ ക്ളിൻറനോ? കാര്യമറിഞ്ഞിട്ട് അവാർഡ് നിശ്ചയിക്കാം.

അമേരിക്കയുടെ പടിഞ്ഞാറൻ പ്രദേശങ്ങളിൽ പണ്ടുപണ്ടൊരു ചൊല്ലുണ്ടായിരുന്നു. "ഭീരുക്കൾ ഒരിക്കലും യാത്ര തുടങ്ങുന്നില്ല, ദുർബലർ യാത്രയ്ക്കിടയിൽ മരിച്ചുവീഴുന്നു." ഭീരുക്കളും ദുർബലരുമല്ലാത്ത സാഹസികരായിരുന്നു അമേരിക്കൻ വെസ്റേറൺ എന്ന ചോരയിൽ നനഞ്ഞ സങ്കല്പത്തിനു പിറകിൽ നിൽക്കുന്നത്. ഭൂമിയുടെ യഥാർത്ഥ അവകാശികളായ റെഡ് ഇന്ത്യാക്കാരും കൗബോയ്മാരും തമ്മിൽ നടന്ന യുദ്ധം വെറും സിനിമാക്കഥയല്ല ചരിത്രലിഖിതങ്ങളിലുള്ളതാണ്. റെഡ് ഇന്ത്യാക്കാരെ കൊന്നൊടുക്കി തോന്നുന്നപോലെ, ഒഴുകുന്ന കാററുപോലെ വിരാജിച്ച കാലിക്കളും ഉടമകളുടെയും കൗബോയ്മാരുടെയും പിൻമുറക്കാർ പ്രസിഡൻറ് ബിൽ ക്ളിൻറൻെറ പുതിയ നികുതി നിർദ്ദേശങ്ങൾക്ക് മുമ്പിൽ ആയുധബലമില്ലാതെ തളർന്നുനില്ക്കുന്നു. ബഡ്ജററ് പ്ളാൻ അനുസരിച്ച് ഒരു ബില്ല്യൺ ഡോളറാണ് ക്ളിൻറൻ പടിഞ്ഞാറൻ കാലിക്കളെ ഉടമകളിൽനിന്നും വിറകുവെട്ടികളിൽനിന്നും ഖനനക്കാരിൽനിന്നും ടാക്സായി വസൂലാക്കാൻ പോകുന്നത്.

പടിഞ്ഞാറൻ പ്രദേശങ്ങളിൽ ഫെഡറൽ ഗവൺമെൻറിൻെറ ഉടമസ്ഥതയിലുള്ള ഭൂമിയുടെ അളവ് 500 മില്ല്യൺ ഏക്കറാണ്. അമേരിക്കയുടെ അഞ്ചിലൊന്ന് വരും ഇത്. കാററിൽ പൊടിപടലങ്ങളുടെ മേഘങ്ങൾ ഉയർത്തുന്ന ഊഷരഭൂമിയും, അററമില്ലാത്ത പുൽപ്രദേശങ്ങളും മരങ്ങൾ ഇടതൂർന്നു നിൽക്കുന്ന വനങ്ങളും നിറഞ്ഞതാണ് സർക്കാർ വക ഭൂപ്രദേശം. ഒരു പശുവിനും അതിൻെറ കന്നിനും ഒരുമാസം മുഴുവൻ സർക്കാർ വക ഭൂമിയിൽ മേഞ്ഞുനടക്കാൻ അതിൻെറ ഉടമസ്ഥരിൽ നിന്നു സർക്കാർ കൈപ്പററുന്നത് 1.86 ഡോളർ മാത്രമാണ്. കൗബോയ് സിനിമകളിൽ നമ്മൾ കാണുന്ന കാലിക്കൂട്ടങ്ങളില്ലേ അതു ചവച്ചുതിന്നുന്നതും കുടിച്ചുവററിക്കുന്നതും ഗവൺമെൻറിൻെറ സബ്സിഡിയാണ്. കൗബോയ് സിനിമയിൽ അഭിനയിച്ചിട്ടുള്ള റെയ്ഗനും പിൻഗാമിയായി വന്ന ബുഷും കടുത്ത സാമ്പത്തിക സമ്മർദ്ദം വന്നപ്പോൾപ്പോലും പടിഞ്ഞാറൻ ലെജൻഡ് ചാകാതെ സൂക്ഷിക്കുന്ന സബ്സിഡിയിൽ കത്തി വച്ചില്ല. സർക്കാർ ഭൂമി കുഴിച്ചു സ്വർണ്ണവും മററു വിലപിടിപ്പുള്ള ധാതുക്കളും ശേഖരിച്ച് ബാങ്ക് അക്കൗണ്ടുകൾ പെരുപ്പിക്കുന്നവർ ഏക്കർ ഒന്നിനു ഖജനാവിൽ അടയ്ക്കുന്ന നികുതി 2.50 ഡോളർ മാത്രമാണ്. ഒരുവർഷം 4 ബില്ല്യൺ ഡോളർ വിലവരുന്ന ധാതുക്കളാണ് ശേഖരിക്കപ്പെടുന്നത്. ഓയിൽ കമ്പനികളും ഗ്യാസ് കമ്പനികളും 12 ശതമാനം നൽകുമ്പോൾ ഖനനക്കാർ റോയൽററിയായി ഒരു ഡോളർപോലും നൽകുന്നില്ല. സർക്കാർ ഉടമസ്ഥ ഭൂമിയിൽ നിന്നു തടി മുറിച്ചു വില്ക്കുന്നവർ നൽകുന്ന തുക കൊണ്ടു വനഭൂമിയിൽ ഒരു ചെറിയ റോഡ് വെട്ടാൻപോലും തികയുകയില്ല. കാലി ഉടമകളും ഖനനക്കാരും തടിവെട്ടുകാരും ഇപ്പോൾ നൽകിവരുന്ന നികുതിയില്ലേ അത് 1872-ൽ നിശ്ചയിച്ചതാണെന്നത് രസകരമായ വസ്തുതയല്ലേ. ഒരു നൂററാണ്ടിലധികം പഴക്കമുള്ള നികുതിഘടനയാണ് ബിൽ ക്ളിൻറൺ പടിഞ്ഞാറൻ പ്രദേശങ്ങൾക്ക് ഇപ്പോൾ നിഷേധിക്കാൻ പോകുന്നത്. ഖനനക്കാർ റോയൽ നൽകേണ്ടിവരും. കന്നുകാലികളുടെ മേഞ്ഞുനടക്കലിനു ഇനി നികുതി ഉയരും. മുറിച്ചു വീഴ്ത്തപ്പെടുന്ന മരങ്ങളുടെ പുറത്ത് പുതിയ നികുതികൾ പതിയും. വൻകിട കൃഷിക്കാർ അവർ ഉപയോഗിക്കുന്ന വെള്ളത്തിന് സർചാർജ്ജ് നൽകേണ്ടിവരും. എന്തിന് സംഘം ചേർന്നു മോട്ടോർ ബൈക്കുകളിൽ ചുററിയടിക്കാൻ വരുന്ന നഗരവാസികളില്ലേ അവരും കൊടുക്കേണ്ടിവരും നികുതി. സർക്കാർ വക ഭൂമിയിൽ ചുററിയടിക്കാൻ വരുന്ന സന്ദർശകരിൽനിന്ന് നികുതിയായി അടുത്ത നാലു വർഷത്തേക്ക് പ്രതീക്ഷിക്കുന്ന തുക എത്രയെന്നോ, 265 മില്ല്യൺ ഡോളർ.



സാവേജ് നൈററ്സിൻെറസംവിധായകനായ കൊളളാർഡ്

# മരണമൊഴിയിൽ നിന്നൊരു ഫിലിം ക്ളാസ്സിക്

ജീവിതം ആവുന്നത്ര ആസ്വാദ്യകരമാകുന്ന അവസ്ഥയിലൂടെയാണ് ഞാനിപ്പോൾ കടന്നുപോകുന്നതെന്നു എനിക്കു തോന്നുന്നു. 'സാവേജ് നൈററ്സ്'ൻെറ ഓപ്പണിങ്ങ് സീനിൽ നായകനായ ഴാങ് പറയുന്ന ഈ വാക്കുകളിൽ സംവിധായകനായ സിറിൽ കൊളളാർഡിൻെറ ജീവിതമാണ് നിക്ഷേപിക്കപ്പെട്ടിരിക്കുന്നത്. സിറിൽ കൊളളാർഡ് പോയതിൻെറ അങ്ങേ ശനിയാഴ്ച മരിക്കുമ്പോൾ കാലത്തിൽ നിന്ന് തൻെറ വിഹിതമായി കൈപ്പററിയത് വെറും മുപ്പത്തിയഞ്ചു വർഷങ്ങൾ മാത്രമായിരുന്നു. മരണം കഴിഞ്ഞു മൂന്നാം ദിവസമാണ് ഫ്രാൻസിലെ ഓസ്കാർ അവാർഡ് എന്നറിയപ്പെടുന്ന സീസർ അവാർഡുകൾ പ്രഖ്യാപിക്കപ്പെട്ടത്. സിറിൽ കൊളളാർഡിൻെറ 'സാവേജ് നൈററ്സ്'ന് നാല് അവാർഡുണ്ടായിരുന്നു. ഏററവും മികച്ച ചിത്രത്തിനുള്ള അവാർഡും സംവിധായകൻെറ കന്നി ചിത്രത്തിനുള്ള അവാർഡും അതിൽപ്പെടും. റിലീസ് ചെയ്ത് ആഴ്ചകൾക്കുള്ളിൽത്തന്നെ 'സാവേജ് നൈററ്സ്' ഒരു കൾട്ട് ക്ളാസിക്കായി വാഴ്ത്തപ്പെട്ടു കഴിഞ്ഞിരുന്നു.

പ്രശംസാ വാക്കുകളുടെ കാര്യത്തിൽ ആദരണീയമായ പിശുക്കു കാട്ടാറുള്ള ഫ്രഞ്ചുകാർ സിറിൽ കൊളളാർഡിനെ വിശേഷിപ്പിച്ചത് തൊണ്ണൂറുകളിലെ ജെയിംസ് ഡീൻ എന്നാണ്. സ്ക്രീനിൽ പതിഞ്ഞിട്ടുള്ളതിൽ വച്ചേററവും സുന്ദരമായ പുരുഷമുഖമായിരുന്നുവല്ലോ ജെയിംസ് ഡീനിൻേറത്. മുപ്പത്തിയഞ്ചാം വയസ്സിൽ ദൈവം സിറിൽ കൊളളാർഡിന് മരണവാറണ്ട് അയച്ചത് എയ്ഡ്സ് എന്ന മാരകരോഗത്തിൻെറ രൂപത്തിലായിരുന്നു. 'സാവേജ് നൈററ്സ്'ൽ ഇതിവൃത്തമാകുന്നത് സിറിൽ കൊളളാർഡിൻെറ സ്വന്തം ആത്മകഥയാണ്. ആ കഥ മരണത്തെക്കുറിച്ചുള്ളതല്ല ജീവിതത്തെക്കുറിച്ചുള്ളതാണ്. മരണം സഹയാത്രികനായി കൂടെയുള്ളപ്പോഴും ജീവിതത്തെ ആവുന്നത്ര ആസ്വാദ്യകരമാക്കാൻ ശ്രമിച്ച സിറിൽ കൊളളാർഡിനെ ഫ്രഞ്ചുകാർ സ്നേഹത്തോടെ വിളിച്ചത് 'പുണ്യവാളനായ സിറിൽ' എന്നായിരുന്നു. പിയറെ ലാഷെയിസ് സെമിത്തേരിയിലെ ആറടി മണ്ണിൻെറ ജന്മിയാകുമ്പോൾ ആയിരത്തോളംവരുന്ന ആരാധകർ കണ്ണീരൊപ്പുകയായിരുന്നു.

മററുള്ളവർ എഴുതിപിടിപ്പിച്ച നിയമാവലികൾ തിരസ്കരിച്ച സിറിൽ കൊളളാർഡിൻെറ ജീവിതത്തിൽ രതിയുടെ വാഴ്ചയുണ്ടായിരുന്നുവെങ്കിലും ഫ്രഞ്ചുകാർ കുററപ്പെടുത്തലുകൾ മറച്ചുപിടിച്ചു. അത്രയധികം പ്രതിഭാപ്രകാശമാണ് സിറിൽ കൊളളാർഡ് ഫ്രഞ്ചുകാരുടെ മനസ്സിൽ പരത്തിയത്. ഫിലിംമേക്കർ എന്ന പദവിയിലെത്തുന്നതിനു മുമ്പുതന്നെ സിറിൽ കൊളളാർഡ് എഴുത്തുകാരനായും മ്യൂസിക് കമ്പോസറായും പ്രശസ്തനായിരുന്നു. തൻെറ ആത്മകഥാപരമായ നോവൽ ചലച്ചിത്രമാക്കാൻ ഒരുമ്പെട്ടപ്പോൾ അതിലെ നായകനായ ഴാങ്ങിൻെറ റോളിൽ അഭിനയിക്കാൻ ആരും തയാറായില്ല. എയ്ഡ്സ് രോഗത്തിനെതിരെ ജീവിതംകൊണ്ടു പൊരുതുന്ന ഴാങ്ങിൻെറ റോൾ ഏറെറടുത്തുകൊണ്ടു സിറിൽ കൊളളാർഡ് ജെയിംസ് ഡീനിനെപ്പോലെ സ്ക്രീനിലെ സുന്ദരനായി. ഴാങ്ങിൻെറ പ്രണയിനി ലോറയായി അഭിനയിച്ചത് പതിനെട്ടുകാരി റൊമാനേ ബോഹ്റിങ്ങറായിരുന്നു. മോസ്ററ് പ്രോമിസിങ് യങ് ആക്ടറസ്സിനുള്ള സീസർ അവാർഡ് റൊമാനേക്കായിരുന്നു.

ഷാജി ജേക്കബ്



**കായംകുളം താപനിലയം എൻ.ടി.പി.സിയിൽനിന്ന് ബി.പി.എല്ലിന് കൈമാറാനുള്ള അണിയറനീക്കങ്ങൾ നടക്കുകയാണ്. രാഷ്ട്രീയതലത്തിലും ഉദ്യോഗസ്ഥതലത്തിലും സജീവമായി നിലനില്ക്കുന്ന അഴിമതിയുടെ ഏററവും വലിയ ഒരുദാഹരണമായി ഈ ശ്രമത്തെ കാണേണ്ടി വരുന്ന സാഹചര്യത്തെക്കുറിച്ച് ഒരു അന്വേഷണം.**

**കായംകുളം താപനിലയം**

# അഴിമതിയുടെ കായൽനിലം

"ഊർജ്ജവും സോഷ്യലിസവുമാണ് ഒരു രാജ്യത്തിൻെറ വികസനത്തിൻെറ അടിസ്ഥാനം" എന്നുള്ള ലെനിൻെറ വാക്കുകൾ '93-ലെ കേന്ദ്ര ബജററ് അവതരിപ്പിക്കുമ്പോൾ ഡോ. മൻമോഹൻ സിംഗ് ഉദ്ധരിക്കുകയുണ്ടായി. സോഷ്യലിസത്തെക്കുറിച്ച് സിംഗിനുള്ള അഭിപ്രായം വ്യത്യസ്തമാണെങ്കിലും ഊർജ്ജത്തെക്കുറിച്ച് മഹാനായ ലെനിനുള്ള വീക്ഷണംതന്നെയാണ് ഇദ്ദേഹത്തിനുമുള്ളത്. ഊർജ്ജത്തിനുള്ള അടങ്കൽത്തുകയിൽ, മുൻ ബജററിലേതിനെക്കാൾ ഇരട്ടിത്തുക വകയിരുത്തിക്കൊണ്ട് കേന്ദ്രമന്ത്രി ഇങ്ങനെ പറഞ്ഞപ്പോൾ, നാലു പതിററാണ്ടായി കേന്ദ്രഗവൺമെൻറ് പുലർത്തിപ്പോരുന്ന അശാസ്ത്രീയവും ജനവിരുദ്ധവുമായ സാമ്പത്തികാസൂത്രണ നയങ്ങളുടെ മാർഗ്ഗത്തിൽനിന്നുള്ള ഒരു വിട്ടുപോരലായി നാമതു തെററിദ്ധരിച്ചു. ഇന്ത്യയിൽ ഊർജ്ജത്തിൻെറ ഉല്പാദനവും ഉപഭോഗവും പൊതുവെ കുറവാണ്. ജനസംഖ്യാനുപാതികമായി നോക്കിയാൽത്തന്നെ ചൈനയുടെ ആറിലൊന്നു മാത്രമേ ഇതു വരൂ. ഉല്പാദിപ്പിക്കപ്പെടുന്ന ഊർജ്ജത്തിൻെറ വിതരണക്രമമാകട്ടെ, തീർത്തും അശാസ്ത്രീയവുമാണ്. '92-ൽ പാർലമെൻറിൽ അവതരിപ്പിച്ച കണക്കുകൾ പ്രകാരം ഇന്ത്യയിലെ ഊർജ്ജോല്പാദനം 71840 മെഗാവാട്ട് ആണ്. ഇതിനു കേരളത്തിനുള്ളത് 1373 മെഗാവാട്ട് മാത്രം. ജനസംഖ്യാനുപാതികമായി നമുക്കു ലഭിക്കേണ്ടത് 2800 മെഗാവാട്ട് ആണെന്നിരിക്കെ, ഈ അവഗണന ഒരു ജനവിരുദ്ധ നടപടി മാത്രമായി കാണേണ്ടി വരുന്നു. സംസ്ഥാനത്തിൻെറ ഊർജ്ജ ആവശ്യം കേന്ദ്രത്തെ മനസ്സിലാക്കുന്നതുപോലും തെററായ രീതിയിലാണെന്നു കാണാം. യഥാർത്ഥത്തിലുള്ള ആവശ്യം കുറച്ചു കാണിക്കുന്നതിലാണ് ഇതിൻെറ തുടക്കം. ഉദാഹരണത്തിന് '88–'89-ൽ കേരളത്തിൽ ഉപയോഗിച്ച വൈദ്യുതി 6122 ദശലക്ഷം യൂണിററാണ്. യഥാർത്ഥത്തിൽ വേണ്ടിയിരുന്നത് 6850 ദശലക്ഷം യൂണിററും. '92-ൽ നമുക്കു വേണ്ടിയിരുന്ന ശരാശരി പ്രതിദിന ആവശ്യം ഇരുപത്തൊന്ന് ദശലക്ഷം യൂണിററായിരുന്നു. നമുക്കു ലഭ്യമായത് സംസ്ഥാന പൂളിലെ 12.5 ദശലക്ഷം യൂണിററും കേന്ദ്ര പൂളിലെ 5 ദശലക്ഷം യൂണിററും ഉൾപ്പെടെ 17.5 ദശലക്ഷം മാത്രമാണ്. മുപ്പത്തഞ്ചു ശതമാനം കുറവ്. ഈ കുറവാണ് നമ്മൾ പവർ കട്ടും ലോഡ് ഷെഡ്ഡിംഗുമൊക്കെയായി 'അഡ്ജസ്ററ്' ചെയ്യുന്നത്. '94–'95-ൽ 10100 ദശലക്ഷം യൂണിററും 2000-ൽ 17000 ദശലക്ഷം യൂണിററും നമുക്കു വേണ്ടിവരും. ഇതെവിടെനിന്നു കണ്ടെത്തും എന്നതാണ് നമ്മെ അലട്ടുന്ന പ്രശ്നം. സ്വാഭാവികമായും കേന്ദ്രവിഹിതം ഓരോ വർഷവും കുറഞ്ഞുവരും. അതുകൊണ്ടുതന്നെ സംസ്ഥാനത്ത് ഊർജ്ജപ്രതിസന്ധി തുടരുകയും വ്യവസായമേഖല തളരുകയും ചെയ്യും. ഈ പ്രതിസന്ധി നമ്മെ കൂടുതൽ കേന്ദ്രസഹായം തേടേണ്ട അവസ്ഥയിലുമെത്തിക്കും. അടിസ്ഥാനപരമായ പ്രശ്നം ഊർജ്ജ പ്രതിസന്ധിയാണെന്നർത്ഥം.

ഇതു പരിഹരിക്കണമെങ്കിൽ പരിസ്ഥിതി പ്രശ്നങ്ങൾക്കു കൂടുതൽ സാധ്യതയുള്ള ജലവൈദ്യുത നിലയങ്ങളോ ആണവ നിലയങ്ങളോ ഏറെറടുക്കാതെ കൽക്കരിയോ ദ്രാവകവാതകമോ ഉപയോഗിച്ചു പ്രവർത്തിക്കുന്ന താപനിലയങ്ങൾ കേരളത്തിലുണ്ടാവണം. ആദ്യഘട്ടത്തിൽ 420 മെഗാവാട്ടും ഒട്ടാകെ 2420 മെഗാവാട്ടും വൈദ്യുതി ഉല്പാദിപ്പിക്കാൻ കഴിയുന്ന 'കായംകുളം സൂപ്പർ തെർമ്മൽ പവർ പ്രോജക്ട്' ഈ സന്ദർഭത്തിൽ എത്രമാത്രം ആവശ്യമുള്ളതാണെന്ന് വ്യക്തമാണല്ലോ. കായംകുളം താപനിലയത്തെച്ചൊല്ലിയുള്ള വിവാദങ്ങൾ കത്തിനില്ക്കുകയാണ്. പൊതുമേഖലാസ്ഥാപനമായ നാഷനൽ തെർമ്മൽ പവർ കോർപ്പറേഷനിൽ (എൻ.ടി.പി.സി) നിന്ന് സ്വകാര്യ സ്ഥാപനമായ ബി.പി.എല്ലിന് താപനിലയത്തിൻെറ നിർമ്മാണച്ചുമതല കൈമാററം ചെയ്യപ്പെടാൻ ഇടയുള്ള സാഹചര്യമാണ് ഈ വിവാദങ്ങൾക്ക് ആസ്പദം. ഈ പദ്ധതിക്ക് 7000 കോടി രൂപയാണ് ചെലവ് കണക്കാക്കുന്നത്. സംസ്ഥാന ഗവൺമെൻറിൻെറ അടിയന്തരപ്രാധാന്യമുള്ള പദ്ധതിയായി കേന്ദ്ര ഇലക്ട്രിസിററി അതോറിട്ടിയുടെ സബ് ഗ്രൂപ്പ് നല്കിയ പ്രോജക്ട് റിപ്പോർട്ടിൻെറ അടിസ്ഥാനത്തിലാണ് കായംകുളത്ത് താപനിലയം സ്ഥാപിക്കാനുള്ള നീക്കം തുടങ്ങിയത്. അതിൻെറ നിർമ്മാണച്ചുമതല ആരെ ഏല്പിക്കണം എന്നതിനെക്കുറിച്ച് അന്നത്തെ ഗവൺമെൻറിന് യാതൊരു സംശയവുമില്ലായിരുന്നു. കാരണം, ഇന്ത്യയിലെ പൊതുമേഖലാസ്ഥാപനങ്ങളിൽ കാര്യശേഷിയും ധനശേഷിയും ഒത്തിണങ്ങിയ സ്ഥാപനങ്ങളിലൊന്നായ എൻ.ടി.പി.സിയുടെ പ്രവർത്തന പശ്ചാത്തലം അവർക്കറിയാമായിരുന്നു. എൻ.ടി.പി.സി കായംകുളം തെർമ്മൽ പ്രോജക്ട് ഏറെറടുക്കാൻ താല്പര്യം കാണിക്കുകയും ചെയ്തു. ഇത് അവരുടെ '92-ലെ വാർഷിക റിപ്പോർട്ടിൽ വ്യക്തമാക്കിയിട്ടുണ്ട്. മലയാളിയായ ശ്രീ. ചാണ്ടി വർഗീസ് എൻ.ടി.പി.സി ചെയർമാനായതുകൊണ്ടുകൂടിയാണ് താപനിലയം ഏറെറടുക്കുന്നതിൽ അവർ ഇത്ര ശുഷ്ക്കാന്തി കാണിച്ചത്. പ്രാരംഭ പ്രവർത്തനങ്ങൾക്കായി പതിനഞ്ചു കോടി രൂപ അവർ ചെലവിട്ടു കഴിഞ്ഞു.

എൻ.ടി.പി.സി തയാറാക്കിയ പ്രോജക്ട് റിപ്പോർട്ടിൽ ഏഴു വർഷംകൊണ്ട് ആദ്യഘട്ടവും പന്ത്രണ്ടു വർഷംകൊണ്ട് അവസാനഘട്ടവും പൂർത്തിയാകുന്ന നിലയിലാണ് പദ്ധതി വിഭാവനം ചെയ്തിരുന്നത്. ആദ്യഘട്ടം (420 മെഗാവാട്ട്) 585 കോടി രൂപ മുതൽമുടക്കിൽ 1994–95-ൽ പൂർത്തിയാക്കാനുദ്ദേശിച്ചുകൊണ്ടുള്ളതായിരുന്നു. പദ്ധതിയുടെ അന്ത്യത്തിൽ 2420 മെഗാവാട്ട് ശേഷിയാണ് പ്രതീക്ഷിച്ചിരുന്നത്. തെർമ്മൽ പ്ളാൻറിനായി 400 ഏക്കർ, കൽക്കരി അവശിഷ്ടങ്ങൾ നിക്ഷേപിക്കാൻ 1500 ഏക്കർ, ഓഫീസ്–താമസസ്ഥലം





പണിതീരാത്ത കെട്ടിടങ്ങൾ

എന്നിവയ്ക്ക് 400 ഏക്കർ എന്നിങ്ങനെ 2300 ഏക്കർ സ്ഥലം പദ്ധതിക്കാവശ്യമായിരുന്നു. പ്ളാൻറിനാവശ്യമായ സ്ഥലം കായംകുളം കായൽഫാം സ്ഥിതിചെയ്യുന്നിടത്തും കൽക്കരി അവശിഷ്ട നിക്ഷേപത്തിനു കണ്ടച്ചൂർ, മുതുകുളം, ആറാട്ടുപുഴ പഞ്ചായത്തുകളിൽ കായലിനോടു ചേർന്നു കിടക്കുന്ന സ്ഥലത്തും താമസസ്ഥലം ചേപ്പാടു പഞ്ചായത്തിലും കണ്ടെത്താമെന്ന് വിദഗ്ദ്ധ സംഘം നിശ്ചയിച്ചു. ഒറീസ്സയിലെ താൾച്ചർ ഖനികളിൽനിന്ന് ആവശ്യമായ കൽക്കരി കടൽമാർഗ്ഗം എത്തിക്കാമെന്നും നിർദ്ദേശിക്കപ്പെട്ടു. ഇതിനാവശ്യമായ തുറമുഖ വികസനത്തിന് സംസ്ഥാന ഗവൺമെൻറ് 95 കോടി രൂപ അനുവദിക്കുകയും ചെയ്തു. കേന്ദ്ര ഗവൺമെൻറ് പദ്ധതി തത്ത്വത്തിൽ അംഗീകരിക്കുകയും പബ്ളിക് ഇൻവെസ്ററ്മെൻറ് ബ്യൂറോ അനുവാദം നല്കുകയും ചെയ്തു. '89-ൽ സൈററ് ഓഫീസ് തുറന്നു, ക്വാർട്ടേഴ്സുകൾ പണിതു, ഇന്ത്യൻ ഓയിൽ കോർപ്പറേഷൻ പ്ളാൻറ് സ്ഥാപിച്ചു; 91-ൽ അപ്രതീക്ഷിതമായി എൻ.ടി.പി.സി എല്ലാ പ്രവർത്തനങ്ങളും കായംകുളത്തു നിർത്തിവച്ചു. ഇതിൻെറ പിന്നിലുള്ള വസ്തുതകളാണ് നമുക്കു മുന്നിലുള്ളത്.

സ്ഥലമെടുപ്പ്, പരിസ്ഥിതി വകുപ്പിൻെറ അനുമതി എന്നിവയ്ക്കുശേഷമുള്ള പ്രധാന പ്രതിബന്ധം സാമ്പത്തികമായിരുന്നു. 1988 ഡിസംബറിൽ എൻ.ടി.പി.സി വിശദമായ റിപ്പോർട്ട് കേന്ദ്ര ഗവൺമെൻറിനു സമർപ്പിച്ചു. അതിനുമുൻപുതന്നെ സോവിയററ് യൂണിയനും ഇന്ത്യയും തമ്മിൽ ഒപ്പുവച്ച വൈദ്യുതോല്പാദന രംഗത്തെ സഹകരണത്തിനുള്ള ഒരു കരാറിൽ കായംകുളം താപനിലയം ഉൾപ്പെടുത്തിക്കഴിഞ്ഞിരുന്നു. എട്ടാം പദ്ധതിക്കാലത്തുതന്നെ പൂർത്തിയാക്കാനുദ്ദേശിച്ചുകൊണ്ടുള്ള പ്രോജക്ടിൻെറ മൊത്തം ചെലവിൻെറ പകുതി സോവിയററ് യൂണിയൻ വായ്പയായി നല്കുവാനും ഡിസൈൻ, എൻജിനീയറിംഗ് സാമഗ്രികളുടെ സപ്ളൈയും സ്ഥാപനവും, കമ്മീഷനിംഗ് എന്നിവ ഉൾപ്പെടുന്ന പാക്കേജ് ഏർപ്പാടിൻെറ ഉത്തരവാദിത്വം സോവിയററ് യൂണിയനിൽ നിക്ഷിപ്തമാക്കുവാനുമായിരുന്നു കരാറിൽ വ്യവസ്ഥ ചെയ്തിരുന്നത്. എന്നാൽ അതൊന്നും നടന്നില്ല. സോവിയററ് യൂണിയനിലെ രാഷ്ട്രീയം തകിടംമറിഞ്ഞതാണ് ഒരു കാരണം. പിന്നീട് സൗദി അറേബ്യ എൻ.ടി.പി.സിയുടെ ഏതെങ്കിലും പദ്ധതിയിൽ 3000 കോടി രൂപ മുതൽ മുടക്കാം എന്നേററു. ഇക്കാര്യം എൻ.ടി.പി.സി കേരള ഗവൺമെൻറിനെ '92 ഒക്ടോബർ രണ്ടാംവാരം അറിയിച്ചു. എന്നാൽ സംസ്ഥാന ഗവൺമെൻറ് പ്രതികരിച്ചില്ല. ഇത് ബി.പി.എല്ലുമായി ഗവൺമെൻറുണ്ടാക്കിയ രഹസ്യധാരണയുടെ ഫലമാകാനാണ് സാദ്ധ്യത. ഒക്ടോബറിൽത്തന്നെ റഷ്യൻ സ്ഥാപനമായ 'ടെക്നോ പ്രോം എക്സ്പോർട്ട്', കായംകുളം താപനിലയത്തിൻെറ നിർമ്മാണത്തിൽ സഹകരണം തുടരാൻ കഴിയും എന്നറിയിച്ചുകൊണ്ട് എൻ.ടി.പി.സി ചെയർമാനും മാനേജിംഗ് ഡയറക്ടറുമായ രാജേന്ദർസിംഗിനു കത്തയച്ചു. റഷ്യയിലുണ്ടായ മാററങ്ങളെത്തുടർന്നു അവർ സ്വീകരിച്ച ഈ നിലപാട് എത്ര സമർത്ഥമായുപയോഗിക്കാൻ നമുക്കു കഴിയുമായിരുന്നു. നവംബർ ഇരുപത്തഞ്ചിന് ഇന്ത്യയിലെത്തിയ ടെക്നോ പ്രോം എക്സ്പോർട്ട് പ്രതിനിധികൾക്ക് കായംകുളം പദ്ധതിക്കായുള്ള കരാർ ഒപ്പിടാൻ കഴിഞ്ഞില്ല. ഇതിൻെറ കാരണങ്ങൾ ദുരൂഹമാണ്. അവർ വിന്ധ്യാചൽ പദ്ധതി ഏറെറടുക്കുകകൂടി ചെയ്തിട്ടാണ് മടങ്ങിയത് എന്നത് ഇതിൻെറ ദുരൂഹത വർദ്ധിപ്പിക്കുന്നു. കായംകുളം താപനിലയത്തിൻെറ നിർമ്മാണച്ചുമതല എൻ.ടി.പി.സിയിൽനിന്ന് സ്വകാര്യസ്ഥാപനമായ ബി.പി.എല്ലിന് കൈമാറുകയെന്ന ഗൂഢോദ്ദേശ്യമാണ് ഇതിനു പിന്നിലുള്ളതെന്നുതന്നെ കരുതേണ്ടി വരുന്നു. കാരണം, ഒക്ടോബറിൽത്തന്നെ ബി.പി.എല്ലിൻെറ നിർദ്ദേശത്തെക്കുറിച്ചു പഠിക്കാൻ സംസ്ഥാന ഗവൺമെൻറ് നാലംഗ കമ്മിഷനെ നിയമിച്ചിരുന്നു. എൻ.ടി.പി.സി വിദേശസഹായത്തോടെ കായംകുളം പദ്ധതി നടപ്പാക്കാനുള്ള യത്നങ്ങൾ തുടരുമ്പോൾത്തന്നെയാണ് സംസ്ഥാന ഗവൺമെൻറ് ബി.പി.എല്ലിൻെറ നിർദ്ദേശം ചെവിക്കൊള്ളുന്നത. ജപ്പാനിലെ ഓവർസീസ് എക്കണോമിക്സ് കോ-ഓപ്പറേഷൻ ഫണ്ട് എന്ന സ്ഥാപനവുമായി എൻ.ടി.പി.സി ഈ ഘട്ടത്തിൽ ചർച്ച നടത്താൻ തീരുമാനിച്ചിരുന്നു. ആ ചർച്ചയിൽ എൻ.ടി.പി.സിയിലെ ഏഴാം റാങ്കിലുള്ള ഒരുദ്യോഗസ്ഥനാണ് പങ്കെടുത്തത്. കോൾ ലിങ്കേജിനെക്കുറിച്ചും മററും വ്യക്തമായ ധാരണ ഒ.ഇ.സി.എ.എഫിനു നല്കാൻ ആ ഉദ്യോഗസ്ഥനു കഴിഞ്ഞില്ല. തൂത്തുക്കുടിയിൽ ബംഗാളിൽനിന്നു കൽക്കരിയെത്തിച്ച് ലാഭകരമായി പദ്ധതി നടത്താമെങ്കിൽ ഒറീസ്സയിൽനിന്നോ ബീഹാറിൽനിന്നോ കായംകുളത്തു കൽക്കരിയെത്തിക്കുന്നത് എങ്ങനെ നഷ്ടമാകും? ബോധപൂർവ്വം തന്നെയായ ഈ തണുപ്പൻ മനോഭാവമാണ് ജപ്പാൻെറ സഹകരണം കിട്ടാതെ വന്നതിനു പിന്നിലുള്ളത്. ജപ്പാൻ മറെറാരു പദ്ധതിക്കായി കരാറുണ്ടാക്കി മടങ്ങി. അലംഭാവം കായംകുളം പദ്ധതിക്കു മാത്രമായിരുന്നുവെന്നർത്ഥം. ഒക്ടോബറിൽത്തന്നെ മുഖ്യമന്ത്രി കരുണാകരൻ, എൻ.ടി.പി.സി പിന്മാറുകയാണെങ്കിൽ തങ്ങൾ ഈ പദ്ധതി ഏറെറടുത്തുകൊള്ളാമെന്നു വ്യക്തമാക്കുകയും അക്കാര്യം എൻ.ടി.പി.സിയെ അറിയിക്കുകയും ചെയ്തു. സ്വാഭാവികമായും, ദക്ഷിണേന്ത്യയിൽ പദ്ധതികൾ തുടങ്ങാൻ താല്പര്യക്കുറവുള്ള എൻ.ടി.പി.സി ഇതു സ്വീകരിക്കാൻ സാദ്ധ്യതയുണ്ട്. 8-ാം പദ്ധതിയിൽ 5002 കോടി രൂപയ്ക്കുള്ള പദ്ധതികൾ എൻ.ടി.പി.സി ഏറെറടുത്തു കഴിഞ്ഞു. യു.പിയിലെ ദാദരി, മഹാരാഷ്ട്രയിലെ കഹൻഗാവോൺ, ഹരിയാനയിലെ കവാസ്, ഗാന്ധാർ തുടങ്ങിയവയും, താൾച്ചർ, ഫറാക്കാ, വിന്ധ്യാചൽ തുടങ്ങിയവയും ഇവയിൽ പ്രമുഖമാണ്. കായംകുളം മാത്രമാണ് ഇവയിൽ മുടങ്ങിക്കിടക്കുന്നത് എന്നോർക്കുക.' കരുണാകരൻെറ അറിയിപ്പിൻെറ പിന്നിൽ പ്രവർത്തിക്കുന്ന ശക്തികളും ലക്ഷ്യങ്ങളുമാണ് ഈ പ്രശ്നങ്ങളുടെയെല്ലാം പിന്നിൽ എന്നു വ്യക്തമാണല്ലോ. സംസ്ഥാന ഗവൺമെൻറും ബി.പി.എല്ലും ചേർന്ന് സംയുക്ത മേഖലയിൽ കായംകുളം പദ്ധതി നടപ്പാക്കും എന്നാണ് കരുണാകരൻെറ വാദം. സംസ്ഥാനത്തിൻെറ സാമ്പത്തികസ്ഥിതി അറിയാവുന്നവർ ഇതെങ്ങനെ വിശ്വസിക്കും? ഏതായാലും എൻ.ടി.പി.സി അതിൻെറ താല്പര്യം കായംകുളം പദ്ധതിയിൽനിന്നു മാററിക്കഴിഞ്ഞു എന്നുതന്നെ കരുതേണ്ടിയിരിക്കുന്നു. കാരണം കായംകുളത്തെ നിർമ്മാണപ്രവർത്തനങ്ങളെല്ലാം അവർ നിർത്തിവച്ചുകഴിഞ്ഞു; ഉദ്യോഗസ്ഥന്മാർ മിക്കവരും സ്ഥലംവിട്ടു; കൊണ്ടുവന്ന നിർമ്മാണസാമഗ്രികൾ പലതും തിരികെ കൊണ്ടുപോവുകയും ചെയ്തു. ഈ സാഹചര്യത്തിലാണ് വിവിധ സംഘടനകൾ കായംകുളത്ത് സമരപരിപാടികൾ ആരംഭിച്ചതും സംസ്ഥാനത്തിൻെറ വിവിധ ഭാഗങ്ങളിൽ വിശദീകരണയോഗങ്ങൾ സംഘടിപ്പിച്ചതും. ബി.പി.എല്ലിൻെറ രംഗപ്രവേശം ഒട്ടേറെ ആശയക്കുഴപ്പങ്ങൾ സൃഷ്ടിച്ചിരിക്കുകയാണ്.

സ്വകാര്യമേഖല ഊർജ്ജോല്പാദനരംഗത്തു കടന്നുവരുന്നതല്ല പ്രശ്നം. ബി.പി.എല്ലിന് അതിനുള്ള ശേഷിയുണ്ടോ എന്നതും എൻ.ടി.പി.സി ഇതു നടത്തിയാലുള്ള മെച്ചവുമാണ് പ്രശ്നം. നേരത്തേ പറഞ്ഞല്ലോ 7000 കോടി രൂപയുടെ പദ്ധതിയാണിതെന്ന്. ബി.പി.എൽ പറയുന്നത് ആദ്യഘട്ടത്തിൽ അവർ 1500 കോടി രൂപ മുതൽമുടക്കും എന്നാണ്. ആയിരം കോടി രൂപ മാത്രം ആസ്തിയുള്ള ബി.പി.എല്ലിന് എവിടെനിന്നാണി തുക? സ്വന്തമായ സാങ്കേതിക വൈദഗ്ദ്ധ്യം അവർക്കില്ല. പദ്ധതിയുടെ പ്രോജക്ട് റിപ്പോർട്ട് തയ്യാറാക്കാൻപോലും അവർക്കു പരസഹായം വേണ്ടിവന്നു. (ടാററാ കൺസൾട്ടൻസിയാണ് ബി.പി.എല്ലിനുവേണ്ടി അതു തയ്യാറാക്കിയത്.) ഇത്തരമൊരു കമ്പനി പദ്ധതി പൂർത്തിയാക്കും എന്നതിന് എന്താണുറപ്പ്? എൻ.ടി.പി.സി ഈ പദ്ധതി ഏറെറുടത്താൽ പറഞ്ഞ സമയത്തിനുള്ളിൽ പദ്ധതി പൂർത്തിയാകും എന്നുതന്നെ കരുതാം. കാരണം അവരുടെ രീതി അതാണ്. ഇപ്പോൾത്തന്നെ 15 കോടിയോളം രൂപ അവർ കായംകുളത്തു മുടക്കിക്കഴിഞ്ഞു. എന്നിട്ടാണ് സംസ്ഥാന ഗവൺമെൻറ് എൻ.ടി.പി.സിയെ പിന്മാററി ബി.പി.എല്ലിന് പദ്ധതി വിട്ടുകൊടുക്കാൻ താല്പര്യം കാണിക്കുന്നത്. മുൻ പരിചയത്തിൻെറ അഭാവവും മൂലധനത്തിൻെറ അപര്യാപ്തതയും സാങ്കേതികവിദ്യയുടെ അപ്രാപ്തിയും മാത്രമല്ല ബി.പി.എല്ലിനെ അസ്വീകാര്യമാക്കുന്നത്.

എൻ.ടി.പി.സി പദ്ധതയിലുണ്ടാക്കുന്ന വൈദ്യുതി 1.90 രൂപയ്ക്കാണ് നല്കുക. ബി.പി.എൽ, 3.50 രൂപയ്ക്കും. ഇതിൻെറ ഗുണവും ദോഷവും ആർക്കാണു ലഭിക്കുക? ബി.പി.എല്ലിന് കേരളത്തിൽ വൈദ്യുതപദ്ധതി വേണമെങ്കിൽ തുടങ്ങട്ടെ; അതിന് എൻ.ടി.പി.സി തുടങ്ങിവച്ച കായംകുളം പദ്ധതിതന്നെ വേണമെന്നിത്ര നിർബ്ബന്ധമെന്താണ്? എൻ.ടി.പി.സി ഒരിക്കലും ഈ പദ്ധതിയിൽനിന്നു സ്വയം പിന്മാറിയതല്ല എന്നു വ്യക്തമാണ്. അവരെ പിന്മാററുന്നതാണ്. ബി.പി.എൽ നിർദ്ദേശം ഗവൺമെൻറ് പരിഗണിക്കേണ്ട ആവശ്യംതന്നെയില്ലായിരുന്നു. എങ്കിൽ എൻ.ടി.പി.സി പണി തുടരുമായിരുന്നു. ചെയ്യേണ്ടിയിരുന്നത് എൻ.ടി.പി.സിയെക്കൊണ്ട് പണി തുടർന്നു ചെയ്യിക്കുകയായിരുന്നു. പക്ഷേ, സംഭവിച്ചത് നേരെമറിച്ചും. പബ്ളിക് ഇൻവെസ്ററ്മെൻറ് സംസ്ഥാനത്ത് കൂടുതൽ കൂടുതൽ കൊണ്ടുവരേണ്ട സംസ്ഥാന ഗവൺമെൻറ് കേരളത്തിലുണ്ടായിട്ടുള്ളതിൽവച്ച് ഏററവും വലിയ ഊർജ്ജപദ്ധതി അട്ടിമറിക്കുകയാണ് സത്യത്തിൽ ചെയ്യുന്നത്. ടാററപോലും കൈയൊഴിഞ്ഞ ഒരു പദ്ധതിയാണ് ബി.പി.എൽ ഏറെറടുക്കാൻ സന്നദ്ധത പ്രകടിപ്പിക്കുന്നത്. ഇത് അതിവിദഗ്ദ്ധമായ ഒരു രാഷ്ട്രീയക്കാളിയാണ്. രംഗയ്യാനായിഡു എന്ന ഊർജ്ജ സഹമന്ത്രി കായംകുളം നിർത്തിവച്ചിട്ടു വേണം എൻ.ടി.പി.സിയുടെ ശ്രദ്ധ തൻെറ സംസ്ഥാനമായ ആന്ധ്രയിലെ

കാക്കിനദ പ്രോജക്ടിൽ കേന്ദ്രീകരിക്കാൻ എന്നു കരുതുന്ന ആളാണ്. 4.2.'93-ൽ ഹൈദരാബാദിലെ എൻ.ടി.പി.സി റീജിയണൽ ഓഫീസിൽ നടന്ന യോഗത്തിനുശേഷമാണ് കായംകുളത്തുനിന്ന് ചില ഉയർന്ന ഉദ്യോഗസ്ഥന്മാരെ സ്ഥലംമാററിയത്. ഉന്നതമായ സാങ്കേതിക നിലവാരത്തിനു പുറമെ എൻ.ടി.പി.സിക്ക് സ്വന്തമായി കൽക്കരി എത്തിക്കാനുള്ള പ്രായോഗിക സൗകര്യം മുതൽ വിദേശ സാമ്പത്തിക സഹായംവരെയുള്ള സാഹചര്യവും, വിശ്വാസ്യവും വിദഗ്ദ്ധവുമായി പദ്ധതികൾ പൂർത്തിയാക്കിയ പശ്ചാത്തലവുമുണ്ട്. ഇപ്പോൾ വിദേശസഹായം എൻ.ടി.പി.സിക്ക് ഇല്ല എന്നു വരുത്തിത്തീർത്ത് പദ്ധതി ബി.പി.എല്ലിന് വിടാനുള്ള ഗൂഢാലോചന തന്നെയാണു നടക്കുന്നത്. ബി.പി.എൽ 1500 കോടി രൂപ മുടക്കും എന്നു പറയുന്നതിൽത്തന്നെ ആ ഗൂഢാലോചനയുടെ ഒരു വശമുണ്ട്. മുടക്കുമുതലിൻെറ ഇരുപതു ശതമാനം ഷെയർ വില്ക്കാമെന്ന വ്യവസ്ഥയിൽ 300 കോടിരൂപ ഒരു വർഷത്തിനുള്ളിൽ ചിലരുടെ കൈകളിലെത്തും എന്നു വ്യക്തം. മറെറാന്ന് കായംകുളത്തെ സ്ഥലത്തന് വില പുനർനിശ്ചയിച്ചതാണ്. 1989-ൽ ജി.ഒ.എം.സ് 219/89 ആർ.ഡി. (ഡേററഡ് 22-3-89) പറയുന്നത് കായംകുളത്തെ 962 ഏക്കർ ഭൂമിക്ക് 21.4 കോടി രൂപ വില മതിച്ചുവെന്നാണ്. 20-8-'92-ൽ ആലപ്പുഴ ജില്ലാ കളക്ടർ ഇതേ

ശേഷം 39 ാം പേജിൽ







വെള്ളം കേറി നശിച്ച നാളികേരത്തോട്ടം

# മൃത സ്വപ്നങ്ങളുമായി ഒരു ഗ്രാമം

*കായംകുളം താപനിലയത്തിനുവേണ്ടി സർക്കാർ എൻ.ടി.പി.സിക്കു വിട്ടുകൊടുത്ത കായംകുളം ഫാമിലെ തൊഴിലാളികളുടെ ജീവിതം അത്യപൂർവ്വമായ ഒരു ദുരന്തകഥപോലെ നമുക്കു മുന്നിൽ ജീവനാർന്നു നില്ക്കുന്ന വർത്തമാനകാല സ്ഥിതിയെക്കുറിച്ച്.*

ചൂളത്തെരുവിലെ ആയിരത്തോളം കുടുംബങ്ങളൊഴിച്ചുള്ള കേരളീയർക്കെല്ലാം കായംകുളം താപനിലയം കേരളത്തിൻെറ ഊർജ്ജക്ഷാമം തീർക്കാനുള്ള ഒരു വൈദ്യുത പദ്ധതിയാണ്. ചൂളത്തെരുവുകാർക്കാകട്ടെ, തങ്ങളുടെ ജീവിതത്തിൻെറ എല്ലാ ഊർജ്ജവും പദ്ധതികളും തകർത്തുകളഞ്ഞ ശാപനിലയം തന്നെയാണിത്. വഞ്ചിക്കപ്പെട്ട ഒരു ജനതയാണ് ചൂളത്തെരുവിലുള്ളത്. ആലപ്പുഴ ജില്ലയിലെ മുതുകുളം, ചിങ്ങോലി, ആറാട്ടുപുഴ പഞ്ചായത്തുകളിലെ മിക്ക കുടുംബങ്ങളും കായംകുളം കായൽ നികത്തിയുണ്ടാക്കിയ സർക്കാർ ഫാമിൽ തൊഴിൽ ചെയ്താണ് ജീവിച്ചുവന്നത്. 1957-ൽ ആരംഭിച്ച കായൽ നികത്തൽ 1967-ൽ പൂർത്തിയായതോടെ ചൂളത്തെരുവെന്ന ഗ്രാമം അതിൻെറ ജീവിതമാരംഭിക്കുകയായി. സ്വന്തം മണ്ണിൽ പണിയെടുക്കുന്ന മനസ്സോടെ സർക്കാർ ഫാമിൽ നൂറുമേനി വിളയിച്ച വർഷങ്ങൾ അവർക്കു തൃപ്തിയുടെ സമൃദ്ധകാലമാണ്. കൃഷിക്കാർ താല്പര്യമെടുത്തു വരമ്പുകളിൽ വച്ച തെങ്ങുകൾ ഫാമിൻെറ മറെറാരു വരുമാനമായി. ഒന്നരമാസം കൂടുമ്പോൾ മൂന്നുലക്ഷം തേങ്ങയെങ്കിലും കിട്ടിവന്ന കല്പവൃക്ഷങ്ങളെക്കുറിച്ചോർക്കുമ്പോൾ ഇന്ന് ചൂളത്തെരുവുകാർ രോഷവും സങ്കടവും കടിച്ചമർത്തുകയാണ്. '89-ൽ താപവൈദ്യുത നിലയത്തിനായി കേരള ഗവൺമെൻറ് എൻ.ടി.പി.സിക്ക് കായംകുളം ഫാം വിട്ടുകൊടുത്തത് കേരളത്തിൻെറ ഊർജ്ജ പ്രതിസന്ധി തിരിച്ചറിഞ്ഞുകൊണ്ടാണ്. മനുഷ്യരുടെ ഭാഷയിൽ സംസാരിക്കാനറിയാമായിരുന്ന അന്നത്തെ മുഖ്യമന്ത്രി നായനാരും വൈദ്യുത മന്ത്രി ശിവദാസമേനോനും നേരിട്ടുവന്ന് ചൂളത്തെരുവുകാരെ കണ്ട് സംസാരിച്ചതിനുശേഷമാണ് ഫാം വിട്ടുകൊടുക്കാൻ അവർ സമ്മതിച്ചത്. താപനിലയ സ്ഥലത്ത് സ്ഥിരം തൊഴിൽ ഫാമിലെ മുഴുവൻ ജോലിക്കാർക്കും ഉറപ്പു നൽകിയ എൻ.ടി.പി.സിക്ക് ആയിരത്തിരുന്നൂറേക്കർ കായൽ ഫാം അങ്ങനെ സർക്കാർ കൈമാറി. റോഡും മററും നിർമ്മിച്ച എൻ.ടി.പി.സി പദ്ധതിക്കു തുടക്കം കുറിച്ചു

ചൂളത്തെരുവുകാർക്കു പണിയും ലഭിച്ചു. '91-ൽ അപ്രതീക്ഷിതമായി എൻ.ടി.പി.സി പദ്ധതി നിർമ്മാണം നിർത്തിവച്ചു. ആകെ നിർമ്മിച്ചത് കുറെ റോഡും, ഒരു സൈററ് ഓഫീസും ഗോഡൗണും മാത്രം. പിന്നെ ജീവനക്കാർക്കായി നങ്ങ്യാർകുളങ്ങരയിൽ കുറെ ക്വാർട്ടേഴ്സുകളും. ഇതിനിടെ ബണ്ടു തകർന്ന് കായൽജലം ഫാമിൽ കയറി. വെള്ളം വററിക്കാൻ ബാധ്യതയുള്ള എൻ.ടി.പി.സി അതു ചെയ്തില്ല. ഒരു വർഷത്തിനകം നാന്നൂറ് ഏക്കർ ഫാമിലെ തെങ്ങു മുഴുവൻ നശിച്ചു. ഫാമും കായലും ഒന്നായി. എൻ.ടി.പി.സി പണി നിർത്തിവച്ചതോടെ ആദ്യമായി ചൂളത്തെരുവുകാർ പട്ടിണിയുടെ കയ്പറിഞ്ഞു.

ഇല്ലായ്മയുടെ ദിനരാത്രങ്ങളിലൂടെ മാസങ്ങൾ കടന്നുപോയി. എൻ.ടി.പി.സിക്ക് യാതൊരനക്കവുമില്ല, കായംകുളം പദ്ധതിക്കാര്യത്തിൽ. സംസ്ഥാന ഗവൺമെൻറാകട്ടെ, അടഞ്ഞ കണ്ണും കാതുമായി കരുണയില്ലാതെ നുണപറഞ്ഞുകൊണ്ടിരിക്കുകയാണ്. നാട്ടുകാർ ഗതികേടിൻെറ ആഴങ്ങളിലേക്കു താഴ്ന്നു. തൊഴിലാളി യൂണിയനുകൾ സമര പരിപാടികൾ ആവിഷ്കരിച്ചു. പിക്കററിംഗുകളും നിവേദനങ്ങളും പതിവുപോലെ സംഭവിച്ചു. തങ്ങളുടെ ജീവിതം നിലനിർത്തിയിരുന്ന കായൽ ഫാം ജലം കയറി നശിച്ചപ്പോൾ പകരമൊരു വഴി കാണാതെ ചൂളത്തെരുവുകാർ ക്ഷുഭിതരായി. എൻ.ടി.പി.സിയാകട്ടെ രാഷ്ട്രീയക്കളികളിലും ഉദ്യോഗസ്ഥ തന്ത്രങ്ങളിലും കൂടി ചൂളത്തെരുവുകാരെ പ്രത്യക്ഷമായും കേരളത്തെ പരോക്ഷമായും ചതിക്കുകയായിരുന്നു. നാട്ടുകാർക്ക് ആദ്യമൊന്നും എൻ.ടി.പി.സി പദ്ധതി നിർമ്മാണം നിർത്തിവച്ചതിൻെറ പിന്നാമ്പുറക്കളികൾ പിടികിട്ടിയില്ല. അവർ തങ്ങളുടെ കുഞ്ഞുങ്ങൾ വിശന്നുകരയുന്നതു മാത്രമാണു കണ്ടത്. അതുകൊണ്ടവർ തൊഴിലിനുവേണ്ടി വാദിച്ചു. ക്രമേണ ചൂളത്തെരുവിൻെറ മുഖം മാറി. അതു നിമിഷനേരംകൊണ്ടു വൃദ്ധനായിപ്പോയ ഒരു ചെറുപ്പക്കാരൻെറ അവസ്ഥയിലായി. തൊഴിലില്ലാത്ത ചെറുപ്പക്കാർ നാടുവിട്ടുതുടങ്ങി. വടക്കേ ഇന്ത്യൻ പ്രദേശങ്ങളിൽ അവർ പദ്ധതി സ്ഥലങ്ങളിൽ പണിതേടിയലഞ്ഞു. പെണ്ണുങ്ങൾ പുല്ലരിയാനാവാതെ, നെല്ലു കൊയ്യാൻ മാത്രം പഠിച്ച കൈകളുമായി കല്ലുടയ്ക്കാനായി കിഴക്കൻ കരിങ്കൽ മടകളിലേക്കു യാത്രയായി. വൃദ്ധന്മാരും കുഞ്ഞുങ്ങളും തങ്ങളുടെ ജന്മത്തിൻെറ പിടികിട്ടാത്ത കയങ്ങളിൽ നിലയില്ലാതെ നിന്നു വിതുമ്പി. ചൂളത്തെരുവിലെ കടകളടച്ച് കച്ചവടക്കാർ കൂലിപ്പണിക്കു പോയി. സന്ധ്യയ്ക്കു മുൻപേ ഗ്രാമം ഇരുട്ടിലാണ്ടു. ഇടതുപക്ഷ പാർട്ടികളും ശാസ്ത്ര സാഹിത്യപരിഷത്തും സമരങ്ങളുടെ പടവുകൾ പലതും കയറി. ക്ഷീണം മാത്രം ബാക്കിയായ സമരങ്ങളിൽ ഗ്രാമീണർ ഇന്ന് വിശ്വസിക്കുന്നില്ല. സാധുക്കളായ ഈ മനുഷ്യരെ ബലികൊടുത്തുകൊണ്ട് അധികാരത്തിൻെറ അരമനകളിൽ വാഴുന്ന നമ്മുടെ ഭരണകർത്താക്കൾക്ക് നിദ്രയില്ലാത്ത ഈ മനുഷ്യരുടെ ജീവിതം ഒന്നുമല്ലാത്ത അവസ്ഥയാണുള്ളത്.

പത്രങ്ങളിൽ കായംകുളം താപനിലയം എൻ.ടി.പി.സി ഉപേക്ഷിക്കുന്നുവെന്നും ബി.പി.എൽ ഏറെറടുക്കുന്നുവെന്നും ജപ്പാനും റഷ്യയും ലോകബാങ്കുമൊക്കെ സഹായം നൽകാൻ വരുന്നുവെന്നും, പിന്നെ അവരൊക്കെ പിൻമാറുന്നുവെന്നും ചർച്ചകൾക്കായി മുഖ്യമന്ത്രി ഡെൽഹിയിൽ പോകുന്നുവെന്നുമൊക്കെ വായിക്കുന്ന ചൂളത്തെരുവിലെ സാധാരണക്കാരന് അവൻെറ ജീവിതം തന്നെയാണ് പ്രശ്നം. വിവിധ യൂണിയനുകളിൽ രജിസ്ററർ ചെയ്തിട്ടുള്ള 1500 ഓളം തൊഴിലാളികൾക്ക് പദ്ധതി വരാതെ നിലനില്പില്ല. പദ്ധതി വന്നപ്പോൾ ഇവരിൽ പലരും തങ്ങളുടെ ജീവിതം കരകയറി എന്നുതന്നെ കരുതിയവരാണ്. ഐ.എൻ.ടി.യു.സി ജനറൽ സെക്രട്ടറി ബാലൻപിള്ള, സംസ്ഥാന ഗവൺമെൻറിൻെറ അനാസ്ഥയും മുഖ്യമന്ത്രിയുടെ കഴിവില്ലായ്മയും കള്ളത്തരവും മാത്രമാണ് പദ്ധതി മുടങ്ങിക്കിടക്കുന്നതിന്നു കാരണം എന്നു തറപ്പിച്ചുപറഞ്ഞു. ''ഇവിടത്തെ തൊഴിലാളികൾക്കൊരു ജീവിതമുണ്ടായിരുന്നതാണ്. അത് ഗവൺമെൻറ് ഇല്ലാതാക്കി. എൻ.ടി.പി.സി ഈ പദ്ധതി തുടരാത്തതിൻെറ കാരണം ബി.പി.എൽ-ന് പദ്ധതി കൈമറാനുള്ള സംസ്ഥാന ഗവൺമെൻറിൻെറ താല്പര്യം തന്നെയാണ്. ഇപ്പോൾ തൊഴിലില്ലാതെ വലയുന്ന ഇവിടത്തെ ആയിരത്തിലധികം കുടുംബങ്ങൾക്ക് ഇത് ആയുസ്സിൻെറ പ്രശ്നം കൂടിയാണ്. ഈ മാസം കൂടി ഞങ്ങൾ കാക്കും. പിന്നെ എന്തു ചെയ്യണമെന്നു ഞങ്ങൾക്കറിയാം.''

ജനുവരി ഇരുപത്തഞ്ചാം തീയതി ഡി.വൈ.എഫ്.ഐ താപനിലയ പ്രതിസന്ധിക്കെതിരെ നടത്തിയ പിക്കററിംഗിനെക്കുറിച്ച് ഡി.വൈ.എഫ്.ഐ പ്രവർത്തകനായ ബാലകൃഷ്ണൻ വിശദീകരിച്ചു. തൊഴിൽ നഷ്ടപ്പെട്ട് പട്ടിണിയിലായ കുടുംബങ്ങളിലെ കുറെപ്പേർ സങ്കടങ്ങളുടെ കെട്ടഴിച്ച കഥ സി.ഐ.ടി.യു ഓഫീസിൽ വച്ച് പറഞ്ഞു. ''ഈ നാട്ടിൽ എത്ര സന്തോഷത്തോടെ കഴിഞ്ഞവരാണെന്നോ ഞങ്ങൾ! ഞങ്ങൾ ചെളികോരിയിട്ടുണ്ടാക്കിയ ഫാമാണിന്ന് കായലായി കിടക്കുന്നത്. ഞങ്ങളുടെ വിയർപ്പും രക്തവുമൊഴുക്കി ഞങ്ങൾ നട്ട തെങ്ങുകളാണ് വെള്ളത്തിൽ മുങ്ങിനിന്നു ദ്രവിച്ചു തീരുന്നത്. പദ്ധതി വന്നിരുന്നെങ്കിൽ ഇതൊരു നഷ്ടമായി ഞങ്ങൾ കാണുകയില്ലായിരുന്നു. ഞങ്ങളുടെ ഏക ജീവിതമാർഗ്ഗമായിരുന്ന ഫാം നശിപ്പിച്ചിട്ട് ഇപ്പോൾ തൊഴിലുമില്ല, പദ്ധതിയുമില്ല. ഇത്ര വലിയ ഒരു ദുരന്തത്തിലേക്ക് ഞങ്ങളെ തള്ളിയിടാൻ സർക്കാരിന് എന്തു കാരണമാണു പറയാനുള്ളത്? നിങ്ങൾക്കറിയാമോ, സന്ധ്യയായാൽ ഉത്സവപ്രതീതിയായിരുന്നു, എന്നുമീ ചൂളത്തെരുവിൽ. ഇപ്പോഴിവിടെ കടകളുമില്ല, കച്ചവടവുമില്ല. ഞങ്ങളുടെ വീടുകളിലെ ചെറുപ്പക്കാർ പലരും തൊഴിൽ തേടി ബോംബെയിലേക്കും വടക്കേ ഇന്ത്യയിലേക്കും പോയിരിക്കുന്നു. ദൂരസ്ഥലങ്ങളിൽ പോയി കൂലിപ്പണി ചെയ്താണ് ഇപ്പോൾ ഞങ്ങൾ ജീവിക്കുന്നത്. ഞങ്ങളുടെ സ്ത്രീകൾ കല്ലുടയ്ക്കാൻ പോകുന്നു. ഞങ്ങളുടെ കുഞ്ഞുങ്ങൾ പലരും ഇപ്പോൾ സ്കൂളിൽ പോകുന്നില്ല. നാലഞ്ച് ബസ്സുകൾ വന്നുപോയിരുന്ന സ്ഥലമാണിത്. ഇപ്പോൾ ഒരൊററ ബസ്സാണുള്ളത്. ഒരൊററ വീട്ടിലും ഇന്ന് ആരും വയറുനിറച്ചുണ്ണുന്നില്ല. ഇതൊന്നും നിങ്ങൾക്കു മനസ്സിലാവില്ല. എൻ.ടി.പി.സിയുടെ ഓഫീസർമാർക്ക് നാട്ടുകാരോട് പുച്ഛം മാത്രമേയുള്ളു. പട്ടിണി മരണങ്ങൾ ഇവിടെ സംഭവിക്കാൻ വലിയ താമസമില്ല.''



ശാപനിലയമായിത്തീർന്ന കായങ്കുളം

ഇപ്പോൾ പദ്ധതി പ്രദേശത്തുനിന്ന് എൻ.ടി.പി.സി തിരികെ കൊണ്ടുപോകാനൊ

ശേഷം 39ാം പേജിൽ





# കേരളത്തെ ഇരുട്ടിലാഴ്ത്താനുള്ള ഗൂഢശ്രമം

**കാ**യംകുളം താപനിലയം പൊതുമേഖലാ സ്ഥാപനമായ എൻ.ടി.പി.സിയിൽ നിന്ന് സ്വകാര്യസ്ഥാപനമായ ബി.പി.എല്ലിന് കൈമാറാനുള്ള ശ്രമങ്ങൾക്കു പിന്നിലുള്ള അഴിമതികളെക്കുറിച്ച് ശ്രീ. പി.ജെ. ജോസഫ് സംസാരിക്കുന്നു.



**വളരുംതോറും** പിളരുന്ന ഒരു രാഷ്ട്രീയ സംഘടനയിൽനിന്നു നമുക്കു കിട്ടിയ വളർച്ചമുറ്റിയ മനുഷ്യനാണ് പി.ജെ. ജോസഫ്. കാർഷികമേളകളും കാളയോട്ട മത്സരവും നടത്തി, റബ്ബറിനെക്കുറിച്ചും തെങ്ങിനെക്കുറിച്ചും സംഗീതത്തെക്കുറിച്ചും ഒരേ ആർജ്ജവത്തോടെ സംസാരിക്കുന്ന ഈ തൊടുപുഴക്കാരൻ ഒരു ശരാശരി ജനനേതാവിനെക്കുറിച്ചുള്ള നമ്മുടെ എല്ലാ മുൻധാരണകളും തെറ്റിച്ചുകളയുന്നു. മലബാറിലെയും തിരുവിതാംകൂറിലെയും കുടിയേറ്റകർഷകർക്കു പട്ടയം നൽകണമെന്നാവശ്യപ്പെട്ട് ഇടുക്കിയിൽ നിന്നു നടത്തിയ കർഷകമാർച്ചിൽ ഇരുന്നൂറ്റമ്പതോളം കിലോമീറ്റർ നടന്ന് വിണ്ടുപൊട്ടിയ കാലുകളും കരുവാളിച്ചമുഖവുമായി കോട്ടയത്തെത്തി ഒരു ദിവസംപോലും വിശ്രമിക്കാതെ, കായംകുളം താപവൈദ്യുതനിലയം സംസ്ഥാന ഗവൺമെൻറിൻെറ അനാസ്ഥയും അവിശുദ്ധബന്ധങ്ങളും മൂലം മുടങ്ങിക്കിടക്കുന്നതിനെതിരെ ജനവികാരമുണർത്താൻ കേരളത്തിലങ്ങോളമിങ്ങോളം സഞ്ചരിച്ച് വിശദീകരണയോഗങ്ങൾ സംഘടിപ്പിച്ചുകൊണ്ട് കേരളത്തിൻെറ സമഗ്ര വികസനം തൻെറ വികാരമായി കൊണ്ടുനടക്കുന്ന പി.ജെ. ജോസഫ് നമ്മുടെ രാഷ്ട്രീയ രംഗത്തെ എണ്ണത്തിൽ കുറവായ 'ജൻറിൽമാൻ'മാരിൽ ഒരാളാണ്. ഒരു സയൻറിസ്റ്റിനെക്കാൾ സാമൂഹികബോധവും ഒരു മാർക്സിസ്റ്റിനെക്കാൾ മാനവികപ്രജ്ഞയുമുള്ള ഈ മനുഷ്യൻെറ സമൂഹപ്രതിബദ്ധത നമുക്കു ചോദ്യം ചെയ്യാനാവാത്ത വിധം സത്യസന്ധമാണ്. തിരുവനന്തപുരത്തുവച്ചു നടത്തിയ ഒരു കൂടിക്കാഴ്ചയിൽ കായംകുളം താപനിലയത്തെക്കുറിച്ചുയർന്നുവന്നിട്ടുള്ള വിവാദങ്ങളെപ്പറ്റി കൃത്യമായ വിഷയധാരണയും ഇച്ഛാശക്തിയുള്ള രാഷ്ട്രീയ ബോധവും പ്രകടമാക്കുംവിധം ശ്രീ. ജോസഫ് പ്രതികരിച്ചു:

''കായംകുളം താപനിലയം കേരളത്തിൻെറ ഊർജ്ജ പ്രതിസന്ധി പരിഹരിക്കും എന്ന് താങ്കൾ കരുതുന്നുണ്ടോ?''

''കായംകുളം സൂപ്പർ തെർമ്മൽ പവർ പ്രോജക്ട് കമ്മീഷൻ ചെയ്താൽ കേരളത്തിൻെറ ഊർജ്ജപ്രതിസന്ധി ഒരളവുവരെ പരിഹരിക്കപ്പെടും. ഇപ്പോൾത്തന്നെ ജനസംഖ്യാനുപാതികമായി നോക്കിയാൽ കേരളത്തിനു കിട്ടേണ്ട വൈദ്യുതി 2800 m.w ആണ്. പക്ഷേ കിട്ടുന്നത് 1370m.w മാത്രം പകുതിയിൽ കുറവ് മാത്രമാണുള്ളത് എന്നർത്ഥം. ഈ കുറവ് വോൾട്ടേജ് ക്ഷാമത്തിൻെറയും ലോഡ്ഷെഡ്ഡിംഗിൻെറയും പവർകട്ടിൻെറയും വേഷത്തിൽ പ്രത്യക്ഷമായും, വ്യവസായവൽക്കരണത്തിൻെറ അഭാവം തന്നെയായി പരോക്ഷമായും കേരളത്തെ ബാധിക്കുന്നു. കേന്ദ്രത്തിൻെറ വികലമായ ആസൂത്രണനയങ്ങളും ജലവൈദ്യുതപദ്ധതികളിൽ മാത്രമൊതുങ്ങിനിന്ന സംസ്ഥാനത്തിൻെറ ദീർഘവീക്ഷണമില്ലായ്മയും മൂലമാണ് ഈ പ്രതിസന്ധി രൂപംകൊണ്ടത്. എട്ടാംപദ്ധതിയിൽ ഊർജ്ജോൽപ്പാദനത്തെക്കുറിച്ച് ഭാവനാത്മകമായ ലക്ഷ്യങ്ങളാണുള്ളത്, കേന്ദ്രത്തിന്. പക്ഷേ ദേശീയ വികസനകൗൺസിൽ അംഗീകരിച്ച രേഖയിൽ പദ്ധതിക്കാലത്തെ കപ്പാസിറ്റി അഡിഷൻ 3538 m.w ആണ്. അതിൽ കേരളത്തിൻെറ വിഹിതം 280 m.w ൻെറ ഒരു ഡീസൽ പ്രോജക്ട് മാത്രവും. ചെലവ് കൂടുതലാകയാൽ അതു നമുക്കു സ്വീകാര്യമല്ല. അതുകൊണ്ടുതന്നെ എട്ടാം പദ്ധതിയിലേക്കുള്ള കേരളത്തിൻെറ ഏറ്റവും വലിയ നിർദ്ദേശമായ കായംകുളം താപനിലയം പ്രാവർത്തികമായാലേ കേരളത്തിൻെറ ഊർജ്ജപ്രതിസന്ധി കുറെയെങ്കിലും പരിഹരിക്കാനാവൂ. കായംകുളത്തിനുപുറമേ ബ്രഹ്മപുരം, തൃക്കരിപ്പൂർ എന്നിവിടങ്ങളിലേക്കും നിർദ്ദേശിച്ചിട്ടുള്ള താപനിലയങ്ങൾ സ്ഥാപിക്കപ്പെടണം. സെൻട്രൽ ഇലക്ട്രിസിററി അതോറിട്ടി തയ്യാറാക്കിയ മാസ്റ്റർ പ്ലാൻ അനുസരിച്ച് 2006-2007ൽ ദേശീയ ഊർജ്ജ വികസനലക്ഷ്യം 120000-130000m.w ആണ്. ഇതിൽ കേരളത്തിൻെറ വിഹിതം 4800m.w ആണ്. കായംകുളം പദ്ധതിപോലും മുടങ്ങിക്കിടക്കുന്ന അവസ്ഥയിൽ നമുക്കു രണ്ടായിരമാണ്ടിൽ ഇരുട്ടു മാത്രമാകും ബാക്കിയുണ്ടാവുക.''



കായങ്കുളം താപനിലയത്തിനുവേണ്ടി കേരള കോൺഗ്രസ് ജോസഫ് ഗ്രൂപ്പുകാർ തിരുവനന്തപുരം സെക്രട്ടേറിയററിനു മുമ്പിൽ നടത്തിയ ശയനപ്രദക്ഷിണം.

''എൻ.ടി.പി.സി തന്നെ ഈ പദ്ധതി തുടരണം എന്നു പറയുന്നതിന്റെ കാരണമെന്താണ്?''

''ഊർജ്ജോല്പാദനരംഗത്തു പ്രവർത്തിക്കുന്ന ഏറ്റവും വലിയ പൊതുമേഖലാസ്ഥാപനമാണ് എൻ.ടി.പി.സി. ലോകനിലവാരമുള്ള സാങ്കേതികമേന്മ അവർക്കുണ്ട്. 200–210 മെഗാവാട്ട് ഉല്പാദനശേഷിയുള്ള ഇരുപത്തിരണ്ട് പ്രോജക്ടുകളും 500m.w ഉല്പാദനശേഷിയുള്ള പത്തു പ്രോജക്ടുകളുമടക്കം മുപ്പത്തിരണ്ട് പദ്ധതികൾ അവർ ഇതിനകം നിർമ്മിച്ചുകഴിഞ്ഞു. പത്തു പ്രോജക്ടുകൾ ഇപ്പോൾ നിർമ്മാണത്തിലുണ്ട്. മൊത്തം 21409 കോടിരൂപ പദ്ധതിനിർമ്മാണങ്ങൾക്കായി ഇന്ത്യയിൽ മുതൽ മുടക്കിയ സ്ഥാപനമാണിത്. എങ്കിലും പൊതുവെ എൻ.ടി.പി.സിക്ക് തെക്കേ ഇന്ത്യയിൽ പദ്ധതികൾ തുടങ്ങുന്നതിൽ താൽപ്പര്യമില്ല. അവരുടെ പ്രോജക്ടുകളിൽ തെക്കേ ഇന്ത്യയിൽ പൂർത്തിയായത് ആകെ രണ്ടെണ്ണമാണ്. കായംകുളം പദ്ധതി 7000 കോടി രൂപ മുതൽ മുടക്കുവേണ്ട ഒന്നാകയാൽ എൻ.ടി.പി.സിക്കേ അതിനു കഴിയൂ. ഏറ്റെടുത്തപദ്ധതികളെല്ലാം സമയത്തിനു മുൻപേ ചെയ്തുതീർത്ത പശ്ചാത്തലമാണ് എൻ.ടി.പി.സിക്കുള്ളത്. മദ്ധ്യപ്രദേശിലെ കോർബയും ആന്ധ്രപ്രദേശിലെ സിൻഗ്രോളിയും രാമഗുണ്ഡവും ഒക്കെ ഇങ്ങനെ അതിവേഗം പൂർത്തിയായ പദ്ധതികളാണ്. എൻ.ടി.പി.സിയുടെ 'പ്ളാൻറ് ലോഡ് ഫാക്ടർ' 70.15 ശതമാനം ആണ്. മറ്റുള്ളവരുടേത് 55.3 ശതമാനം മാത്രമാണ്. കൂടാതെ പ്രസരണനഷ്ടം കുറയ്ക്കാൻവേണ്ടി 'ഹൈ വോൾട്ടേജ് ഡയറക്ട് കറൻറ് ടെക്നോളജി'(എച്ച്.വി.ഡി.സി)യാണ് അവരുപയോഗിക്കുന്നത്. അതുകൊണ്ടാക്കെത്തന്നെ എൻ.ടി.പി.സിക്ക് 1.90 രൂപയ്ക്ക് വൈദ്യുതി നൽകാൻ കഴിയും. മറ്റുള്ളവരാകട്ടെ 3.50 രൂപയിൽ കുറഞ്ഞ് വൈദ്യുതി ലഭ്യമാക്കുകയില്ല. കായംകുളത്ത് പ്രാരംഭപ്രവർത്തനങ്ങൾക്കായി പതിനഞ്ചുകോടിയിലധികം രൂപ എൻ.ടി.പി.സി ചെലവിട്ടു കഴിഞ്ഞ് അതിവേഗം അവരുടെ നിർമ്മാണ പ്രവർത്തനങ്ങൾ നടന്നുവരവെയാണ് പെട്ടെന്ന് പണി നിർത്തിവച്ചതും എൻ.ടി.പി.സി പിന്മാറാൻ പോകുന്ന അവസ്ഥ വന്നതും.''

''ബി.പി.എല്ലിന് ഈ പദ്ധതി കൈമാറാനുള്ള ശ്രമത്തിനുപിന്നിൽ ആരാണുള്ളത്?''

''സംസ്ഥാന ഗവൺമെൻറിലെ പ്രമുഖരായ ചിലർ തന്നെയാണ് ഇതിനു പിന്നിലുള്ളത്. പൊതുമേഖലാ സ്ഥാപനമായ എൻ.ടി.പി.സി ഏറ്റെടുത്തു നിർമ്മാണം തുടങ്ങിയ പദ്ധതിക്ക് ഒരു സ്വകാര്യസ്ഥാപനം പിന്നീട് കൊണ്ടുവന്ന നിർദ്ദേശത്തിന്റെ പേരിൽ പ്രതിബന്ധം സൃഷ്ടിച്ചത് സംസ്ഥാന ഗവൺമെൻറാണല്ലോ. എന്തൊക്കെയോ സ്ഥാപിത താൽപ്പര്യങ്ങൾ ഇതിലുണ്ട്. അല്ലെങ്കിൽ പിന്നെ ഇത്തരം പദ്ധതികളേറ്റെടുത്ത് മുൻപരിചയമോ, വേണ്ടത്ര സാമ്പത്തികശേഷിയോ, സാങ്കേതിക വൈദഗ്ദ്ധ്യമോ സ്വന്തമായില്ലാത്ത ബി.പി. എല്ലിനെപ്പോലൊരു കമ്പനിയുടെ വാഗ്ദാനം സംസ്ഥാന ഗവൺമെൻറ് എന്തിനു സ്വീകരിച്ചു? പണിതുടർന്നിരുന്ന എൻ.ടി.പി.സിയെ സ്വാധീനിച്ച് പണി നിർത്തിവയ്ക്കുകയും വിദേശസാമ്പത്തിക സഹായമില്ല എന്ന പേരുപറഞ്ഞ് അവരെ പിൻതിരിപ്പിക്കാൻ ശ്രമിക്കുകയുമാണ് സംസ്ഥാന ഗവൺമെൻറ് ചെയ്യുന്നത്. കേരളത്തിന്റെ സമഗ്രവികസനം സാധ്യമാക്കാനുള്ള വൻ സംരംഭത്തിനാണ് ഇത്ര കുടിലമായ ബുദ്ധിയോടെ ഒരു ഗവൺമെൻറ് തുരങ്കം വയ്ക്കുന്നത്. മുഖ്യമന്ത്രിയും വൈദ്യുതമന്ത്രിയും പലതവണ പ്രസ്താവന നടത്തിക്കഴിഞ്ഞു. എൻ.ടി.പി.സി കായംകുളം പദ്ധതി ഏറ്റെടുക്കുന്നില്ലെങ്കിൽ ബി.പി.എൽ ഏറ്റെടുക്കുമെന്ന് എൻ.ടി.പി.സിയെക്കൊണ്ട് പദ്ധതി ഏറ്റെടുപ്പിക്കാൻ പൂർണ്ണബാധ്യതയുള്ള ഗവൺമെൻറ് ഇത്തരമൊരു നയം സ്വീകരിക്കുന്നത് എന്തൊരു വൈരുദ്ധ്യമാണ്!''

''സംസ്ഥാന ഗവൺമെൻറ് പദ്ധതി ഏറ്റെടുക്കാമെന്നു പറയുന്നതിൽ എന്താണു കുഴപ്പം? സ്വകാര്യമേഖലയിലോ സംയുക്ത മേഖലയിലോ കായംകുളം പദ്ധതി നടക്കില്ല എന്നുണ്ടോ?''

''എൻ.ടി.പി.സി പിന്മാറിയാൽ പദ്ധതി ഏറ്റെടുക്കാമെന്നാണല്ലോ കേരള ഗവൺമെൻറ് പറയുന്നത്. 7000 കോടിരൂപ മുതൽമുടക്കുവേണ്ട ഈ പദ്ധതിയിൽ മുടക്കാൻ ഇപ്പോഴത്തെ സാമ്പത്തിക നിലവച്ച് സംസ്ഥാന ഗവൺമെൻറിന് കഴിയുമെന്ന് ആരുവിശ്വസിക്കും? മാസത്തിലൊരിക്കൽ ട്രഷറിപൂട്ടുന്ന ഗതികേടിലുള്ള ഗവൺമെൻറിന്റെ ഇത്തരം വിഡംബനങ്ങൾ ജനങ്ങളെ കബളിപ്പിക്കാൻ മാത്രമാണ്. സ്വകാര്യമേഖലയിലോ സംയുക്തമേഖലയിലോ പദ്ധതി നടക്കുകയില്ല എന്നല്ല പറയുന്നത്. വെറും ആയിരം

ശേഷം 41 ാം പേജിൽ



ഡോ.എ.എൻ. നമ്പൂതിരി

**അ**ത്യന്തം നാടകീയമായ സാഹചര്യങ്ങളിലായിരുന്നു ഡി എൻ എയുടെ ത്രിമാന ഘടന കണ്ടുപിടിച്ചത്. 'ഡബിൾ ഹീലിക്സ്' എന്നറിയപ്പെടുന്ന ഈ ശില്പമാതൃകയിൽ നിന്ന് 1953–ൽ ആരംഭിച്ച വിസ്മയകരമായ നേട്ടങ്ങൾ ബ്രഹ്മാവിന്റെ ധർമ്മം അനുഷ്ഠിക്കാനും യമനോട് അരുതെന്നു പറയാനും ശാസ്ത്രകാരനെ സജ്ജനാക്കി. ഗവേഷണ ചരിത്രത്തിലെ അത്യസാധാരണമായ ഈ നാല് ദശകങ്ങളുടെ തുടക്കം കുറിച്ച സംഭവവികാസങ്ങളും ചില പ്രധാന കണ്ടുപിടിത്തങ്ങളെക്കുറിച്ചുള്ള ഒരു ഹ്രസ്വ ദർശനവും.

# സർവശക്തനായ ഡബിൾ ഹീലിക്സ്



വാട്സനും ക്രിക്കും— നാല്പതു വർഷത്തിനുശേഷം ഒരു പുനസ്സമാഗമം

1953 മാർച്ചിലാണ് പാരമ്പര്യ വസ്തുവായ ഡി എൻ എയുടെ ത്രിമാനഘടന കണ്ടുപിടിച്ചത്. ഡബിൾ ഹീലിക്സ് എന്നറിയപ്പെടുന്ന ഈ ശില്പമാതൃകയുടെ നാല്പതാം പിറന്നാൾ ആഘോഷിക്കുമ്പോൾ ഓർമ്മ വരുന്നത് സെറീയലിസ്ററ് ചിത്രകാരനായ സാൽവഡോർ ഡാലിയുടെ വാക്കുകളാണ്: ''ദൈവത്തിന്റെ പ്രതിരൂപമായ ഡി എൻ എ.''

ഡി എൻ എ മോഡലിന്റെ ശില്പികളായ ജെയിംസ് ഡ്യൂയി വാട്സണും ഹാരി കോംപ്ററൺ ക്രിക്കും ഡാലിയോട് യോജിച്ചെന്നുവരില്ല. എങ്കിലും കുറെനാളായി ഈ കണ്ടുപിടിത്തത്തിന്റെ ഉല്പന്നങ്ങളിൽ ഒന്നായ ബയോടെക്നോളജി ചിലരുടെയെങ്കിലും ഇഷ്ടദേവതയായി മാറിയിരിക്കുന്നു.

അതിന് കാരണവുമുണ്ട്. ദേവസന്നിധിയിൽ നാം എന്തിനുവേണ്ടിയാണ് പ്രാർത്ഥിക്കുന്നത്? മഹാരോഗങ്ങളിൽനിന്നുള്ള മോചനം. രോഗശാന്തിക്കുള്ള വരം ബയോടെക്നോളജി നല്കാൻ തുടങ്ങിയിട്ടേയുള്ളു: ശരീരത്തിൽ നിന്നു രോഗകാരണമായ ജീൻ മാററി പകരം സാധാരണ ജീൻ വയ്ക്കുകയേ വേണ്ടൂ; ജീവിതശിഷ്ടം മരുന്നും പഥ്യവുമില്ലാതെ കഴിയാം. അല്ല, അടുത്ത സന്താനം ആൺകുട്ടിയാകണമെന്നാണോ മോഹം? ടെസ്ററ് ട്യൂബിൽ ബീജസങ്കലനം നടത്തി അക്കാര്യം ഉറപ്പാക്കാം. പാടത്തു പോകാതെ, വിയർക്കാതെ, കൊയ്യാതെ, അറ നിറയ്ക്കണോ? കുറച്ചൊന്നു കാത്തിരുന്നാൽ മതി; ടിഷ്യൂ കൾച്ചറിലൂടെ ആധുനിക സാങ്കേതിക മാർഗ്ഗങ്ങൾ ഉപയോഗിച്ചു ആ ആഗ്രഹവും ഉറപ്പാക്കാം. അതല്ല, വീട്ടിനകത്ത് വളർത്തുന്ന ചെടി രാത്രിയിൽ ദീപമായി മാറണോ? പ്രയാസമില്ല. മിന്നാമിനുങ്ങിന്റെ ജീൻ മാററിവച്ച ചെടി പേലവമോഹനമായ പ്രകാശം പരത്തുന്ന ബൾബും ലാംപായി മാറുന്നു. എന്തിന്, സർവ്വശക്തനോട് പ്രാർത്ഥിക്കാൻ മടിക്കുന്ന കാര്യങ്ങൾപോലും ബയോടെക്നോളജിയോട് ചോദിക്കാം.

## ബ്രഹ്മാവും യമനും

**അ**നേക കോടി വർഷങ്ങളായി പ്രകൃതി നിയമമനുസരിച്ചു പരിണമിച്ചുകൊണ്ടിരുന്ന സസ്യ–ജന്തുജാലങ്ങളുടെ ജൈവധർമ്മത്തിൽ ആധുനിക സങ്കേതങ്ങൾ വരുത്തുന്ന മാററങ്ങളുടെ പ്രാധാന്യവും പ്രത്യാഘാതവും പെട്ടെന്ന് മനസ്സിലായെന്നു വരില്ല. ടെസ്ററ് ട്യൂബ് ശിശുവിന്റെ ജനനം സാധ്യമാക്കിയ പരീക്ഷണങ്ങൾ ബയോടെക്നോളജിയുടെ അതിരുകളിൽ മാത്രം നില്ക്കുന്നവയാണ്. പക്ഷേ ആ ജനനം മാനവ പരിണാമ ചരിത്രത്തിൽ പുതിയൊരു അധ്യായം രചിച്ചു. ടെസ്ററ് ട്യൂബിലെ പും–സ്ത്രീ സംയോജനത്തിന്റെ ഫലമായുണ്ടായ ഭ്രൂണത്തെ വഹിച്ചു ഇംഗ്ളണ്ടിലെ ലെസ്‌ലി ബ്രൗൺ പ്രസവിച്ചത് 1978 ജൂലൈ 26–ന് ആയിരുന്നു. അന്നുവരെ എല്ലാ മനുഷ്യ ശിശുക്കളും പിറന്നത് സ്ത്രീശരീരത്തിനകത്ത് നടന്ന



ബീജസങ്കലനത്തിന്റെ ഫലമായിട്ടാണ്. അലംഘ്യമെന്ന് കരുതിയ ഈ പ്രകൃതി നിയമമാണ് ടെസ്ററ് ട്യൂബ് ശിശു തിരുത്തിയത്.

ഇതിലും ഗൗരവമേറിയ നിയമലംഘനമാണ് ജീൻമാറ്റ പ്രക്രിയ. ജന്തുക്കളിലെ ഇൻസുലിൻ ജീൻ ബാക്ററീരിയത്തിലേക്ക് മാററി ആ അണുജീവിയെക്കൊണ്ട് ഇൻസുലിൻ ഉല്പാദിപ്പിക്കുന്നതായിരുന്നു ഈ മേഖലയിലെ ആദ്യ വിജയങ്ങളിലൊന്ന്. ബാക്ററീരിയത്തിന്റെ ജൈവധർമ്മങ്ങളിൽപ്പെട്ടതല്ല ഈ ഔഷധത്തിന്റെ സംശ്ലേഷണം. അതിന്റെ ജീവിത ചക്രത്തിൽ ഒരു ഘട്ടത്തിലും ഇൻസുലിൻ ആവശ്യവുമില്ല. കൃത്യമായി

പറഞ്ഞാൽ പുതിയൊരു ധർമ്മം അനുഷ്ഠിക്കുന്ന ബാക്ററീരിയത്തെ സൃഷ്ടിക്കുകയാണ് ശാസ്ത്രജ്ഞർ ചെയ്തത്.

ണ്ടിലെ കേംബ്രിഡ്ജ് സർവകലാശാലയിലുള്ള കാവൻഡിഷ് ലാബറട്ടറിയിൽ എത്തിയപ്പോഴാണ് ഫ്രാൻസിസ് ക്രിക്കിനെ കണ്ടുമുട്ടിയത്.



വാട്സനും ക്രിക്കും: ഡി.എൻ.എ യുടെ ഘടന കണ്ടെത്തിയ കാലം—1953

ജീൻമാററത്തിലൂടെയുള്ള രോഗചികിത്സയ്ക്ക് സയൻസ് ഫിക്ഷൻെറ പരിവേഷമുണ്ട്. ബന്ധപ്പെട്ട ജീനിൻെറ തകരാറുമൂലം രോഗപ്രതിരോധ ശക്തി നശിച്ചു. മരണം മുന്നിൽ കണ്ട രണ്ടു കുട്ടികളിൽ വൈകല്യമില്ലാത്ത ജീൻ കുത്തിവച്ച് രോഗശാന്തി വരുത്തിയതാണ് ഈ രംഗത്തെ ശ്രദ്ധേയമായ സംഭവം. ഈ കുട്ടികളുടെ കാര്യത്തിൽ ദണ്ഡും പാശവുമായി വന്ന യമധർമ്മനോട് അരുതെന്നു പറയാൻ ശാസ്ത്രജ്ഞന് കഴിഞ്ഞു; ദേവന്മാർക്കുപോലും പ്രയാസമായ ഒരു നേട്ടം.

വിഭ്രമജനകമായ ഈ ശാസ്ത്രപുരോഗതിക്ക് തുടക്കം കുറിച്ചത് ഒരു മില്ലീമീറ്ററിൻെറ അഞ്ചുലക്ഷത്തിൽ ഒരംശംപോലും വ്യാസമില്ലാത്ത ഡി എൻ എ തന്മാത്രയുടെ ത്രിമാനഘടന കണ്ടുപിടിച്ചപ്പോഴാണ്.

നാല്പതുവർഷം മുമ്പ് അത്യന്തം നാടകീയമായ സാഹചര്യങ്ങളായിരുന്നു ഈ കണ്ടുപിടിത്തത്തിൻെറ വേദി ഒരുക്കിയത്. പരിചിതമായ വേഷങ്ങളായിരുന്നില്ല പ്രധാനപ്പെട്ട രണ്ട് നടന്മാർക്കും. അവിശ്വസനീയമായ രംഗങ്ങൾ. അപ്രതീക്ഷിതവും ആഹ്ളാദകരവുമായ അവസാനം. അതോടൊപ്പം എല്ലാ ദിക്കുകളിൽനിന്നും ഹർഷാരവവും.

## അതികായരും പുതുവേഷക്കാരും

വിഖ്യാതമായ ഈ കണ്ടുപിടിത്തത്തിൻെറ ഉപജ്ഞാതാക്കളിൽ ഒരാളായ ജെയിംസ് വാട്സണ് അന്ന് 25 വയസ്സുപോലും തികഞ്ഞിരുന്നില്ല. അമേരിക്കക്കാരനായ വാട്സൺ ഉപരിഗവേഷണത്തിനായി ഇംഗ്ള

## ജീനും ഡി എൻ എയും

ജൈവസ്വഭാവങ്ങളെ നിയന്ത്രിക്കുന്ന പാരമ്പര്യ ഘടകങ്ങളാണ് ജീനുകൾ. നമ്മുടെ മൂക്കിൻെറ നീളം, ആനക്കൊമ്പിൻെറ വണ്ണം, പനിനീർപ്പൂവിൻെറ നിറം, പൂന്തേനിൻെറ മാധുര്യം, പാമ്പിൻ വിഷത്തിൻെറ തീഷ്ണത തുടങ്ങിയ സ്വഭാവവിശേഷങ്ങളെ നിയന്ത്രിക്കുന്നത് ജീനുകളാണ്.

വളരെ ചെറുതാണ് ജീനുകൾ. ഖൊരാണ ആദ്യം സംയോജിപ്പിച്ച ജീനിന് ഒരു മില്ലീമീറ്ററിൻെറ പതിനായിരത്തിൽ ഒരംശം പോലും നീളമില്ല.

ഉയർന്നതരം ജീവികളിലെ ജീനുകൾ ഡീഓക്സിറൈബോ ന്യൂക്ളിക് ആസിഡിൻെറ (ഡി എൻ എ) ഭാഗമാണ്. നാലുതരം ന്യൂക്ളിയോ ടൈഡുകളാണ് ഈ ആസിഡിൻെറ ഘടകങ്ങൾ. ഓരോ ജീനിലും ന്യൂക്ളിയോ ടൈഡുകളുടെ സ്ഥാനവും എണ്ണവും നിശ്ചിതവുമാണ്. ഇതിൽ അല്പം വ്യത്യാസം വന്നാൽ ജീൻ പ്രവർത്തനക്ഷമമാകില്ല. ബന്ധപ്പെട്ട ജീനിലെ ഒരു ന്യൂക്ളിയോ ടൈഡിൻെറ വ്യത്യാസം മൂലമാണ് സിക്കിൾ സെൽ അനീമിയ രോഗം ഉണ്ടാകുന്നത്. ചുരുക്കത്തിൽ ജീനിൻെറ ഘടനയിലുള്ള നിസ്സാരമായ വൈകല്യം മതി ആരോഗ്യത്തിൽ നിന്ന് അനാരോഗ്യത്തിലേക്ക് വഴുതി വീഴാൻ.

അന്നൊരു വെറും പി.എച്ച്.ഡി വിദ്യാർത്ഥി മാത്രമായിരുന്നു ക്രിക്ക്. അതികായന്മാർ മാത്രം പ്രവർത്തിക്കുന്ന ഗവേഷണ രംഗത്തേക്കാണ് ആത്മവിശ്വാസം (അതോ സാഹസികതയോ) മാത്രം കൈമുതലുള്ള ഈ ഗവേഷകർ കടന്നുചെന്നത്. ആരൊക്കെ ആയിരുന്നെന്നോ അക്കാലത്ത് ന്യൂക്ളിക്കാസിഡിൽ ഗവേഷണം നടത്തിയിരുന്നത്! കാലിഫോർണിയയിലെ ലൈനസ് പാളിംഗും റോബർട്ട് കോറിയും; കൊളംബിയാ സർവകലാശാലയിലെ എർവിൻ ചാർഗാഫ്, കിംഗ്സ് കോളേജിലെ മാറിസ് വിൽക്കിൻസും റോസലിൻഡ് ഫ്രാൻക്ലിനും. കൂടാതെ പ്രസിദ്ധ രസതന്ത്രജ്ഞനായ സർ അലക്സാണ്ടർ ടോഡും.

ഇവരിൽ പലരും ദീർഘകാലമായി ഡി എൻ എ ഗവേഷണരംഗത്ത് നിലയുറപ്പിച്ചവരാണ്. ഘടക വസ്തുക്കളായ ന്യൂക്ളിയോ ടൈഡുകളെ ബന്ധിപ്പിച്ചു ഒരു ശൃംഖലയുണ്ടാക്കാൻ സർ ടോഡിന് കഴിഞ്ഞിരുന്നു. വൈറസ് മുതൽ മനുഷ്യൻ വരെയുള്ള വിവിധ തലത്തിലുള്ള ജീവികളിൽ കാണുന്ന ന്യൂക്ളിയോ ടൈഡുകളുടെ അനുപാതം പഠിച്ച ഗവേഷകനായിരുന്നു ചാർഗാഫ്. എക്സ്-റേ ഡിഫ്രാക്ഷൻ സങ്കേതത്തിലൂടെ ഡി എൻ എയുടെ ഘടന പഠിക്കുകയായിരുന്നു വിൽക്കിൻസ്. പാളിംഗാകട്ടെ ന്യൂക്ളിക്കാസിഡുപോലെ സങ്കീർണ്ണസ്വഭാവമുള്ള പ്രോട്ടീൻ തന്മാത്രയുടെ ഘടന കണ്ടുപിടിച്ച് ശാസ്ത്രലോകത്തിൻെറ ആദരം നേടിയിരുന്നു. ഈ പേരുകളോടൊപ്പം ശാസ്ത്രാന്വേഷണത്തിൻെറ പരിചിതമായ മുഖവും തെളിയുന്നു. സുസജ്ജമായ ലാബറട്ടറികൾ. പ്രതിബദ്ധതയോടുകൂടിയ പ്രവർത്തനം. ഉന്നത ശീർഷരായ ഗവേഷകർ. സാവധാനത്തിൽ അനാവരണം ചെയ്യുന്ന ശാസ്ത്രസത്യങ്ങൾ. ഡി എൻ എയുടെ ത്രിമാനഘടന ഇത്തരമൊരു സാഹചര്യത്തിലാണ് ഉരുത്തിരിഞ്ഞുവരുമെന്ന് പ്രതീക്ഷിക്കാവുന്നത്.

പക്ഷേ ഇങ്ങനെയുള്ള ആദർശ സംവിധാനത്തിലല്ല വാട്സണും ക്രിക്കും പ്രവർത്തിച്ചത്. അവർക്ക് ദീർഘകാലത്തെ ഗവേഷണ പരിചയമോ, സുസംഘടിതമായ ഒരു ഗവേഷക ടീമിൻെറ പിന്തുണയോ ഇല്ലായിരുന്നു. എങ്കിലും നിലവിലുള്ള വിജ്ഞാനം വ്യക്തമായി അപഗ്രഥിക്കാനും ഇനിയുള്ള ഗവേഷണം ഏതു ദശയിലൂടെ നീങ്ങണമെന്ന് നിർണ്ണയിക്കാനുമുള്ള കഴിവ് അവർക്കുണ്ടായിരുന്നു. അന്തിമ വിശകലനത്തിൽ വസ്തുതകൾ സഞ്ചയിക്കാനും വ്യാഖ്യാനിക്കാനുമുള്ള കഴിവാണ് അവരെ വിജയത്തിലേക്ക് നയിച്ചത്.

## ചോദ്യങ്ങളും ഉത്തരങ്ങളും

ഡി എൻ എയുടെ ഘടനയെക്കുറിച്ച് അന്നുണ്ടായിരുന്ന വിജ്ഞാനം ഇങ്ങനെ സംഗ്രഹിക്കാം. അതൊരു ഭീമ തന്മാത്രയാണ്. നാലുതരം ന്യൂക്ളിയോ ടൈഡുകളാണ് ഡി എൻ എയുടെ ഘടക പദാർത്ഥങ്ങൾ. ഈ ന്യൂക്ളിയോ ടൈഡുകളുടെ രാസവിജ്ഞാനവും അപ്പോഴേക്കും ലഭ്യമായിരുന്നു. രാസപ്രവർത്തനത്തിലൂടെ ന്യൂക്ളിയോ ടൈഡുകൾ ചേർത്ത് ഒരു ശൃംഖല ഉണ്ടാക്കാനുള്ള ശ്രമവും വിജയിച്ചിരുന്നു.

വാട്സണും ക്രിക്കും കണ്ടുപിടിക്കാൻ ഉദ്ദേശിച്ച വസ്തുതകളോ? എത്ര ശൃംഖലകളുണ്ട് ഡി എൻ എയിൽ? അവയുടെ ആകൃതി എന്താണ്? ഘടക പദാർത്ഥങ്ങളായ ന്യൂക്ളിയോ ടൈഡുകളുടെ വ്യത്യാസം എങ്ങനെയാണ്?

വളരെ വേഗത്തിൽ അവർ ഉത്തരം കണ്ടെത്തി. ഡി എൻ എയിൽ രണ്ട് ശൃംഖലകളാണുള്ളത്. അവ സർപ്പിളാകൃതിയിൽ (spiral) സ്ഥിതി ചെയ്യുന്നു. അതുകാരണം ഡി എൻ എയുടെ ആകൃതി ഡബിൾ ഹീലിക്സ് ആണെന്നു പറയാം. ന്യൂക്ളിയോ ടൈഡുകളുടെ സ്ഥാനമാണ് വിഭജനത്തിനുള്ള ജനിതക വിജ്ഞാനം സഞ്ചയിക്കാനും സഹായിക്കുന്നത്.

സുപ്രധാനമായ ഈ വിവരങ്ങൾ എവിടെ നിന്നു ലഭിച്ചു എന്നന്വേഷിക്കുമ്പോഴാണ് കണ്ടുപിടിത്തത്തിൻെറ സവിശേഷത മനസ്സിലാകുന്നത്. അവ ഒന്നുംതന്നെ വാട്സൻേറയോ ക്രിക്കിൻേറയോ ഗവേഷണത്തിൽനിന്നു കിട്ടിയതായിരുന്നില്ല. മററു ശാസ്ത്രജ്ഞർ വിവരിച്ച പരീക്ഷണ ഫലങ്ങളിൽനിന്നോ സഹപ്രവർത്തകരുമായുള്ള ചർച്ചയിലൂടെയോ ഉരുത്തിരിഞ്ഞ വസ്തുതകളാണ് ഡി എൻ എയുടെ മാതൃക രൂപീകരിക്കാൻ സഹായിച്ചത്.

## വിസ്മരിക്കപ്പെട്ട റോസലിൻഡ്

ഇതിനൊരല്പം വിശദീകരണം വേണം. മോഡലിൻെറ അടിസ്ഥാന സങ്കല്പങ്ങളിൽ ഒന്നാണ് ഡി എൻ എ തന്മാത്രയിലെ ന്യൂക്ളിയോ ടൈഡ് ശൃംഖലകളുടെ എണ്ണം. എക്സ്-റേ ഡിഫ്രാക്ഷൻ പഠനങ്ങളാണ് ഡി എൻ എയിൽ രണ്ട് ശൃംഖലകളേ ഉള്ളൂ എന്നു മനസ്സിലാക്കാൻ സഹായിച്ചത്. റോസലിൻഡ് ഫ്രാൻക്ലിനും മാറിസ് വിൽക്കിൻസുമായിരുന്നു ഈ രംഗത്തെ പ്രമുഖ ഗവേഷകർ. വാസ്തവത്തിൽ റോസലിൻഡിൻെറ ഒരു സെമിനാറിൽ നിന്നാണ് രണ്ടു തന്തുക്കളുള്ള ഒരു തന്മാത്രയാണ് ഡി എൻ എ എന്ന ആശയം വാട്സണ് ലഭിച്ചത്. പിന്നീട് വിൽക്കിൻസ് എടുത്ത അനേകം ചിത്രങ്ങൾ കണ്ടതോടെ വാട്സണ് ഇക്കാര്യത്തിൽ സംശയമില്ലാതായി.

1953 മാർച്ച് 17-നു റോസലിൻഡ് എഴുതിയ കുറിപ്പുകളിൽ ഡബിൾ ഹീലിക്സിനോട് ഏതാണ്ട് സാമ്യംവരുന്ന ഒരു ഡി എൻ എ സങ്കല്പനം വിവരിച്ചിരുന്നു. ഇത് പ്രസിദ്ധീകരിച്ചിട്ടില്ല. അപ്രകാശിതമായ ഈ ലേഖനം കണക്കിലെടുത്തില്ലെങ്കിൽപ്പോലും അവരുടെ സംഭാവന അംഗീകരിക്കേണ്ടതായിരുന്നു. വാട്സണോടും ക്രിക്കിനോടും ഒപ്പം നോബൽ സമ്മാനം വിൽക്കിൻസും പങ്കിട്ടെടുത്തെങ്കിലും അകാലത്തിൽ ദിവംഗതയായ റോസലിൻഡിനെ എല്ലാവരും അവഗണിക്കുകയാണ് ചെയ്തത്. നിഷ്പക്ഷമായ നീതി ശാസ്ത്ര രംഗത്തും എപ്പോഴും ലഭിച്ചെന്നു വരില്ലല്ലോ.




ജെയിംസ് വാട്സൺ— ഹാർവാർഡിലെ പ്രൊഫസർ (1960),

## വാചാപരീക്ഷയിലെ പരാജയം

ഡബിൾ ഹീലിക്സ് മോഡലിൻെറ നിർണ്ണായകമായ ഘടകമാണ് ന്യൂക്ളിയോ ടൈഡുകളുടെ സ്ഥാനം. ന്യൂക്ളിക് ആസിഡ് ഗവേഷണ രംഗത്തെ പ്രമുഖനായ ചാർഗാഫുമായി ഇക്കാര്യം ചർച്ച ചെയ്യണമെന്നു വാട്സണും ക്രിക്കും മോഹിച്ചു. അക്കാലത്ത് ഒരു ഹ്രസ്വസന്ദർശനത്തിന് ചാർഗാഫ് കാവൻഡിഷ് ലാബറട്ടറിയിലെത്തി. പേടിച്ചു പേടിച്ചാണ് അവർ സിംഹപ്രഭാവനായ ചാർഗാഫിൻെറ മുമ്പിലെത്തിയത്. വാചാപരീക്ഷയ്ക്കിരിക്കുന്ന വിദ്യാർത്ഥികളായാണ് അദ്ദേഹം ഈ യുവ ഗവേഷകരെ കണക്കാക്കിയത്. സഭാകമ്പം കൊണ്ടാവണം ഒരു ന്യൂക്ളിയോ ടൈഡിൻെറ അടിസ്ഥാന ഘടന വിശദീകരിക്കാൻപോലും ക്രിക്കിന് കഴിഞ്ഞില്ല. നല്ലപോലെ കളിയാക്കിയാണ് അദ്ദേഹം അവരെ തിരിച്ചയച്ചത്. രസതന്ത്രത്തിൻെറ അടിസ്ഥാന വിജ്ഞാനം പോലുമില്ലാത്ത രണ്ട് ചെറുപ്പക്കാർ ഒരു ഹീലിക്സിൽ ഘടക വസ്തുക്കൾ കുത്തിനിറയ്ക്കാൻ ശ്രമിക്കുന്നതു കണ്ട് താൻ അമ്പരന്നുപോയി എന്നു ചാർഗാഫ് പിന്നീട് എഴുതുകയുണ്ടായി.

ചാർഗാഫ് പ്രസിദ്ധപ്പെടുത്തിയ പുസ്തകങ്ങളും പ്രബന്ധങ്ങളും വിലയേറിയ വിവരങ്ങൾ കൊണ്ട് നിറഞ്ഞിരുന്നു. വിവിധതരം ന്യൂക്ളിയോ ടൈഡുകളുടെ അനുപാതം പഠിച്ചെങ്കിലും അവ ഡി എൻ എയുടെ ഘടനയിലേക്ക് എങ്ങനെ വിരൽ ചൂണ്ടുമെന്ന് അദ്ദേഹം മനസ്സിലാക്കിയില്ല. മരങ്ങളെല്ലാം എണ്ണിക്കഴിഞ്ഞിട്ടും കാട്ടിലാണ് നിൽക്കുന്നതെന്ന ബോധ്യമുണ്ടാകാത്ത നിരീക്ഷകൻെറ മാതിരി. എന്നാൽ ചാർഗാഫിൻെറ പരീക്ഷണഫലങ്ങൾ പഠിച്ച വാട്സൺ · അവ ന്യൂക്ളിയോ ടൈഡുകളുടെ സ്ഥാനനിർണ്ണ

## ഭീകരരിൽനിന്നു രക്ഷിക്കൂ!

ബാക്ററീരിയത്തിലേക്ക് ജീൻ മാററിവയ്ക്കാനുള്ള പരീക്ഷണം വിജയിച്ച കാലം. ജന്തുക്കളിൽനിന്നു മനുഷ്യനിലേക്ക് ജീൻ മാററി ബീഭത്സ ജീവികളെ സൃഷ്ടിക്കാൻ ശാസ്ത്രജ്ഞർ ശ്രമിക്കുന്നെന്ന കിംവദന്തി അന്ന് പരന്നിരുന്നു.

അക്കാലത്ത്-1977 മേയ് മാസത്തിൽ- അമേരിക്കൻ നാഷണൽ സയൻസ് അക്കാദമിയുടെ പ്രസിഡൻറും പ്രശസ്ത ശാസ്ത്രജ്ഞനുമായ ഫിലിപ്പ് ഹാൻഡലർക്ക് കേംബ്രിഡ്ജ് പട്ടണത്തിലെ മേയറുടെ ഒരു കത്ത് കിട്ടി. മനുഷ്യനോട് സാദൃശ്യമുള്ള രണ്ട് വിചിത്ര ജീവികളെ കണ്ടതായ വാർത്തയിലേക്കാണ് മേയർ ശ്രദ്ധ ക്ഷണിച്ചത്. ഒന്നിന് അറപ്പ് തോന്നിക്കുന്ന വലിയ ഓറഞ്ച് കണ്ണുകൾ; മറേറതോ, ഒൻപതടി പൊക്കമുള്ള രോമാവൃതമായ ശരീരത്തോടുകൂടിയ ഒരു ദുർഭൂതം. ഈ സത്വം ഒരു വൃദ്ധനേയും അയാളുടെ മക്കളേയും ഭീഷണിപ്പെടുത്തിയത്രെ. അക്കാദമി ഇക്കാര്യം അന്വേഷിക്കണം. പ്രചാരത്തിലായ ജീൻമാററ പരീക്ഷണങ്ങളുടെ ഫലമാണോ ഈ അത്ഭുത ജീവികളുടെ ആവിർഭാവത്തിന് കാരണമെന്നും മേയറെ അറിയിക്കണം.

അക്കാദമി പ്രസിഡൻറ് വല്ലാതെയായി. വിദ്യാഭ്യാസത്തിലും സയൻസിൻെറ സ്വാധീനത്തിലും മുൻപന്തിയിൽ നില്ക്കുന്ന കേംബ്രിഡ്ജിലെ (ഹാർവാർഡ് സർവകലാശാല ഈ പട്ടണത്തിലാണ്) മേയറാണ് കത്തെഴുതിയിരിക്കുന്നത്. മാന്യനായ മേയർക്ക് എന്തു മറുപടി കൊടുക്കും! ഒന്നും വേണ്ടിവന്നില്ല. ഭ്രാന്തമായ ഇത്തരം വാർത്തകൾ താനേ അടങ്ങി.

യത്തിന് സഹായകമാകുമെന്നു ബോധോദയമുണ്ടായി. വിൽക്കിൻസൻെറയും റോസലിൻ്റ് ഫ്രാങ്ക്ലിൻെറയും ചിത്രങ്ങളിൽനിന്നു രണ്ട് ഇഴകളാണ് ഡി എൻ എയിൽ ഉള്ളതെന്ന് [illegible] മനസ്സിലായിരുന്നു. അതോടെ ന്യൂക്ലിക്കാസിഡിൻെറ ഘടന മനസ്സിൽ തെളിഞ്ഞുവന്നു.

ഈ സമയത്ത് ലൈനസ് പാളിംഗും റോബർട്ട് കോറിയും ചേർന്നു എഴുതിയ ഒരു പ്രബന്ധത്തിൽ മൂന്നു ന്യൂക്ളിയോ ടൈഡ് ശൃംഖലകളുള്ള ഒരു ഡി എൻ എ മോഡലാണ് വിവരിച്ചത്. നേരത്തെ എടുത്ത സാങ്കേതിക മേന്മ കുറഞ്ഞ എക്സ്-റേ ചിത്രങ്ങളുടെ അടിസ്ഥാനത്തിലാണ് അവർ മോഡൽ നിർദ്ദേശിച്ചത്. മോറിസ് വിൽക്കിൻസിൻെറയും മററും തെളിവാർന്ന ചിത്രങ്ങൾ കണ്ടിരുന്നെങ്കിൽ പ്രോട്ടിൻെറ ഘടന കണ്ടുപിടിച്ചതിന് കിട്ടിയ നോബൽ സമ്മാനത്തിനു പുറമേ ഡി എൻ എ മോഡലിനും പാളിംഗ് സമ്മാനാർഹനാകുമായിരുന്നു.

ഇനി താമസിക്കരുതെന്ന് വാട്സണ് തോന്നി. പക്ഷേ സംശയങ്ങളേറെ. ഈർഷ്യയും നൈരാശ്യവും പ്രത്യാശയും മാറിമാറി തെളിഞ്ഞ അക്കാലങ്ങളെക്കുറിച്ചു ക്രിക്ക് വികാരസാന്ദ്രമായ ഒരു മനോഹര ലേഖനം എഴുതിയിട്ടുണ്ട്. ഡി എൻ എ മോഡൽ യുക്തിസഹമാണെന്നുള്ളതിൽ സംശയമില്ല. പക്ഷേ ചാർഗാഫിൻെറ ഭത്സനം ഇടയ്ക്കിടെ മനസ്സിൽ ഉയരും. പ്രബന്ധം പുറത്ത് വരുമ്പോൾ ശാസ്ത്രലോകം വിഡ്ഢിയെന്നു വിളിച്ചാലോ? അതോടെ മ്ളാനതയുടെ നീണ്ട മണിക്കൂറുകൾ ആരംഭിക്കുകയായി. എങ്കിലും കേംബ്രിഡ്ജിലെയും ലണ്ടനിലെയും പ്രമുഖ ശാസ്ത്രജ്ഞരുടെ സമ്മതം കിട്ടിയതോടെ അന്തരീക്ഷത്തിന് മാററം വന്നു. കാവൻഡിഷ് ലാബറട്ടറിയുടെ ഡയറക്ടരായ ലാറൻസ് ബ്രാഗിൻെറ സമ്മതം കൂടി കിട്ടിയപ്പോൾ അവർ ഒരു ലഘു പ്രബന്ധം എഴുതി. തൊള്ളായിരം വാക്കുകൾ മാത്രം അടങ്ങിയ ഡി എൻ എ മോഡലിൻെറ വിവരണം. 1953 ഏപ്രിൽ 25 ന് സയൻസ് വാരികയായ നേച്ചർ ഈ ലേഖനം പ്രസിദ്ധപ്പെടുത്തി.

## വിമർശനത്തിൻെറ ചൂട്

ലോകമെമ്പാടുമുള്ള ശാസ്ത്രജ്ഞരുടെ അഭിനന്ദനം ലഭിക്കാൻ താമസമുണ്ടായില്ല. വിമർശനവും ഉണ്ടായി. ചാർഗാഫ് ആയിരുന്നു അതിൻെറ മുൻപിൽ. കുട്ടിക്കളിയെന്നു താൻ കരുതിയ ഒരു സംരംഭം ജൈവശാസ്ത്ര ഗവേഷണ രംഗത്തെ ഏററവും വലിയ സംഭവമായി വികസിക്കുകയോ! അല്പം ചില വസ്തുതകൾ വാക്കുകളിലൂടെ പെരുപ്പിച്ചു കാട്ടുന്ന ഈ കുറിപ്പ് ചെറിയ സാധനങ്ങൾ വലിയ പൊതിയിൽ ആക്കുന്നതിനെ അനുസ്മരിപ്പിക്കുന്നെന്ന് അദ്ദേഹം എഴുതി. ഡി എൻ എയുടെ വിഭജനത്തെപ്പററി അരുളപ്പാടിൻെറ സ്വരത്തിലുള്ള വാട്സൺ-ക്രിക്ക് നിർദ്ദേശമനുസരിച്ച് പ്രകൃതി പ്രവർത്തിക്കാൻ പോകുന്നില്ലെന്നും അദ്ദേഹം താക്കീത് നല്കി. അത് ശരിയുമായിരുന്നു. ഘടനയെപ്പററിയുള്ള നിർദ്ദേശം ശരിയായിരുന്നെങ്കിലും, വിഭജനത്തെക്കുറിച്ചുള്ള വാട്സൺ-ക്രിക്ക് സങ്കല്പം പൂർണ്ണമോ തൃപ്തികരമോ ആയിരുന്നില്ല.

എന്നാലെന്ത്? വാട്സൺ-ക്രിക്ക് മോഡൽ അതിപ്രധാനമായ എത്രയോ കണ്ടുപിടിത്തങ്ങൾക്ക് വഴിതെളിയിച്ചു. ന്യൂക്ളിക്കാസിഡിൻെറ പരീക്ഷണശാലയിലെ സംയോജനമായിരുന്നു ആദ്യത്തെ നേട്ടങ്ങളിൽ ഒന്ന്. നമ്മുടെ ശരീരത്തിൽ കോശങ്ങൾക്കകത്ത് സംശ്ളേഷിപ്പിക്കുന്ന ന്യൂക്ളിയോ ടൈഡുകളെ ബന്ധിച്ചാണ് ഡബിൾ ഹീലിക്സായി ഡി എൻ എ രൂപംകൊള്ളുന്നത്. എന്നാൽ ജൈവശരീരത്തിനു പുറത്തും ഡി എൻ എ സംശ്ളേഷിപ്പക്കാമെന്നു ആർതർ കോൺബർഗ് കണ്ടുപിടിച്ചു. കെമിക്കൽ കമ്പനികളിൽ നിർമ്മിച്ച ന്യൂക്ളിയോ ടൈഡുകളാണ് പരീക്ഷണത്തിന് ഉപയോഗിച്ചത്. ശുദ്ധമേ അജൈവ വസ്തുക്കളായ ഇവയെ സംയോജിപ്പിച്ചു ജൈവശരീരത്തിലെ ഒരു ഡി എൻ എ ഭാഗത്തിൻെറ പ്രതിരൂപം ടെസ്ററ് ട്യൂബിൽ അദ്ദേഹം സൃഷ്ടിച്ചു. അതോടെ 1959-ലെ നോബൽ സമ്മാനത്തിന് അദ്ദേഹം അവകാശിയായി. വാട്സണും ക്രിക്കിനും ഈ ബഹുമതി കിട്ടാൻ മൂന്നുവർഷം കൂടി കാത്തിരിക്കേണ്ടിവന്നത് മറെറാരു രസകരമായ കാര്യം.

## ജീനിൻെറ സൃഷ്ടിയും മാററവും

കോൺബർഗിൻെറ ഡി എൻ എയ്ക്ക് പരിമിതികൾ പലതുണ്ടായിരുന്നു. അതിൻെറ ഘടന വ്യക്തമായിരുന്നില്ല. കൃത്രിമ ഡി എൻ എ ജീവിയിൽ പ്രവർത്തനക്ഷമമാകുമോ എന്നു നിർണ്ണയിക്കാനുള്ള സംവിധാനവും അന്നില്ലായിരുന്നു. വർഷങ്ങൾക്കുശേഷമാണ് സ്വാഭാവിക ജീനിൻെറ ഘടനയോടുകൂടിയ ഒരു ജീൻ ടെസ്ററ് ട്യൂബിൽ നിർമ്മിക്കാമെന്നു തെളിയിച്ചത് നോബൽ സമ്മാനം നേടിയ ഹർ ഗോബിന്ദ് ഖൊരാണയാണ്.

കൃത്രിമ ജീനോ, മറെറാരു ജീവിയുടെ ജീനോ ജൈവശരീരത്തിലേക്ക് മാററാൻ കഴിയുന്ന സങ്കേതങ്ങളുടെ കണ്ടുപിടിത്തം വലിയ വിവാദത്തിന് വഴിയൊരുക്കി. ജീൻമാററ പ്രക്രിയയുടെ സാങ്കേതിക വിദ്യ താരതമ്യേന ലളിതമാണ്. ബാക്ടീരിയത്തിലെ ചെറിയ ഡി എൻ എ വളയങ്ങളാണ് പ്ളാസ്മിഡുകൾ. അവയെ പുറത്തെടുക്കാം. മുറിക്കാം. മുറിച്ച വളയത്തിൻെറ രണ്ടററങ്ങളോട് അന്യജീൻ ചേർക്കാം. ഇങ്ങനെയുണ്ടായ സങ്കര പ്ളാസ്മിഡ് ബാക്ടീരിയത്തിലേക്ക് വീണ്ടും പ്രവേശിപ്പിക്കാനും കഴിയും. ജന്തുക്കളിൽ നിന്നെടുക്കുന്ന ഇൻസുലിൻ ജീൻ ഈ മാർഗ്ഗത്തിലൂടെ ബാക്ടീരിയത്തിൽ എത്തിയാൽ പ്രവർത്തിക്കും. ഇൻസുലിൻ ഉല്പാദിപ്പിച്ചു തുടങ്ങുകയും ചെയ്യും.

ഇത്തരം പരീക്ഷണങ്ങളുടെ അപകടസാദ്ധ്യതയെക്കുറിച്ച് ശാസ്ത്രജ്ഞന്മാർ തന്നെ ബോധവാന്മാരായിരുന്നു. ജീൻമാററ പരീക്ഷണങ്ങൾക്കിടയിൽ മാരകമായ ജീൻ വഹിക്കുന്ന പുതിയൊരു അണുജീവി ഉണ്ടാകുമോ? 1975-ൽ ശാസ്ത്രകാരന്മാരുടെ ഒരു അന്തർദ്ദേശീയ സമ്മേളനം അമേരിക്കയിലെ അസിലമോറിൽ ചേർന്നു ഈ രംഗത്തെ ഗവേഷണം താല്ക്കാലികമായി നിർത്തി വയ്ക്കാൻ നിശ്ചയിച്ചു.

ഈ തീരുമാനം പൊതുജനങ്ങളുടെ ആശങ്ക വർധിപ്പിച്ചതേയുള്ളു. വിവിധ ജന്തുക്കളുടെ ജീനുകൾ യോജിപ്പിച്ചു ഭീകര രൂപികളെ ഉണ്ടാക്കാൻ കഴിയുമെന്നും അവ ലാബറട്ടറിയിൽ നിന്നും രക്ഷപ്പെട്ട് ജനജീവിതം തകരാറിലാക്കുമെന്നുമായിരുന്നു ചിലരുടെ ഭയം. മനുഷ്യജീനുകൾ മാററിവച്ച് ഹിററ്ലറുടെ സങ്കല്പത്തിലുള്ള അമാനുഷരായ ആര്യൻ വംശജരെ സൃഷ്ടിക്കാൻ ശാസ്ത്രകാരന്മാർ ശ്രമിക്കുന്നുവെന്ന ആരോപണവും ഉണ്ടായി. ഇത്തരം പ്രചരണമെല്ലാം കാലക്രമത്തിൽ കെട്ടടങ്ങി. വേണ്ടത്ര സുരക്ഷാസംവിധാനങ്ങൾ ഉള്ള ലാബറട്ടറികളിൽ ജീൻമാററ പരീക്ഷണം വീണ്ടും തുടങ്ങുകയും ചെയ്തു.

## സത്യാന്വേഷണവും ധനസമ്പാദനവും

ജീൻ മാററിവച്ച് ബാക്ററീരിയത്തിലൂടെ ഔഷധങ്ങൾ ലാഭകരമായി നിർമ്മിക്കാമെന്നു വന്നപ്പോൾ വ്യവസായികളിൽ പലരും ഈ രംഗത്ത് പണം മുടക്കാൻ തയ്യാറായി. ശാസ്ത്രജ്ഞന്മാർ കൂടിച്ചേർന്നാണ് ചില കമ്പനികൾ രൂപീകരിച്ചത്. ബയോജൻ കമ്പനിയുടെ ഡയറക്ടർമാരിൽ ഒരാളും ശാസ്ത്രജ്ഞനുമായ ചാൾസ് വൈസ്മാൻ ഇൻടർഫെറോൺ ജീനിൻെറ കണ്ടുപിടിത്തം ഒരു പത്രസമ്മേളനത്തിലൂടെയാണ് പ്രഖ്യാപിച്ചത്. സാധാരണ ശാസ്ത്ര സമ്മേളനങ്ങളോ, ഗവേഷണ ജേർണലുകളോ ആണ് പുതിയ ശാസ്ത്രവിവരങ്ങൾ വെളിപ്പെടുത്തുന്ന വേദി. വലിയ വിലയുള്ള മരുന്നാണ് ഇൻടർഫെറോൺ. അതിൻെറ സംശ്ളേഷണത്തിന് വഴിതെളിയിച്ച കണ്ടുപിടിത്തം പത്രസമ്മേളനത്തിലൂടെ പുറത്തുവന്നപ്പോൾ വൈസ്മാന് താല്പര്യമുള്ള ബയോജൻ കമ്പനിയുടെ ഷെയർ വിലയും കൂടി. സത്യാന്വേഷകരായ ശാസ്ത്രജ്ഞർ ധനസമ്പാദന വ്യഗ്രതയിൽ മൗലിക മൂല്യങ്ങൾ വിസ്മരിക്കുന്നെന്ന് ചിലർ പരിതപിക്കുന്നു.

ബയോ ടെക്നോളജിയുടെ സങ്കേതങ്ങൾ ഉപയോഗിച്ചു കാൻസർ മുതൽ ദന്തരോഗങ്ങൾ വരെ ചികിത്സിക്കാവുന്ന വാക്സീനുകൾ ഉല്പാദിപ്പിക്കാൻ സാധ്യതയുണ്ട്. 250-ഓളം ഉല്പന്നങ്ങളുടെ നിർമ്മാണവിധികളിൽ ഗവേഷണം നടക്കുന്നുണ്ടെങ്കിലും 14 എണ്ണം മാത്രമേ ഇതുവരെ വാണിജ്യാടിസ്ഥാനത്തിൽ ഉല്പാദിപ്പിച്ചുതുടങ്ങിയിട്ടുള്ളൂ.

ഇതുവരെ ബാക്ടീരിയത്തിലേക്ക് മാററിവച്ച

ശേഷം 38 ാം പേജിൽ





മലയാററൂർ

# ആറാം വിരൽ

## 6

പാടത്തിൻെറ വരമ്പിലൂടെ തിരിച്ചു നടക്കുമ്പോൾ വേദരാമൻ പലതുമാലോചിച്ചു. നേർവഴി! എവിടെയാണീ നേർവഴി? ശങ്കുവാര്യർ മുകുന്ദനെ ഉപദേശിക്കുമോ നേർവഴിക്ക് നടക്കണമെന്ന്?

അമ്പലം ചുററി ഇടവഴിയിലെത്തിയപ്പോൾ അച്ചുക്കുട്ടി ചായപ്പീടിക അടയ്ക്കാൻ ഭാവിക്കയായിരുന്നു.

"പോട്ടെ അച്ചുവേട്ടാ."

"രാമൻകുട്ടി, പലഹാരത്തിൻെറ കാശ് വേണ്ട." മറേറതിൻെറ കാശ് ആരു തരുമെടോ?"

"കോമൻനായര് തരും. അല്ലെങ്കി ഞാൻ തരും."

"നീ എവിടന്ന് തരാനാ? ഉം... ചെല്ല്."

"അച്ചുവേട്ടാ, അങ്ങനെ കൊച്ചാക്കാതെ. ദാ, ഇത് കണ്ടോ?" ഇടതുകൈയിലെ വിരലിൽ കിടന്ന മോതിരം വേദരാമൻ പ്രദർശിപ്പിച്ചു.

"ഉം... ചെല്ല്!" അച്ചുക്കുട്ടി ചിരിച്ചു.

വേദരാമൻ വീട്ടിലേക്കു നടന്നു.

○

പടിപ്പുര കടന്ന് മുററത്തെത്തിയപ്പോൾ കൊഴുക്കട്ടപ്പാറുവിനെ കണ്ടു. ശൃംഗരിച്ചുകൊണ്ട് അവൾ പറഞ്ഞു. "എത്ര നേരമായെന്നാ! കാത്തുനിന്ന് കാലിൽ നീരു വീണു."

"ആരു പറഞ്ഞു കാത്തുനില്ക്കാൻ?"

"ആരെങ്കിലും പറയണോ? ഇഷ്ടമുള്ളവര് കാത്തിരിക്കും."

"ഓ... നല്ലത്." വേദരാമൻ ഇറയത്തിലിരുന്നു.

"പിന്നേയ്, ഞാൻ ഒരു കോഴിയെ ശരിപ്പെടുത്തി വച്ചിട്ടുണ്ട് കൊണ്ടരട്ടെ?"

"പിന്നെ മതി. വിശപ്പില്ല... മററവനില്ലേ?"

"കുറെ കൂടുന്നു, രാമൻകുട്ടി."

"ഞാൻ പറയുന്നതങ്ങ് ചെയ്തേച്ചാൽ മതി, കേട്ടോ."

ആടിക്കുഴഞ്ഞുകൊണ്ട് പാറു അടുത്തെത്തി.

"ശരി, കൊച്ചെജമാനനേ!"

"എന്താ ഒരു മണം?"

"ഇതാ." പാറു തലമുടിക്കെട്ടിലെ മുല്ലപ്പൂക്കൾ പ്രദർശിപ്പിച്ചു."

"ഉം... കൊണ്ടുവാ."

പാറു അകത്തുപോയി. ചാരായവും വെള്ളവും ഗ്ളാസും കൊണ്ടുവന്നു.

"ശ്രീധരനെജമാനൻ ഉറങ്ങിയിട്ടില്ല."

"ആഹാരം കൊടുത്തോ?"

"ഉം... കഞ്ഞിവെള്ളം ഒഴിച്ചുകൊടുത്തു."

"പാറു, എനിക്കിന്ന് ആകപ്പാടെ വിഷമം."

"എന്തിനാന്നാ?" പാറു ചാരായം പകർന്നു.

വേദരാമൻ ഗ്ളാസ്സുയർത്തി. "ഓരോന്നോർക്കുമ്പോൾ തലയ്ക്കകത്ത് ബഹളം."

ഒററവലിക്ക് അവൻ ഗ്ളാസ് കാലിയാക്കിയപ്പോൾ പാറു പറഞ്ഞു. "മെല്ലെപ്പോ, രാമൻകുട്ടി! പെട്ടെന്നിങ്ങനെ തട്ടിയാൽ—"

"നടക്കേണ്ടതെല്ലാം പെട്ടെന്ന് നടക്കണം. അല്ലെങ്കിലേ, ഒരിക്കലും നടക്കുകേല. ഉം... ശകലംകൂടി ഒഴിക്ക്! നീയല്ലേ ഇതിൻെറ രുചി പഠിപ്പിച്ചത്?"

പാറു അവനെ തൊട്ടുരുമ്മിയിരുന്നു; ചാരായം ഒഴിച്ചുകൊടുത്തു.

"ഓർക്കുന്നോ പാറു, പണ്ട് നീ എന്നെ കുളിപ്പിക്കുമായിരുന്നു. അന്നെനിക്ക് വയസ്സെത്ര? ഏഴോ എട്ടോ..."

"നീ പട്ടുകോണകം ഉടുത്തു നടക്കുന്ന കാലം."

"നീ എൻെറ നാണം മുഴുവൻ പുറത്തെടുത്തിട്ട്... വേണ്ട. പറയുന്നില്ല."

പാറു അവനെ തഴുകി. "പറയൂ, രാമൻകുട്ടി."



എല്ലാം കഴിഞ്ഞപ്പോൾ വേദരാമന് തന്നോടുതന്നെ വെറുപ്പു തോന്നി.

പ്രായം ചെന്ന ഈ സ്ത്രീയുടെ ആക്രമണത്തിന് താനെന്തിനു വിധേയനായി?

കൃഷ്ണസ്വാമി ഭാഗവതർ ഒരു പുരുഷനായിരുന്നില്ലെന്നും "അമ്മസ്വാമി" ആയിരുന്നെന്നും ശങ്കുവാര്യർ തറപ്പിച്ചു പറഞ്ഞിട്ടും തൻെറ സംശയം മാറാത്തതെന്ത്? എന്തിന് പാറുവിനോട് താൻ ചോദിച്ചു, അച്ഛനാരാണെന്ന്. തൻെറ അച്ഛൻ ശ്രീധരമേനോനല്ലെന്ന് പാറു പറഞ്ഞപ്പോൾ ശരീരം വിറച്ചതെന്തിന്? തുടർന്നുള്ള തൻെറ ചോദ്യങ്ങളിൽ നിന്നും അവൾ തന്ത്രപൂർവ്വം ഒഴിഞ്ഞുമാറി. "പറയാം, എല്ലാം പറയാമെന്നേ! രാത്രി മുഴുവൻ മുമ്പീ കിടക്കുവല്ല്യോ? ചായ്പിൽ ചെല്ലുമ്പൊ എല്ലാം പറയാം."

ഒടുവിൽ കൂടെക്കിടക്കേണ്ടി വന്നു.

ഇപ്പോൾ പാറു അരികിലില്ല. എവിടെപ്പോയി? ശ്രീധരമേനോന് കാവലിരിക്കാനോ? സമയമെത്രയായി? തട്ടിൻപുറത്ത് പൂച്ചകൾ കടിപിടി കൂടുന്നതു കേട്ടു. പൂച്ചകളാണോ, അതോ മരപ്പട്ടികളോ? പണ്ടൊക്കരിക്കൽ മുകുന്ദൻ പറഞ്ഞതോർമ്മ വന്നു —പൂച്ചകൾ നിലവിളിച്ചുകൊണ്ട് രാത്രിയിൽ കടിപിടി

കൂടുമ്പോൾ അവ പൂച്ചക്കുട്ടികളെ ഉണ്ടാക്കാൻ ശ്രമിക്കുകയാണ്.

തന്നെ കീഴടക്കുമ്പോൾ പാറു നിലവിളിച്ചോ?

വേദരാമൻ ചരിഞ്ഞുകിടന്നു. തന്റെ ശരീരം മണത്തുനോക്കി. എന്തോ ചീഞ്ഞഴുകിയപോലെ ഒരു നാററം. അല്ലല്ല. ഇത് വാടിവിയർത്ത മുല്ലപ്പൂവിന്റെ ചെടിപ്പിക്കുന്ന മണമാണ്.

അഴുക്ക്. നാററം.

ആർക്ക്? പാറുവിനോ? തനിക്കുമില്ലേ?

ആദ്യമായി ഒരു സ്ത്രീയുടെ ഉടലിനോട് ചേരുകയായിരുന്നു താൻ. പാറുവിന്റെകൂടെ കിടന്നപ്പോൾ ഒട്ടും സുഖം തോന്നിയില്ലെന്ന് പറയാനാകുമോ? സ്വയം വെള്ളപൂശാൻ വേണ്ടി, കുററമെല്ലാം താൻ കൊഴുക്കട്ടയുടെ പുറത്ത് ചാരുകയാണോ? അന്ന്, ആ കൊച്ചുവെളുപ്പാൻകാലത്ത് പാറു തന്നെ മുലയൂട്ടാൻ ശ്രമിച്ചപ്പോൾ ശ്രീധരമേനോൻ കടന്നുവരാതിരുന്നെങ്കിൽ ഈ രാത്രിയിൽ സംഭവിച്ചത് ആ പുലർച്ചയ്ക്കു സംഭവിക്കുമായിരുന്നില്ലേ?

നാറുന്നു. ചാരായത്തിന്റെയും വാടിച്ചിതറിയ മുല്ലപ്പൂവിന്റെയും നാററം. എഴുന്നേററാലോ? കുളിപ്പുരയിലേക്കു പോയാലോ? നാലു കുടം വെള്ളമൊഴിച്ച് ശരീരശുദ്ധി വരുത്തിയാലോ? വേണ്ട. ചാട് 'കടകട' ശബ്ദമുണ്ടാക്കും. ശ്രീധരമേനോൻ ഉണർന്നേക്കാം. അയാൾ അച്ഛനാവട്ടെ, അല്ലാതിരിക്കട്ടെ...' തളർന്നു കിടക്കുന്ന മനുഷ്യനല്ലേ? അയാൾക്ക് ക്ഷോഭം ഉണ്ടാകേണ്ട. അയാളുടെ തലയിലെ മിച്ചം കുഴലുകൾ പൊട്ടേണ്ട.

കോട്ടുവായിടാൻ തോന്നിയപ്പോൾ ഇടതു കൈകൊണ്ട് വേദരാമൻ വായ പൊത്തിപ്പിടിച്ചു. അപ്പോൾ ആറാംവിരൽ ആടിക്കളിച്ചു.

നശിച്ച ആറാം വിരൽ.

ആറാംവിരൽ എന്ന ഈ വൈകൃതം എന്തിനെ സൂചിപ്പിക്കുന്നു? നാശത്തിനെയോ? അതോ, ഭാവിശ്രേയസ്സിനെയോ? ശ്രേയസ്സിനെ സൂചിപ്പിക്കുന്നുവെന്നാണ് കോട്ടൂർകവലയിലെ സ്ക്കൂളിൽ ഭാഷ പഠിപ്പിക്കുന്ന ചെറിയാൻ മുൻഷി പറഞ്ഞത്. കട്ടിക്കണ്ണടയുള്ള മുൻഷിസാർ. കണ്ണട ഇടയ്ക്കിടെ മൂക്കിന്റെ പാതിയിലേക്കിറങ്ങി വരും. കണ്ണടയുടെ മുകളിലൂടെ ചെറിയാൻമുൻഷി കുട്ടികളെ നോക്കും. അപ്പോൾ മൂങ്ങയുടെ മട്ടാണ് മുൻഷിസാറിന്.

ആറാംവിരൽ ഭാവിശ്രേയസ്സിനെ സൂചിപ്പിക്കുന്നുവെന്ന് മുൻഷിസാർ പറഞ്ഞപ്പോൾ, പ്രായത്തിൽ മൂത്തവനെങ്കിലും, ഒന്നുരണ്ടു ക്ളാസ്സുകളിൽ തോററതിനാൽ തന്നോടൊപ്പമിരുന്ന് പഠിച്ചിരുന്ന മുകുന്ദൻ എഴുന്നേററു നിന്നു; ചോദിച്ചു: ''അതെങ്ങനാ, സാറേ? നാല് കൈ ഉണ്ടായിരുന്നെങ്കിൽ ദേവനാകാമായിരുന്നു. അയിററപ്പിഴപോലെ കേറിവന്നിരിക്കുന്ന ഈ ആറാംവിരല് ഇവനെ എങ്ങനെ ഗുണം പിടിപ്പിക്കാനാ?''

ചെറിയാൻമുൻഷി മുകുന്ദന്റെ ചെവിക്കു പിടിച്ചു; കൈചുരുട്ടി ബലമായി കിഴുക്കി. എന്നിട്ടു പറഞ്ഞു: ''എടാ, വാര്യരുട്ടി! ഹസ്തരേഖയെക്കാൾ വലുതും നിർണ്ണായകവുമല്ലേടാ നിനക്കും എനിക്കും ഈ സ്ക്കൂളിലെ മറെറാരു കുട്ടിക്കുമില്ലാത്ത ഈ ആറാം അംഗുലി?''

മുൻഷിസാർ മുകുന്ദനെ കൈകാര്യം ചെയ്തപ്പോൾ കുട്ടികളെല്ലാം ആർത്തുചിരിച്ചു.

അന്ന് ''നിർണ്ണായകം'' എന്ന വാക്കിന്റെ അർത്ഥം പിടികിട്ടിയില്ലെങ്കിലും ''അംഗുലി'' എന്താണെന്നു മനസ്സിലായി.

ആറാം വിരലിൽ വേദരാമൻ ഉററുനോക്കി. വലിഞ്ഞുകയറി വന്നിരിക്കുന്ന ഇവൻ ഒരാഭാസനാണ്. ശരീരത്തിന്റെ ഭാഗമാണെങ്കിലും ദൃഢബന്ധമില്ല. ആടിനില്ക്കുന്ന ഇവൻ നാശത്തിന്റെ മുന്നറിയിപ്പാണെന്നു വരുമോ? ച്ഛെ! ചെറിയാൻമുൻഷി ജ്യോത്സ്യനും പ്രവാചകനുമൊന്നുമല്ലല്ലോ.



ഏതായാലും ഇവനിപ്പോൾ പ്രധാനിയാണ്; തെളിവാണ്. ജന്മത്തിന്റെ തെളിവ്.

പാറു പറഞ്ഞതെല്ലാം ഓർമ്മിക്കാനും എല്ലാററിനും അടുക്കുണ്ടാക്കാനും വേദരാമൻ പാടുപെട്ടു.

ഓ... ശരി. ഞാൻ ജനിക്കുന്നതിനുമുമ്പ് ഇവിടെ ഒരു പാട്ടുകാരൻ ബ്രാഹ്മണൻ വന്നു. കൃഷ്ണസ്വാമി ഭാഗവതർ.

പാട്ടുകാരൻ ഇവിടെ വരുമ്പോൾ പാറു ഉണ്ടായിരുന്നോ?

ബോംബെയിൽ ടൈപ്പ് ''കൊട്ടുന്ന'' ചേട്ടൻ ശങ്കരനും മദ്രാസിൽ ശിപായിപ്പണി നോക്കുന്ന നാരായണനും അന്നിവിടെ ഉണ്ടായിരുന്നോ? അവർക്ക് എത്ര വയസ്സായിരുന്നു?

ശേഷം 38 ാം പേജിൽ





സി.വി. ബാലകൃഷ്ണൻ

# ഒരു ഏഷ്യൻ തെരുവ്

തെരുവിൽ സൈന്യം റോന്തു ചുററുന്നുണ്ടായിരുന്നു. കനത്ത ശിരോകവചങ്ങളും യന്ത്രത്തോക്കുകളുമായി നീങ്ങിയ സൈനികരുടെ ദൃഢമായ കാൽവയ്പുകൾ തെരുവിൽ മുഴങ്ങി. ഇരുവശങ്ങളിലുമുള്ള വാതിലുകളും ജനലുകളും അടഞ്ഞുകിടന്നു. കത്തുന്ന തുകലിന്റെ ഗന്ധമുള്ള പുക തെരുവിന്റെ മദ്ധ്യഭാഗത്തുനിന്ന് ഒരു ചിതയിൽ നിന്നെന്നോണം ആകാശത്തിലേക്ക് ഉയർന്നുകൊണ്ടിരുന്നു.

തെരുവിലെ ഉയരമേറിയൊരു കെട്ടിടത്തിന്റെ മുകളറ്റത്തുള്ള വിസ്തൃതമായ ഒരു മുറിയുടെ കമാനാകൃതിയിലുള്ള ജനലിനടുത്തുനിന്ന് ഒരു യുവാവ് ബൈനോക്കുലറിലൂടെ താഴേക്കു നോക്കി. കടും നീലനിറത്തിലുള്ള ടീ ഷർട്ടും വെള്ള നിക്കറുമായിരുന്നു അവന്റെ വേഷം. കാലുകളിൽ കാൻവാസ് ഷൂ. ബൈനോക്കുലറിന്റെ ലെൻസിലൂടെ സൈനികർ തികഞ്ഞ നിസ്സംഗതയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു.

അതേ മുറിയിൽത്തന്നെ ഒരു സെറ്റിയിൽ ചാരിയിരുന്ന് വറുത്ത നിലക്കടല തിന്നുകൊണ്ട് വേറൊരു യുവാവ് ഒരു വീഡിയോ ചിത്രം കണ്ടു. സ്ക്രീനിൽ രണ്ടുപേർ ചേർന്ന് ഒരു സ്ത്രീയുടെ കൈകാലുകൾ പിടിക്കുകയും വേറൊരാൾ ഒരു സ്റ്റീൽ റേസർകൊണ്ട് അവളുടെ കഴുത്തിൽനിന്ന് കീഴ്പോട്ട് ചുവന്നൊരു വര വരയ്ക്കുകയും ചെയ്തു. അവളുടെ നിലവിളി ഉയർന്നുകേട്ടില്ല. കാരണം ദൃശ്യങ്ങൾ ശബ്ദത്തിന്റെ അകമ്പടിയില്ലാതെയായിരുന്നു കടന്നുപൊയ്ക്കൊണ്ടിരുന്നത്. നീലവെളിച്ചത്തിൽ നാലുരൂപങ്ങൾ. ഒരു ശബ്ദവും കേൾക്കാനുണ്ടായിരുന്നില്ല. ദൃശ്യങ്ങൾ മാത്രം.

മുറിയുടെ പടിഞ്ഞാറു വശത്തുള്ള ജനലിനടുത്തായി മുഖാമുഖം ഇരുന്ന് ചതുരംഗം കളിക്കുന്ന അർദ്ധനഗ്നനായ ഒരാളും നീല ഡെനീമിന്റെ ജാക്കറ്റ് ധരിച്ച വേറൊരാളും മറ്റൊന്നും ശ്രദ്ധിച്ചില്ല. അർദ്ധനഗ്നനായ കളിക്കാരന് ഇടത്തേ കാതിൽ മാത്രം സ്വർണ്ണത്തിന്റെ കടുക്കൻ. ക്ളീൻ ഷേവു ചെയ്ത മുഖമാണ്. നീണ്ട ചെമ്പൻമുടി പിറകോട്ടു ചീകി അറ്റം ഒരു റിബൺകൊണ്ട് കെട്ടിയിരിക്കുന്നു. വലത്തേ കാതിലാണ് കടുക്കൻ എന്നതൊഴിച്ചാൽ നീല ഡെനീമിന്റെ ജാക്കറ്റ് ധരിച്ച കളിക്കാരന് തന്റെ പങ്കാളിയുമായി രൂപത്തിൽ ഒട്ടും അന്തരമില്ല. ഇരുവരും ചതുരംഗപ്പലകയിൽ നിന്ന് ക്ഷണനേരത്തേക്കുപോലും മുഖമുയർത്തുന്നില്ല.

അവരങ്ങനെ ഇരിക്കുമ്പോൾ തെരുവിൽ ഒരു വശത്തുള്ള ഊടുവഴിയിലൂടെ ഒരു പൂച്ച പതുക്കെ നടന്നു. അതിന്റെ കാലുകൾ ഇടറുന്നുണ്ടായിരുന്നു. ഏതു നിമിഷവും വീഴാമെന്നതുപോലെ ആകെയുലഞ്ഞ് മുന്നോട്ടു നീങ്ങി അത് നിരത്തുമുറിച്ചു കടന്നു.

നിരത്തിനപ്പുറത്തായി ഒരു വിളക്കുകാലിനു കീഴെ നിർത്തിയിട്ട സൈക്കിൾ റിക്ഷയുടെ അടിയിലേക്കു വിറയ്ക്കുന്ന ദേഹത്ത് ഉരസി. അവനവിടെ പതുങ്ങിയിരുന്ന് സൈക്കിൾ ചക്രത്തിന്റെ കമ്പികൾക്കിടയിലൂടെ സൈനികരെ കാണുകയായിരുന്നു. അവന്റെ കണ്ണുകളിൽ ഭീതി നിറഞ്ഞുനിന്നു. പൂച്ച വന്ന് തന്റെ ദേഹത്ത് ഉരുമ്മിനിന്നപ്പോൾ അവൻ നടുക്കംകൊണ്ടു. താൻ ഒരു പൂച്ചയുടെ പ്രേതത്തെയാണ് കാണുന്നതെന്ന് അവനു തോന്നി.

ഒരു നിലവിളിയോടെ അവൻ സൈക്കിൾ റിക്ഷയ്ക്കടിയിൽ നിന്ന് പുറത്തേക്ക് എടുത്തുചാടി.

രണ്ടു സൈനികർ ശബ്ദം കേട്ട ദിശയിലേക്ക് ഞെട്ടലോടെ തിരിഞ്ഞു.

അവരെക്കാൾ പകച്ചത് പാവം തെരുവുപൂച്ചയാണ്. സൈക്കിൾ റിക്ഷയ്ക്കടിയിൽ നിന്നു അതു പിടിഞ്ഞുമാറാൻ തുടങ്ങുമ്പോഴേക്കും വെടിയൊച്ചകളുയർന്നു. ഒരു വെടിയുണ്ട അതിനെ തൊട്ടുതൊട്ടില്ലെന്ന മട്ടിൽ കടന്നുപോയി. അടഞ്ഞുകിടന്ന വാതിലുകൾക്കു പിന്നിൽ ആരൊക്കെയോ ഉല്ക്കണ്ഠയോടെ ചെവിയോർത്തു. തെരുവുപൂച്ച ഫുട്പാത്തിലൂടെ തെക്കോട്ടു പാഞ്ഞുപോയി. അതിനിടയിൽ ഒരു ഇരുമ്പുതൂണിൽ തട്ടി ഒരു ഞരക്കത്തോടെ മറിഞ്ഞുവീണ് അല്പനേരം പൊടിമണ്ണിൽ ചേഷ്ടയറ്റ പോലെ കിടന്ന ശേഷം ഒരു വെമ്പലോടെ അതു ചാടിയെഴുന്നേറ്റു.

ഹ ഹ ഹ. ബൈനോക്കുലറിലൂടെ തെരുവിലേക്കു നോക്കുകയായിരുന്ന യുവാവ് ഉച്ചത്തിൽ ചിരിച്ചു.

വീഡിയോ ചിത്രം കാണുകയായിരുന്ന യുവാവ് ഒട്ടു വിസ്മയത്തോടെ തന്റെ കൂട്ടുകാരന്റെ നേർക്കു തിരിഞ്ഞു.

''ങുഹും?''

''ഇങ്ങോട്ടു വാ.''

അവൻ ബൈനോക്കുലർ കഴുത്തിൽനിന്ന് ഊരിയെടുത്ത് കൂട്ടുകാരനു കൈമാറി.

പൂച്ച ചോരയുടെ ഒരു വൃത്തത്തിൽ വിറച്ചുകൊണ്ട് നിന്നു.

കുറെ നേരംമുമ്പ് സൈനികർ അവിടെനിന്ന് ഒരു ജഡം നീക്കംചെയ്തിരുന്നു. ഷട്ടർ താഴ്ത്തിയ ഒരു കടയുടെ സിമെന്റിട്ട തിണ്ണയിലായി ഇപ്പോൾ ഇരുണ്ട രക്തം അവശേഷിക്കുന്നു.

വീഡിയോ ചിത്രത്തിൽ ഒരു യുവതി നഗ്നയായി കമഴ്ന്നു കിടന്ന് കരയുന്നു. ഒരാൾ കുനിഞ്ഞിരുന്ന് ലിപ്സ്റ്റിക്ക് കൊണ്ട് അവളുടെ പുറത്ത് എന്തോ എഴുതുന്നു.



തികച്ചും അപ്രതീക്ഷിതമായി പിറകിൽ നിന്ന് ഒരു ഇടിയുടെ ശബ്ദം കേട്ട് ജനലിനടുത്തു നില്ക്കുകയായിരുന്ന രണ്ടുപേരും തിരിഞ്ഞുനോക്കി. വലത്തേ കാതിൽ കടുക്കനണിഞ്ഞ യുവാവ് തന്റെ എതിരാളിയുടെ കവിളിൽ മുഷ്ടി ചുരുട്ടി ഇടിച്ചതിന്റെ ശബ്ദമായിരുന്നു അവർ കേട്ടത്. അടുത്ത നിമിഷത്തിൽ ഇടിയേറ്റ യുവാവ് ചതുരംഗപ്പലക തട്ടിമാറ്റി. കരുക്കളത്രയും നാലുപാടും ചിതറി. കളിക്കാർ രണ്ടുപേരും പരസ്പരം മുറുകെ



പതുക്കെ മുഖം തുടയ്ക്കുകയായി.

പൊടുന്നനെ ഫോൺ ശബ്ദിച്ചു. മുറിയിലുണ്ടായിരുന്ന നാലുപേരും ഒരേമട്ടിൽ ഉദ്വേഗം കാട്ടി. ബൈനോക്കുലർ കഴുത്തിലിട്ട യുവാവ് കോഡ്‌ലെസ് ഫോൺ കാതിനടുത്തുപിടിച്ചു. മറ്റു മൂന്നുപേരും അതിനടുത്തേക്കു മുഖം കുനിച്ചുനിന്നു.

''നിങ്ങൾ ചെയ്തത് മുഴുവനും നന്ന്. ഇനി രണ്ടു ദിവസത്തേക്ക് വിശ്രമം. വിരസതയകറ്റാൻ സ്റ്റാർ പ്ളസ് കാണുക. പുതിയ നിർദ്ദേശങ്ങൾ യഥാസമയം കിട്ടുന്നതാണ്. മുറിയിൽ തന്നെ കഴിയുക.''

അപ്പുറത്ത് ശബ്ദം നിലച്ചു. മുറിയിൽ നാലുപേരും തെല്ലു സമയത്തേക്കു നിശ്ചലരായി നിന്നു. സ്ക്രീനിലൂടെ ദൃശ്യങ്ങൾ കടന്നുപോയി. തെരുവിൽ സൈനികർ റോന്തു ചുറ്റി.

''ഹസീനാ ബീഗം പെൺകുട്ടികളെ അയച്ചുതന്നില്ലല്ലോ.'' ഇടത്തേ കാതിൽ കടുക്കനിട്ട യുവാവ് കുണ്ഠിതത്തോടെ പറഞ്ഞു.

''ബീർ തീരാറാവുകയും ചെയ്തു''. വലത്തേ കാതിൽ മാത്രം കടുക്കനുള്ള യുവാവ് പരിതപിച്ചു.''

നാലുപേരും മുറിയിലൂടെ അങ്ങുമിങ്ങും നടന്നു. കടത്തിണ്ണയിൽ ചോരക്കളത്തിൽ നില്പായിരുന്ന പൂച്ചയുടെ ഉടൽ വിറച്ചു. ബൈനോക്കുലറിലൂടെ വീണ്ടും തെരുവിലേക്കു നോക്കിയ യുവാവ് കാഴ്ചകളുടെ വിരസതയെച്ചൊല്ലി എന്തോ പിറുപിറുത്തു. പരവതാനിയിൽ ചിതറിക്കിടന്ന കരുക്കളിൽ നിന്ന് രാജാവിനെയെടുത്ത് വലത്തേ കാതിൽ കടുക്കനിട്ട യുവാവ് ജനലിലൂടെ താഴേക്കെറിഞ്ഞു. രാജാവ് വായുവിലൂടെ ഊളിയിട്ടു നീങ്ങി.

ടെലിവിഷൻ സ്ക്രീനിൽ ഒരു ചൈനീസ് വൃദ്ധൻെറ ചിരിക്കുന്ന മുഖം തെളിഞ്ഞു. ഇടത്തേ കാതിൽ കടുക്കനുള്ള യുവാവ് വൃദ്ധനെ നോക്കി അശ്ലീലമായ ഒരാംഗ്യം കാട്ടി.

''അവസാനത്തെ ബീർ'' എന്ന പ്രഖ്യാപനത്തോടെ നീല ടീ ഷർട്ട് ധരിച്ച യുവാവ് ഫ്രിഡ്ജിൽ നിന്ന് ഒരു കുപ്പി പുറത്തെടുത്തു.

ഏതാണ്ട് അഞ്ചു നിമിറ്റ് കഴിഞ്ഞ് ഒരു സൈനികൻ പിറകിലെന്തോ വീണുടഞ്ഞ ശബ്ദംകേട്ട് യന്ത്രത്തോക്ക് ചൂണ്ടി വിഹ്വലതയോടെ തിരിഞ്ഞുനിന്നു. എവിടെനിന്നാണ് നിരത്തിലേക്കു ഒരു കുപ്പി വന്നുവീണതെന്ന് അയാൾക്ക് അറിയാനായില്ല. അയാളുടെ കണ്ണുകൾ നിരത്തരികിലുള്ള കൂറ്റൻ എടുപ്പിൻെറ ഉയരത്തിലേക്കു നീങ്ങി. തുറന്നുകിടക്കുന്ന ഒരു ജനാലമാത്രം അയാൾ കണ്ടു. ആരോ ഒരാൾ പൊട്ടിച്ചിരിച്ചുകൊണ്ട് അതിൻെറയടുത്തുനിന്നു പിൻമാറിയതായി അയാൾക്കു തോന്നി. നിരത്തിൽ കുപ്പിയുടെ കഷണങ്ങൾ മിന്നിത്തിളങ്ങി.

മുറിയിൽ നാലുപേരും ഓരോ ദിശയിലേക്കു നോക്കിക്കൊണ്ടു നിന്നു.

''ഒന്നും ചെയ്യാനില്ല.'' നീല ടീ ഷർട്ട് ധരിച്ച യുവാവ് പറഞ്ഞു.

ചേർത്തുപിടിച്ചു. അവരുടെ സംഘട്ടനം ജനലിനടുത്തുണ്ടായിരുന്നവർ കൗതുകത്തോടെ നോക്കിക്കണ്ടതല്ലാതെ ഇരുവരെയും പിന്തിരിപ്പിക്കാൻ തുനിഞ്ഞില്ല.

തെരുവിലൂടെ ഓടിപ്പോയ കുട്ടി ഇടുങ്ങിയ ഒരു കോണിൽ ഒരു ചാക്കുമറയുടെ പിന്നിലായി നിന്ന് നിരത്തിലേക്കു നോക്കി.

വാഹനങ്ങൾ കത്തിക്കരിഞ്ഞു കിടക്കുന്ന നിരത്തിലൂടെ സൈനികർ അങ്ങുമിങ്ങും കണ്ണോടിച്ചുകൊണ്ട് നീട്ടിപ്പിടിച്ച യന്ത്രത്തോക്കുകളുമായി സഗൗരവം നടന്നു.

പൂച്ച രക്തത്തിൽ നനഞ്ഞ മുൻകാലുയർത്തി



വി. ബാലചന്ദ്രൻ

# വർത്തമാന ബുദ്ധൻ

ഇനിയും ചിരിക്കാത്തതെന്തുനീ
സിദ്ധാർത്ഥ,
ഹൃദയം മരവിച്ചുപോയോ?

ഇനിയും കരയാത്തതെന്തുനീ
ഗൗതമ,
നരകങ്ങൾ നിന്നെ മൂടുമ്പോൾ!

ത്രിപുരം ദഹിപ്പിക്കുമഗ്നിയും
അനന്തമാംപ്രളയപയോധിയും
കൈകോർത്ത്
പൊട്ടിച്ചിരിച്ച്
പിണഞ്ഞുമറിഞ്ഞീ
പൃഥ്വിയെ ഇളക്കവേ,
ഇനിയും കരയാത്തതെന്തുനീ
ഗൗതമ?

കരുണതന്നുറവുകൾ
വിഷലിപ്തമാക്കും നുണകളും
ശവങ്ങളാലമ്പലം തീർക്കുവാൻ
ഉന്മാദ രഥയാത്ര ചെയ്യും

കിരീടിയുടെ ഫലിതവും
ചോരയുടെ ദുഃസ്വപ്ന-
മമ്പേമറയ്ക്കുവാനാലപിക്കും
വേദമന്ത്രവും

ഇനിയും ചിരിക്കാത്തതെന്തുനീ
സിദ്ധാർത്ഥ,
ഹൃദയം മരവിച്ചുപോയോ?

കഥകളിലെ നായകന്മാരുടെ
പ്രേതത്തിനുയിരേകു-
മാഭിചാരം മതം!

വിദുരോപദേശത്തിൽ
നരഹത്യതൻപൊരുൾ
തിരയുന്നതാകുന്നുഭക്തി!

ഇവിടെ
ചിരിക്കുവാനാകാതെ
കരയാൻ കഴിയാതെ
ശിലയായിരിപ്പതേരക്ഷ!

''എപ്പോഴാണിനി നിർദ്ദേശങ്ങൾ കിട്ടുകയെന്ന് ആർക്കറിയാം.?'' ബൈനോക്കുലർ നെഞ്ചിൽ തൂക്കിയിട്ട യുവാവ് പറഞ്ഞു.

''താഴെ പട്ടാളക്കാർ ഇങ്ങനെ റോന്ത് ചുറ്റിക്കൊണ്ടിരിക്കും. നമ്മൾ ഇതിനകത്തിരുന്ന് ബോറടിച്ച് ചാവും.'' ഇടത്തേ കാതിൽ കടുക്കനിട്ട യുവാവ് അരിശത്തോടെ ചുവരിൽ കൈ ചുരുട്ടിയിടിച്ചു.

''ബോറടി മാറ്റാനായി നമ്മൾ ഒരു വഴി കണ്ടെത്താതെ പറ്റില്ല.'' വലത്തേ കാതിൽ കടുക്കനുള്ള യുവാവ് പറഞ്ഞു.

''ഹസീനാ ബീഗം പെൺകുട്ടികളെ അയച്ചുതന്നെങ്കിൽ!'' നീല ടീ ഷർട്ട് ധരിച്ച യുവാവ് പറഞ്ഞു.

നാലുപേരിൽ ഒരാൾ ഒരു അലമാര വലിച്ചുതുറന്നു. അതിനുള്ളിൽ റിവോൾവറുകളും കത്തികളും.

നാലുപേരിൽ ഒരാൾ തെരുവിലേക്കു നോക്കി.

''ഹായ്. അവരതാ വരുന്നു.'' അവൻ ഒച്ചയെടുത്തു.

എവിടെയെന്നു ചോദിച്ചുകൊണ്ട് മറ്റു മൂന്നുപേരും അവൻെറയടുത്തേക്ക് കുതിച്ചു.



അവരെല്ലാം ജനലിലൂടെ താഴേക്കു നോക്കി.

തെരുവിൽ റോന്തു ചുറ്റുകയായിരുന്ന സൈനികർ തികഞ്ഞ ജാഗ്രത പുലർത്തി. തെരുവ് ശാന്തം. സ്ഥിതിഗതികൾ തികച്ചും നിയന്ത്രണാധീനം.

അപ്പോൾ തെരുവിൻെറയറ്റത്തായി പുരാവസ്തുപോലുള്ളൊരു തുറന്ന കാർ പ്രത്യക്ഷപ്പെട്ടു. ശുഭ്രവസ്ത്രങ്ങളണിഞ്ഞ നാലു പെൺകുട്ടികളായിരുന്നു അതിലെ യാത്രക്കാർ. യൂണിഫോം ധരിച്ച ഡ്രൈവർ യന്ത്രത്തോക്കേന്തിയ ഒരു സൈനികൻ നില്ക്കാൻ ആക്രോശിച്ചപ്പോൾ ഒട്ടും പരിഭ്രമം കാട്ടാതെ വാഹനം നിർത്തി. അയാൾ നീട്ടിക്കാണിച്ച അനുമതിപത്രത്തിലൂടെ സൈനികൻ തിടുക്കത്തിൽ കണ്ണോടിച്ചു. പെൺകുട്ടികൾ തെളിഞ്ഞ ചിരിയോടെ കാറിലിരുന്നു.

കെട്ടിടത്തിൻെറ മുകളിലത്തെ നിലയിലെ ജാലകത്തിനരികെയുള്ള യുവാക്കൾ നാലുപേരും ബൈനോക്കുലറിലൂടെ അവരെ മാറി മാറി നോക്കി.

സൈനികൻ അനുമതിപത്രം ഡ്രൈവർക്കു തിരിച്ചുനൽകി. പോകാമെന്ന് ആംഗ്യം കാട്ടി. ഡ്രൈവർ തല കുനിച്ചു. കാർ പിന്നെയും നീങ്ങുകയായി. പെൺകുട്ടികൾ വെളുത്ത കയ്യുറകളണിഞ്ഞ കൈകൾ സൈനികരുടെ നേർക്കുയർത്തി. ഒരുവൾ തൻെറ കയ്യിലെ സുഗന്ധപൂരിതമായ തൂവാല ഒരു സൈനികന് നീട്ടിയെറിഞ്ഞു.

ചാക്കുമറയ്ക്കു പിന്നിൽ നിന്ന് നിരത്തിലേക്കു നോക്കുകയായിരുന്ന കുട്ടിയെയും ചോരയുടെ കളത്തിൽ വിറങ്ങലിച്ചപോലെ കൂനിയിരിക്കുന്ന തെരുവുപൂച്ചയെയും കടന്ന് കാർ മുന്നോട്ടു പോയി. അത് ഇടത്തോട്ടു തിരിഞ്ഞ് തെരുവിലെ ഏറ്റവും ഉയരംകൂടിയ കെട്ടിടത്തിൻെറ മുന്നിലെത്തിനിന്നു. ഹസീനാ ബീഗത്തിൻെറ പെൺകുട്ടികൾ ഉടുപ്പുകൾ ഒട്ടുയർത്തിപ്പിടിച്ച് പ്രസരിപ്പോടെ ചാടിയിറങ്ങി. അല്പം കഴിഞ്ഞപ്പോൾ അവർ കെട്ടിടത്തിൻെറ താഴത്തെ പ്രധാന കവാടത്തിനപ്പുറം അപ്രത്യക്ഷരായി. അവർ വന്ന വാഹനം മടങ്ങിപ്പോവുകയായി.

''നരകത്തിലെ ഒരു തെരുവുപോലെ തോന്നിക്കുന്നു ഇത്.'' കത്തിക്കരിഞ്ഞ ഒരു കാറിന്നരികിൽ നിന്ന് ഒരു സൈനികൻ തൊട്ടടുത്തുണ്ടായിരുന്ന മറ്റൊരു സൈനികനോടു പറഞ്ഞു.

''ശരിയാണ്. എനിക്കും അങ്ങനെ തന്നെ തോന്നുന്നു. രോഗാതുരമായ ഒരു സ്ഥലം.'' അയാളുടെ സുഹൃത്ത് ശിരസ്സനക്കിക്കൊണ്ട് പറഞ്ഞു.

അപ്പോഴും കത്തുന്ന തുകലിൻെറ ഗന്ധമുള്ള പുക തെരുവിൻെറ മദ്ധ്യഭാഗത്തു നിന്ന് ഒരു ചിതയിൽ നിന്നെന്നോണം ആകാശത്തിലേക്ക് ഉയർന്നുകൊണ്ടിരുന്നു.



യു.കെ. കുമാരൻ

# ഈ മുറികളിൽ

## നാല്

മുറിയിലിപ്പോൾ നാലുപേരാണുള്ളത്. ആരും ഒന്നും സംസാരിക്കുന്നുമുണ്ടായിരുന്നില്ല. അസുഖകരമായ മൗനത്തിൻെറ ഇരുൾ മുറിയിൽ അപ്പോഴും നിറഞ്ഞുകിടപ്പുണ്ടായിരുന്നു. പരസ്പരം നോക്കാൻ പോലും വിമുഖതകാട്ടിക്കൊണ്ട് മുറിയുടെ വിവിധ കോണുകളിൽ അവർ നിലയുറപ്പിച്ചു. അതീവ നിഗൂഢവും, രഹസ്യാത്മകവുമായ ഏതോ ചിന്തയുടെ ഒരു ലോകം നാലുപേരും സൃക്ഷിച്ചുകൊണ്ടിരിക്കുകയാണ്.

ആഞ്ഞാഞ്ഞു വലിച്ചുകൊണ്ടിരിക്കുന്ന സിഗരറ്റ് ഇടയ്ക്കിടെ കുത്തിക്കെടുത്തി സത്യനാഥൻ എന്തോ പറയാൻ പലവട്ടം ശ്രമിച്ചെങ്കിലും, ഒന്നും ശരിയാവില്ലെന്ന ചിന്തയിൽ അയാൾ ശ്രമം ഉപേക്ഷിച്ചു. ഹരിശങ്കറിനേയും, മോഹനനേയും, വീണയേയും ഇടയ്ക്കിടെ നോക്കിക്കൊണ്ട് അന്തരീക്ഷത്തെ എങ്ങിനെ മെരുക്കിയെടുക്കാൻ കഴിയും എന്ന ആലോചനയിലായിരുന്നു അയാൾ.

സമയം കടന്നുപോയിക്കൊണ്ടിരിക്കുകയാണ്. ഹോട്ടലിലെ മുറികളെല്ലാം ഉണർന്നു തുടങ്ങി. ഉച്ചത്തിലുള്ള സംസാരങ്ങളും, ആരെല്ലാമോ മുറിവിട്ടിറങ്ങിപ്പോവുന്ന ശബ്ദങ്ങളും കേൾക്കുന്നുണ്ട്. ഹോട്ടൽ പകലിൻെറ തിരിച്ചറിവിലേക്ക് മടങ്ങി എത്തുന്നതിനുമുമ്പെ പ്രശ്നം ഒതുക്കേണ്ടിയിരിക്കുന്നു. അല്ലെങ്കിൽ ഇതു പുറത്തറിയും. ചാരക്കണ്ണുകൾ പലയിടത്തുമുള്ളതാണ്. പട്രോളിനു കൊണ്ടുവന്ന ജീപ്പു ഹോട്ടലിൻെറ പോർട്ടിക്കോവിൽ കിടക്കുന്നു. സമയമേറെക്കഴിഞ്ഞിട്ടും ജീപ്പു തിരിച്ചെത്താതാവുമ്പോൾ അന്വേഷണം തുടങ്ങും.

കൃത്യമായ ഒരു മറുപടി കൊടുക്കാനാവില്ല.

ഹോട്ടൽ ജോലിക്കാർ തന്നെ പൊലീസ് സ്റ്റേഷനിലേക്ക് വിളിച്ചുപറയും, ഇരുന്നൂറ്റി പതിനൊന്നാം നമ്പർ മുറിയിൽ വെച്ചു-

ഈ അവസ്ഥയിൽ ഇവരെ വിട്ടേച്ചു പോകാനും വയ്യ. കടലിനോടു അഭിമുഖമായുള്ള ജനലും ചാരി, കടലിലോട്ടു നോക്കിക്കൊണ്ടിരിക്കുകയാണു വീണ. കഴിഞ്ഞ കുറെ മണിക്കൂറുകളായി അവൾ അവിടെത്തന്നെ നില്ക്കുന്നു. അവളിൽ നിന്നും അശ്രദ്ധമായ ഒരു നോട്ടംപോലും അകത്തേക്ക് പാളിവീഴുന്നില്ല. പുറത്തുനിന്നും വാതിൽ തുറന്നപ്പോൾ കണ്ടത് അവൾ ഇങ്ങിനെ തന്നെ നില്ക്കുന്നതാണ്. കണ്ടിട്ടും യാതൊരു ഭാവവ്യത്യാസമുണ്ടായിരുന്നില്ല. മാമനെ വിളിച്ച് അവൾ കരയുമെന്ന് സംശയിച്ചതുപോലും വെറുതെ. നിസ്സംഗതയോടെ, ഒരു വിശദീകരണം തരാൻ പോലും തുനിയാതെ ജനലഴികളിൽ മുഖം പൂഴ്ത്തി അവൾ അങ്ങനെ നിന്നു.



കട്ടിലിൻെറ തലക്കൽ, കാലുകൾ താഴോട്ടിട്ടും, കൈകൾ മാറത്തടുക്കിയും ഇരിക്കുകയായിരുന്നു മോഹനൻ. അവനും ഒന്നും പറയുന്നില്ല. "മാമൻ എല്ലാം കണ്ടതല്ലേ. രാത്രി മുഴുവൻ ഞങ്ങൾ ഈ മുറിക്കകത്തായിരുന്നു. നിയമത്തിൻെറ കണ്ണിൽ അത്" ഇത്തരമൊരു വിശദീകരണം മോഹനൻെറ നിരുന്മേഷഭാവത്തിൽ അടങ്ങിയിരുപ്പുണ്ടെന്നു സത്യനാഥന് തോന്നി. ചോദിക്കാതെ തന്നെ അവൻ എന്തെങ്കിലുമൊന്നു സംസാരിച്ചിരുന്നുവെങ്കിൽ അന്തരീക്ഷത്തിൻെറ പിരിമുറുക്കം കുറയുമായിരുന്നു. പക്ഷെ മോഹനൻെറ ഭാവം കണ്ടാൽ അവനൊന്നും പറയാനില്ലെന്നേ തോന്നൂ.

ഹരിശങ്കർ അല്പം വൈകിയാണ് മുറിയിലെത്തിയത്. വന്നിട്ട് അവൻെറ സാന്നിദ്ധ്യം പോലും ആരും അംഗീകരിക്കുകയുണ്ടായില്ല. അങ്ങിനെയൊരാൾ മുറിയിലേക്ക് കടന്നുവന്നിട്ടുണ്ടെന്നോ, കസേരയിലിരുന്നു ചുറ്റും നോക്കുകയാണെന്നോ, ആരും ശ്രദ്ധിച്ചതേ ഇല്ല. സത്യനാഥൻമാത്രം അവൻെറ നേരെ കടുപ്പിച്ചൊന്നു നോക്കി. ഇപ്പോൾ വരേണ്ടിയിരുന്നില്ല എന്ന അർത്ഥത്തിലാണ് അയാൾ അവനെ നോക്കിയത്. പക്ഷെ അതൊന്നും മനസ്സിലാവാതെ തമാശയുള്ള മറ്റെന്തോ നടക്കാൻപോവുകയാണ് എന്ന ഭാവത്തോടെ കൗതുകപൂർവ്വം ചുറ്റുമൊന്നു നോക്കിയശേഷം ഹരിശങ്കർ കസേരയിൽ അമർന്നിരുന്നു—

മോഹനനോടും, വീണയോടും എന്തെല്ലാമോ സംസാരിക്കാമെന്ന് കരുതിയതായിരുന്നു. ഹരിശങ്കർ അതിനിടയിൽ കടന്നുവന്നതോടെ ആ ഉദ്യമം സത്യനാഥൻ ഉപേക്ഷിച്ചു. ഇപ്പോൾ എന്തെങ്കിലും ചോദിക്കാൻ തുനിഞ്ഞാൽ അത് എവിടെ ചെന്നു അവസാനിക്കുമെന്ന് തീർത്തുപറയാൻ പറ്റില്ല—ഏറെനേരത്തെ ശ്രമത്തിനുശേഷം എല്ലാവരും കേൾക്കാൻ വേണ്ടി സത്യനാഥൻ പറഞ്ഞു:

"നമുക്ക് പോകാം."

"എങ്ങോട്ടേക്ക് മാമാ-" മോഹനൻ അന്വേഷിച്ചു.

"പിന്നെ ഇവിടെത്തന്നെ നിന്നു സമയം കളയാനാണോ ഉദ്ദേശ്യം? കഴിയുന്നത്ര വേഗം നമുക്ക് സ്ഥലം വിടണം-" മുറിയിലെ മൗനത്തെ വെട്ടിപ്പിളർക്കാനുള്ള നിഗൂഢമായ ഒരാഗ്രഹത്തോടെ അല്പം നീണ്ടൊരു വാചകം തെല്ല് ഉച്ചത്തിൽ സത്യനാഥൻ പറഞ്ഞു.

"മാമന് ഞങ്ങളെ സ്റ്റേഷനിൽ കൊണ്ടുപോകാമല്ലോ. ആരും ഞങ്ങളെ ജാമ്യത്തിൽ എടുക്കാൻ ഉണ്ടാവുകയുമില്ല-"

"ഒരു തെറ്റ് സംഭവിച്ചു. ഇനി അതിനോട് ഒട്ടിക്കിടന്നു കുറ്റപ്പെടുത്തുന്നതാണോ ഭംഗി? മോഹനൻ ഒന്നാലോചിച്ചു നോക്കൂ-"

സത്യനാഥൻ മുറിയിലൂടെ നടക്കാൻ തുടങ്ങി. വീണ ഇനിയും ഒന്നും പറഞ്ഞിട്ടില്ല. ഈ മുറിക്കുള്ളിൽ വീണയുടെ സംസാരവും ഒന്നുയർന്നിരുന്നെങ്കിൽ. മൗനത്തിൻെറ ഘനീഭവിച്ച രൂപത്തെ സാന്ദ്രമാക്കാൻ അതു സഹായകരമാവുമായിരുന്നു. വീണ, ആരെയെങ്കിലും ഒന്നു കുറ്റപ്പെടുത്തുമെന്ന പ്രത്യാശയോടെ അയാൾ അവളുടെ നേരെനോക്കി. കടലിൻെറ അപാരതയിലായിരുന്നു അപ്പോഴും അവളുടെ കണ്ണുകൾ-

തുറമുഖത്തു നിന്നും അപ്പോൾ സൈറൺ മുഴങ്ങിക്കേട്ടു. ഒരു കപ്പൽ തുറമുഖം വിടാൻ പോകുന്നു. നങ്കൂരങ്ങൾ പൊക്കിയശേഷം കപ്പൽചാലിലൂടെ പതുക്കെ പതുക്കെ പടിഞ്ഞാറോട്ടേക്ക് തെന്നി തെന്നി അഴിമുഖവും കടന്ന് കപ്പൽ അപ്രത്യക്ഷമാകും. പക്ഷെ വീണയുടെ ശ്രദ്ധ കപ്പലിലോ, അഴിമുഖത്തോ ആയിരുന്നില്ല. അതിനുമപ്പുറമുള്ള മറ്റെവിടെയോ അത് അലഞ്ഞുനടക്കുകയാണെന്ന് സത്യനാഥന് തോന്നി. അവ്യക്തമായ ഒരുപാട് ഭാവങ്ങൾ. മറ്റേതോ ഒരു മുറിക്കുള്ളിൽ അവൾ അടയ്ക്കപ്പെട്ടിരിക്കുന്നു.

ഓരോ നിമിഷം കഴിയുന്തോറും ഇത് സങ്കീർണ്ണമായി വരികയാണല്ലോ. ഹരിശങ്കറിനെ യാദൃച്ഛികമായി കണ്ടുമുട്ടിയ പാതിരാത്രിയുടെ അവസാനത്തെയാമങ്ങളെ പഴിക്കാനാണ് സത്യനാഥന് അപ്പോൾ തോന്നിയത്.

ഹരിശങ്കർ തന്നെ ഈ മുറിയിലേക്ക് അയയ്ക്കേണ്ടിയിരുന്നില്ല. ആദ്യം വാതിലിൽ ഒന്നുമുട്ടി. അകത്തുനിന്നും പ്രതികരണമൊന്നും ഇല്ലെന്ന് കണ്ടപ്പോൾ വീണ്ടും ഒന്നുകൂടി ഉച്ചത്തിൽ. അപ്പോഴും, മുറിയിൽ ആരുമില്ലെന്ന തോന്നൽ. ദേഷ്യത്തിൽ എന്തോപറയാൻ ഭാവിച്ചപ്പോഴാണ് വാതിലിൻെറ ഓടാമ്പിൽ പുറത്തുനിന്നും ഇട്ടിരിക്കുന്നതായി കണ്ടത്.

ഓടാമ്പിൽ വലിച്ചുമാറ്റി, വാതിൽ തള്ളി തുറന്നു.



അകത്തെ നേരിയ ഇരുളിൽ, കട്ടിലിൽ തലകുനിച്ചിരിക്കുന്ന ഏതോ ഒരു ചെറുപ്പക്കാരൻ. അയാൾക്ക് കയ്യെത്താവുന്നതിനും വളരെ അകലെ ജനലിന്നടുത്തു ഒരു പെൺകുട്ടി. തെല്ലുനേരം കഴിഞ്ഞപ്പോൾ ആത്മഗതമെന്നോണം മോഹനൻ പറഞ്ഞു:

"മാമനെത്തന്നെ ഹരി ഇങ്ങോട്ടയച്ചത് വളരെ ക്രൂരമായിപ്പോയി-"

അമ്പരന്നുപോയ ഒരു സന്ദർഭം. യാഥാർത്ഥ്യത്തിൻെറ പൊരുളറിയാതെ ആദ്യം നന്നെ വിഷമിച്ചു. പിന്നെ എവിടെയോ നിലയുറപ്പിക്കാൻ കഴിഞ്ഞപ്പോൾ പറഞ്ഞു:

"ഹേയ് അങ്ങിനെയൊന്നുമില്ല, മോഹനൻ, ഹരിയെ ആക്സിഡൻറലായി കണ്ടു. അപ്പോൾ നിങ്ങളുടെ കാര്യം പറഞ്ഞു. പിന്നെ ഞാൻ നേരെ ഇങ്ങോട്ടു പോരുകയായിരുന്നു-"

"മാമൻ പുലർച്ചയ്ക്കു തന്നെ നല്ലൊരു കളവുപറയുന്നു. മറ്റേതെങ്കിലും പൊലീസ് ഓഫീസറെ ഹരി ഇങ്ങോട്ടയപ്പിക്കുമെന്നാണ് ഞാൻ കരുതിയിരുന്നത്. ഹോട്ടൽ മുറിയിൽ സംശയകരമായ സാഹചര്യത്തിൽ ഒരു യുവാവും, യുവതിയും. പൊലീസ് ഡിപ്പാർട്ടുമെൻറിന് പിന്നെ മറ്റെന്തുവേണം-"

"മോഹനൻ പറയുന്നതുപോലെയൊന്നുംല്ല കാര്യങ്ങൾ. ഹരി പറഞ്ഞിട്ടാണ് ഞാൻ വന്നത്-"

"പക്ഷെ ഞങ്ങളാണ് ഇവിടെ ഉള്ളതെന്ന് ഹരി പറഞ്ഞിട്ടുണ്ടാവില്ല. അതുറപ്പാണ്-"

ഭാഗ്യം, പിന്നീട് മോഹനനൊന്നും ചോദിച്ചില്ല. അങ്ങോട്ട് അന്വേഷിക്കാനും തോന്നിയില്ല. എന്താണ് സംഭവിച്ചതെന്ന് മോഹനൻ പറയുമെന്നാണ് കരുതിയത്. ഹരിയോടുള്ള ദ്വേഷ്യം കൊണ്ടെങ്കിലും അവൻ രോഷം കൊള്ളാതിരിക്കില്ല. ഇത്തരമൊരവസ്ഥയിൽ അവരെ കുരുക്കിയിട്ടുകടന്നുപോയ കൂട്ടുകാരൻ. പക്ഷെ തണുത്തുറഞ്ഞ ഭാവത്തോടെ കട്ടിലിൽ ഇരിക്കുകമാത്രമാണ് മോഹനൻ ചെയ്തത്. വീണയുടെ സാന്നിദ്ധ്യത്തിൽ എന്തെങ്കിലും ചോദിക്കാനും സത്യനാഥന് മടിതോന്നി.

കപ്പൽ ഇപ്പോൾ അഴിമുഖത്തെത്തിയിരുന്നു. അഴിമുഖം നിറഞ്ഞാണ് അതു നില്ക്കുന്നത്. കടൽകാക്കകൾ കപ്പലിനു മുകളിൽ വട്ടംചുറ്റി പറക്കുന്നുണ്ടായിരുന്നു. കുറേസമയം അവ കപ്പലിനെ വലംവച്ചു അനുഗമിച്ചുകൊണ്ടിരിക്കും. പുറം കടലിലേക്ക് കപ്പൽ കടന്നാൽ അതിനെ ഉപേക്ഷിച്ചു അഴിമുഖം കടക്കുന്ന മറ്റൊരു കപ്പലിനെ ലക്ഷ്യമാക്കി വീണ്ടും കിഴക്കോട്ടേക്ക് പറക്കും.

വീണയുടെ കണ്ണുകളിൽ കടൽകാക്കകളും ഇല്ലായിരുന്നു.

"മോഹനൻ നമുക്ക് വീട്ടിലേക്ക് പോയിക്കൂടെ?"

"എനിക്കതിൻെറ ആവശ്യമൊന്നുമില്ല, നിർബ്ബന്ധവുമില്ല. മാമൻെറ മരുമകളും ഭർത്താവുമല്ലേ ഇവിടെ നില്ക്കുന്നത്. അവരുടെ കാര്യത്തിൽ എന്താണെന്ന് വെച്ചാൽ ചെയ്തോളൂ-"

"മോഹനൻ ഇവിടെ അന്യനാകേണ്ട കാര്യമില്ല. അന്യനുമല്ല. കഴിഞ്ഞതൊക്കെ മറന്നു സ്നേഹപൂർവ്വം നമുക്ക് ഇവിടെ നിന്നും ഇറങ്ങാം. ഇനി നമുക്ക് പോകാനുള്ളത് ആവഴി മാത്രമാണ്-"

സത്യനാഥൻ അനുനയിപ്പിക്കാൻ ശ്രമിച്ചു. പക്ഷെ മോഹനൻ പൊട്ടിത്തെറിക്കുകയായിരുന്നു. "ഇനി അതു നടക്കില്ല മാമൻ. ഇന്നലെ




നീലമ്പേരൂർ മധുസൂദനൻ നായർ

# വില്ലും കടമ്പും

## വില്ല്

ശാന്തി തിരുമന്ത്രങ്ങ-
ളുരുവിട്ട പാതയുടെ
പാർശ്വങ്ങളിൽ പടഹഘോഷം!

ഇരുൾ വെന്നു വെൺമയുടെ
പൊരുൾ കണ്ടു നിൻ നിനവി-
ലുണരാത്തതാം ക്ഷുദ്രമോഹം,

കുലഗിരി തടങ്ങളിൽ
ഹരിതവനസീമകളിൽ
വിരിയുന്നൊരാഴിയുടെ
വിറകൈക്കുടന്നയിൽ
അഭയം വരിച്ചു നീ
പടരവേ നിന്നക-
ത്തെരിയാത്തതാമല്പദാഹം,

നിൻ നാമ ഭംഗിക-
ളൊടുങ്ങുന്ന മട്ടിവിടെ
പോരിനൊരു പൊരുളായി രാമ!

വേടൻ മനസ്സിലെ
കാടുകൾ കടഞ്ഞുയിരു
ഹോമാഗ്നിയിൽ ഹവിസ്സാക്കി

ജനഹിത പ്രിയങ്ങൾക്കു
തീർത്ഥകണമാകുമൊരു
നിറസ്വപ്നമായ് പെററു നിന്നെ!

ശരചാപ ശക്തിയുടെ
വരവൃത്തി ഭംഗിയാൽ
വസുധയെ നീ രമിപ്പിച്ചു!
അയി, രാജ്യ, യതിനാലേ
നീ രാമനായി
ജനതയുടെയഭിരാമനായി!

ഇന്നു നിൻ കുലവില്ലു
കൊടിയ നാശത്തിൻെറ
കൊടിമുദ്രയായ് മാറി രാമ!

ഇന്നു നിൻ നാമമൊരു
ജനമേധ മന്ത്രമാ-
യുയരുന്നതറിക നീ രാമ!

ഇന്നു നിൻ പേ,രറിക
വിഷഭീതിയായ് പെരുകി-
യെന്നുള്ളിൽ നിറയുന്നു രാമ!

## കടമ്പ്

യമുനയുടെ ധമനികളി-
ലാവി നിറയുന്നു;
തളിരടരുമടവിയുടെ-
യുടലു തളരുന്നു;

കൊടിയ കുലപക പെരുകി
തെരുവു പുകയുന്നു;
ഇടയരുടെ കുടിലുകളി-
ലഗ്നി പടരുന്നു;

വയലുകളിലടിയരുടെ
രുധിരമൊഴുകുന്നു;
വഴികളിലനാഥരുടെ
തലകളുരുളുന്നു;

കരുമന വധുക്കളുടെ
ശുദ്ധിയുരിയുന്നു;
വയറുകളിലഭിശപ്ത-
ജനനമുരുകുന്നു;

പുലരികളിലന്തികളി-
ലഭയമഴിയുന്നു;
വിഷമുലകൾ തുളളിച്ചു
രാവു പെരുകുന്നു;

കംസമദമധികാര-
നാവിലലറുന്നു;
മുസലഭയമുയിരേററ
കുലപതികൾ കേഴുന്നു!

ഞങ്ങളുടെ കനവുകളി-
ലയി കൃഷ്ണ, നീയായി
ഭംഗികൾ വിടർത്തിയ
കടമ്പിൻെറ പൂവുകളിൽ

വഴിയുന്നതിന്നറിക
വിഷവായു മാത്രം!
തുടരുന്നതിവിടറിക
കൊടുമരണനൃത്തം!

അരുമയുയിരാർന്ന നി-
ന്നുരുവമൊരു ഭയമായി
വളരുന്നു ഞങ്ങളി;ല-
തറികിടയ ബാല!

രാത്രി മുഴുവൻ ഞാനും വീണയും ഈ മുറിക്കകത്തായിരുന്നു. അതു മറക്കാൻ പറ്റുമോ? കഴിഞ്ഞ കുറെ മാസങ്ങളായി ഞാൻ വീണയെ കാമത്തോടെ നോക്കുകയായിരുന്നു. അതു മറക്കാൻ പറ്റുമോ? ഒരവസരത്തിനുവേണ്ടി ഞങ്ങൾ കാത്തിരിക്കുകയായിരുന്നു. ഒടുവിൽ അവളുടെ ഭർത്താവ് ഒരു രാത്രി ഞങ്ങൾക്ക് ദാനമായി തന്നിരിക്കുന്നു. അതു മറക്കാൻ പറ്റുമോ?

മോഹനൻ സംസാരം പൂർത്തിയാക്കുന്നതിന് മുമ്പ് അതിനിടയിൽ കയറി ഹരി പറഞ്ഞു:

''ഇതെല്ലാം ആവർത്തിച്ചുപറഞ്ഞു, ഒന്നുമില്ലെന്ന് വരുത്തിത്തീർക്കാനാണ് മോഹനൻ ശ്രമിക്കുന്നത്. അതുവേണ്ട-''

''ഹരി മിണ്ടാതെ ഇരിക്കൂ. നീ ഇതിൽ ഇടപെടരുത്-'' സത്യനാഥൻ വിലക്കി. അപ്പോൾ ഹരിശങ്കറെ പ്രകോപിപ്പിക്കാൻ വേണ്ടിയെന്നോണം മോഹനൻ അവൻെറ അടുത്തുചെന്നു പറഞ്ഞു:

''ഞാൻ ന്യായീകരിക്കുകയല്ല. വീണയോട് എനിക്ക് നിശ്ശബ്ദമായ പ്രേമമായിരുന്നു. നീ അറിയാതെ ഞാനവളെ കാമിക്കുകയായിരുന്നു. എന്താ സംശയമുണ്ടോ?''

''ഞാനും അതു തന്നെയാണ് പറയുന്നത്. എൻെറ ഭാഗത്ത് എന്താണു തെറ്റ്?''

''തെറ്റൊന്നുമില്ല. ആണത്തം കാട്ടിയില്ല എന്നുമാത്രം. സ്വന്തം ഭാര്യയേയും, കൂട്ടുകാരനേയും ഹോട്ടൽ മുറിയിൽ പൂട്ടിയിട്ടുപോവുക. അവരെ പിടിക്കാൻ പൊലീസിനെ അയയ്ക്കുക. അങ്ങിനെയുള്ള നിന്നെപ്പറ്റി എന്താ പറയേണ്ടത്?''

''കൂട്ടുകാരൻെറ ഭാര്യയെ കാണാൻവേണ്ടി അവനില്ലാത്ത സമയത്ത് പാത്തും പതുങ്ങിയും വീട്ടിൽ പോവുക. അവളെ രസിപ്പിക്കാൻ വേണ്ടി നിരന്തരം നുണക്കഥകൾ കെട്ടിച്ചമയ്ക്കുക. ഇങ്ങിനെയുള്ള തന്നെക്കുറിച്ചു എന്താപറയേണ്ടത്.''

സംസാരം ഒട്ടും അഭിഗമ്യമല്ലാത്തരീതിയിൽ വഴിതിരിയുന്നുവെന്നു കണ്ടപ്പോൾ സത്യനാഥൻ ഇടപെട്ടു. ''ഹരിയും മോഹനനും ഇനി സംസാരിക്കരുത്. നിങ്ങൾ സംസാരിച്ചു തുടങ്ങിയാൽ അവ കടത്തിലാണ് ചെന്നു പെടുക. പിന്നെ അവിടെ നിന്നും നമുക്ക് രക്ഷപ്പെടാൻ കഴിഞ്ഞെന്നുവരില്ല-ഇവിടെ നിന്നും കഴിവതും വേഗം ഇറങ്ങാൻ നോക്കാം-''

അയാൾ തന്നെ സാധനങ്ങൾ അടുക്കിവെക്കാൻ തുടങ്ങി. ബിൽ ശരിയാക്കി വെക്കാൻ റിസപ്ഷനിൽ വിളിച്ചുപറയുകയും ചെയ്തു. അതിനുശേഷം അന്തിമമായി ഒരു തീരുമാനമെടുത്തിട്ടെന്നോണം സ്വയം പറഞ്ഞു:

''ഇവിടെ നിന്നാൽ നാം കൂടുതൽ വഷളാകും.''

പെട്ടി എടുത്തു മുറുക്കുപുറത്തു വെച്ചശേഷം വീണ്ടും അകത്തേക്ക് കടന്നു. മോഹനനും, ഹരിശങ്കറും പരസ്പരം ഒന്നു നോക്കുകപോലും ചെയ്യാതെ ഒന്നും മിണ്ടാതെ പുറത്തേക്ക് നടന്നു.

വീണ അപ്പോഴും ജനലിന്നടുത്തു നില്ക്കുകയായിരുന്നു.

സത്യനാഥൻ അവളുടെ അടുത്തേക്ക് ചെന്നു. അവളുടെ തോളിൽ കയ്യമർത്തി. അപ്പോൾ ഒരാശ്രയം കണ്ടെത്തിയപോലെ അവൾ മാമൻെറ തോളിലേക്ക് ചാഞ്ഞു. എന്നിട്ടു ഏങ്ങിക്കരയാൻ തുടങ്ങി.

''കരയരുതു മോളെ, കരയരുത്.''

''എല്ലാവരും കൂടി എന്നെ കളിപ്പിക്കുകയായിരുന്നു മാമാ-''

''സാരമില്ല മോളെ. ഇനി അതൊന്നും ഓർക്കരുത്. നമുക്കു പുറത്തിറങ്ങാം.''

''മാമൻ എന്നോടൊന്നും ചോദിച്ചില്ലല്ലോ-''

''അതിൻെറ ആവശ്യമില്ല മോളെ. മാമനെല്ലാമറിയാം.''

''ഞാനൊന്നും പറഞ്ഞില്ലല്ലോ മാമാ-''

''മോളൊന്നും പറയേണ്ട. മാമന് എല്ലാം മനസ്സിലായി. മോള് കുറ്റക്കാരിയല്ലല്ലോ.''

വീണയുടെ കൈപിടിച്ചു സത്യനാഥൻ പുറത്തിറങ്ങി. ഹരിശങ്കറും, മോഹനനും ഇടനാഴിയിൽ കാത്തുനില്ക്കുകയായിരുന്നു.

വാതിൽ പൂട്ടി ലിഫ്റ്റിന്നടുത്തേക്ക് നടക്കാൻ ഭാവിച്ചപ്പോൾ വീണ, സത്യനാഥനെ തടഞ്ഞു.

''വേണ്ട മാമാ. നമുക്ക് കോണിപ്പടി ഇറങ്ങി താഴേക്ക് പോകാം. ,ഹരിശങ്കർ മാഷും, മോഹനൻ മാഷും. അതിവഴി പോയ്ക്കോട്ടെ-''

പിന്തിരിഞ്ഞൊന്നു നോക്കുകപോലും ചെയ്യാതെ, മാമൻെറ കയ്യിൽ അമർത്തിപ്പിടിച്ചു കൊണ്ട് വീണകോണിപ്പടികൾ പതുക്കെ പതുക്കെ ചവിട്ടി ഇറങ്ങിത്തുടങ്ങി.

(അവസാനിച്ചു)







ഉണ്ണിക്കൃഷ്ണൻ, ശങ്കരൻകുട്ടി

കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച



കേശവൻ പോററി

കെ.പി.എ.സി

# സ്മരണകളിരമ്പുന്ന രണസ്മാരകം

കായങ്കുളത്ത് ഭഗവതിവിലാസം ലോഡ്ജിലെ ഒരു കുടുസ്സുമുറിയിൽ കേശവൻ പോററി എന്നൊരാൾ താമസിക്കുന്നുണ്ട്. പണ്ട് കമ്മ്യൂണിസ്ററുകാരുടെ ഒരു സങ്കേതമായിരുന്നു ഭഗവതിവിലാസം ലോഡ്ജ്. പലരും ഈ സങ്കേതം ഒഴിഞ്ഞുപോയിട്ടും പോററിസാർ ഇപ്പോഴും ഇവിടത്തെ ഒരന്തേവാസിയാണ്. കഴിഞ്ഞ ഇരുപത്തിയഞ്ചു വർഷങ്ങളായി അദ്ദേഹം ഇവിടെത്തന്നെ താമസിക്കുന്നു. പോകാൻ മറെറാരിടമില്ലാത്തതിനാലല്ല. കരിയിലക്കുളങ്ങരയ്ക്കടുത്ത് കീരിക്കാട്ട് കുറച്ചു ഭൂമിയും അവിടെ ഒരു ചെറിയ വീടും പോററിസാറിന് സ്വന്തമായുണ്ട്. എങ്കിലും ഈ ലോഡ്ജ് മുറിയാണ് പോററിസാറിന് പ്രിയം. മുറിച്ചുമരുകൾക്കിടയിലെ മാറാലകെട്ടിയ അന്തരീക്ഷത്തിന് വന്നുപോയ പഴയ കമ്മ്യൂണിസ്ററുകാരുടെ ഗന്ധമുണ്ടാകാം, അവരുപേക്ഷിച്ചുപോയ വാക്കുകളുടെ സംഗീതമുണ്ടാകാം. ഒരുപക്ഷെ പോററിസാറിന് ഈ അനുഭവമാണ് ഗൃഹാതുരത്വം. അതുപേക്ഷിക്കുക എങ്ങനെ? മുറിയിലെപ്പോഴും സന്ദർശകരുടെ തിരക്കാണ്. വേലിക്കെട്ടു തർക്കം മുതലിങ്ങോട്ട് എല്ലാററിനും മദ്ധ്യസ്ഥനായി പരാതിക്കാർക്ക് എഴുപത്തിനാലു വയസ്സു കഴിഞ്ഞ പോററിസാർ വേണം. ഈ ജനകീയത സത്യസന്ധവും ആദർശധീരവുമായ ഒരു ജീവിതത്തിൻെറ സാക്ഷിപത്രമാണ്. സത്യസന്ധത, ആദർശധീരത തുടങ്ങിയ വാക്കുകൾക്ക് അർത്ഥം തേഞ്ഞ് എവിടെയും എടുത്തുപയോഗിക്കാവുന്ന ക്ളാഷെയായിപ്പോയ അന്തഃസാരശൂന്യമായ ഒരു സമൂഹത്തിൽ വാഗാർത്ഥങ്ങളുടെ പ്രാക്തന മഹത്വം കാത്തുവയ്ക്കുന്ന അവശേഷിപ്പുകളിലൊരാളാണ് കെ.കേശവൻപോററി. അതുകൊണ്ടായിരിക്കണം ഒരു പക്ഷെ ഞങ്ങളീ മുറിയിൽ എത്തിപ്പെട്ടത് ഇത്തരം അവശേഷിപ്പുകൾ നമുക്കിന്ന് കൗതുകങ്ങളാണല്ലോ. കേശവൻപോററി അറിയപ്പെടാതെ പോയ മനുഷ്യനല്ല, അറിയപ്പെടാനാഗ്രഹിക്കാത്ത അഭിജാതമായ അന്തസ്സിൻെറ പ്രതീകമാണ്. സത്യസന്ധതകൊണ്ട് ചില മനുഷ്യർ നമ്മെ ആകർഷിക്കുന്നു. അവരുടെ ചുററുവൃത്തത്തിനുള്ളിൽ നിൽക്കുമ്പോൾ നാം വിശുദ്ധരാകുന്നു. വൃത്തത്തിൻെറ അതിരുകൾക്കിപ്പുറം ലോകത്തിൻെറ അവിശുദ്ധമായ

പദയാത്രയിൽ നമ്മൾ വീണ്ടും നഷ്ടപ്പെടുന്നു. ഒരുപക്ഷെ ഇക്കാലത്ത് സത്യസന്ധതയെന്നത് പുനരുൽപ്പാദനശേഷിയില്ലാത്ത മഹത്വമായിരിക്കാം.

കരിയിലക്കുളങ്ങരയ്ക്കടുത്തുള്ള കീച്ചേരി മഠത്തിലാണ് കേശവൻപോററി ജനിച്ചത്. അച്ഛൻ കൃഷ്ണൻ പോററി നല്ലൊരു കൃഷിക്കാരനായിരുന്നു. കൂടാതെ തേങ്ങ കഴത്തി കൊപ്രയാക്കി ആലപ്പുഴ അങ്ങാടിയിൽ കൊണ്ടുപോയി വിൽക്കും. കൃഷിയും കൊപ്രാവ്യവസായവും ചേർന്ന് ഇടത്തരം സാമ്പത്തികാവസ്ഥയുള്ള കുടുംബമായിരുന്നു കീച്ചേരിമഠം. അമ്മ ദ്രൗപതി അന്തർജ്ജനത്തിൻെറ തറവാട് വയലാറിലെ നാഗൻകുളങ്ങര ക്ഷേത്രത്തിനടുത്താണ്. കൃഷ്ണൻ പോററിക്കും ദ്രൗപതി അന്തർജ്ജനത്തിനും കൂടി രണ്ട് കുട്ടികളാണ്–കേശവൻപോററിയും സാവിത്രിയും. ഈ നൂററാണ്ടിൻെറ ആദ്യപാദത്തിൽ വ്യവസായം നമ്പൂതിരി സമുദായത്തിൽ സ്വാഭാവികമല്ല. കൃഷിയാദായം ഇല്ലത്തെ പത്തായത്തിലെത്തുമെങ്കിലും നമ്പൂതിരി ഒരിക്കലും കൃഷി നേരിട്ടു നടത്തിയിരുന്നുമില്ല. തങ്ങളുടെ കൃഷിഭൂമി പലരും നേരിൽ കണ്ടിട്ടുതന്നെയുണ്ടാവില്ല. എന്നാൽ പോററിസാറിൻെറ കുടുംബമാകട്ടെ കൃഷി നേരിട്ടു നടത്തിയിരുന്നുവെന്നു മാത്രമല്ല വ്യവസായത്തിലും ഏർപ്പെട്ടിരുന്നു. ഇത് തീർച്ചയായും അക്കാലത്തെ സംബന്ധിച്ചിടത്തോളം പുരോഗാമിയായ ഒരു ഗുണവിശേഷമാണ്. അദ്ദേഹത്തിൻെറ വിദ്യാഭ്യാസത്തിലും ഈ പുരോഗാമിയായ ഗുണവിശേഷം പ്രതിഫലിക്കുന്നുണ്ട്. അക്കാലത്ത് പേരുകേട്ട മന്ത്രവാദിയായിരുന്ന പോററിസാറിൻെറ അപ്ഫൻ പരമേശ്വരൻ പോററിയും മററും അദ്ദേഹത്തെ പ്രൈമറി സ്കൂൾ വിദ്യാഭ്യാസത്തിനുശേഷം മന്ത്രവാദം പഠിപ്പിക്കണമെന്ന അഭിപ്രായക്കാരായിരുന്നു. എന്നാൽ അച്ഛനും അമ്മയും ഇതിനെതിരായിരുന്നുവെന്നു മാത്രമല്ല അദ്ദേഹത്തെ സംസ്കൃതം പഠിപ്പിക്കാൻ തീരുമാനിക്കുകയും ചെയ്തു. പോററിസാർ തൻെറ സംസ്കൃത പഠനം തുടങ്ങുന്നത് മാങ്കുളം മനയിൽനിന്നാണ്. ബൃഹന്ദളവേഷം കെട്ടിയാടുന്നതിൽ പേരുകേട്ട മാങ്കുളം കൃഷ്ണൻ നമ്പൂതിരിയുടെ ജ്യേഷ്ഠൻ ഒരു സംസ്കൃത വിദ്വാനായിരുന്നു. അദ്ദേഹത്തിൻെറ ശിഷ്യത്വത്തിൽ സംസ്കൃത പഠനവും വേദാദ്ധ്യയനവും അദ്ദേഹം ആരംഭിച്ചു. സംസ്കൃത വിദ്യാഭ്യാസത്തിൻെറ ഈ ആദ്യഘട്ടത്തിനു ശേഷം അദ്ദേഹം തുടർന്ന് വിദ്യ അഭ്യസിച്ചത് ഏവൂരായിരുന്നു. ഇക്കാലത്തെല്ലാം സ്വകാര്യ വിദ്യാഭ്യാസരീതിയാണ് പോററിസാർ പിന്തുടർന്നിരുന്നത്. ഏവൂരിൽ പഠിക്കുന്ന കാലത്താണ് ഈ ചിന്താഗതിക്കൊരു മാററം വരുന്നതും സ്കൂളിൽ ചേർന്നു പഠിക്കാമെന്ന് തീരുമാനിക്കുന്നതും.

'കൊയ്പ്പള്ളി കാരാൺമ' കണിയാന്മാർ നടത്തിപ്പോന്ന ഒരു സംസ്കൃത സ്കൂളാണ്. സ്കൂൾ നിൽക്കുന്നതാകട്ടെ നായന്മാർക്ക് ആധിപത്യമുള്ള സ്ഥലത്തും. കണിയാന്മാർ സംസ്കൃത സ്കൂൾ നടത്തി പ്രമാണികൾ ചമയുന്നത് സഹിക്കവയ്യാതെ നായർവിഭാഗം അസഹിഷ്ണുക്കളായിരിക്കുന്ന അവസരത്തിലാണ് സ്കൂൾ ഹെഡ്മാസ്റ്ററെ മാനേജ്മെൻറ് അനധികൃതമായി പിരിച്ചുവിടുന്നത്. ഈ സന്ദർഭം സ്കൂൾ പൂട്ടിക്കാനാവുന്ന മികച്ച അവസരമായി അവർ തിരിച്ചറിഞ്ഞു. ''വിദ്യാർത്ഥികൾ ഏററവും കൂടുതൽ ബഹുമാനിക്കുകയും ആരാധിക്കുകയും ചെയ്തിരുന്ന അദ്ധ്യാപകനായിരുന്നു പിരിച്ചുവിടപ്പെട്ടത്. അതിനെതിരായി സമരം ചെയ്യണമെന്ന് ഞങ്ങൾ കുറച്ചു വിദ്യാർത്ഥികൾ ചേർന്ന് തീരുമാനിച്ചു.'' വിദ്യാർത്ഥികളുടെ ഗുരുഭക്തിയും നായർ വിഭാഗത്തിൻെറ ജാതി വൈരവും ചേർന്ന് തിരുവിതാംകൂറിലെ ആദ്യത്തെ വിദ്യാർത്ഥിസമരത്തിന് മണ്ണൊരുക്കി. നടപ്പന്തലുകളിലും വഴിക്കവലകളിലും വിദ്യാർത്ഥി സമ്മേളനങ്ങൾ നടന്നു. നായന്മാർ അവർക്കാവുംവിധം വിദ്യാർത്ഥികളെ ആളുകൊണ്ടും അർത്ഥംകൊണ്ടും സഹായിച്ചു. പക്ഷെ ക്രമേണ സമരസഖാക്കളുടെ എണ്ണം കുറഞ്ഞുകുറഞ്ഞുവന്നു. ഒടുവിൽ ഒമ്പതു സമരക്കാരായി പ്രക്ഷോഭം ചുരുങ്ങി. ഈ അവസരത്തിൽ മാനേജുമെൻറ് അതിൻെറ സ്വതസിദ്ധമായ തന്ത്രം പ്രയോഗിച്ചു–സമരക്കാരെ പിരിച്ചുവിടുക. കൂട്ടത്തിൽ കീച്ചേരി മഠത്തിലെ കേശവൻ പോററിക്കും കിട്ടി പിരിച്ചുവിടൽ ഉത്തരവ്. പിരിച്ചുവിട്ട ഒമ്പതു വിദ്യാർത്ഥികളുടെയും 'ശാസ്ത്രി' പരീക്ഷാഫലം തടഞ്ഞുവച്ചു. പിന്നീട് പ്രൈവററായി പരീക്ഷ എഴുതിക്കൊണ്ടാണ് പോററിസാർ 'ശാസ്ത്രി' ബിരുദം നേടുന്നത്. മേൽ വിവരിച്ച വിദ്യാർത്ഥി സമരം ഒരു രാഷ്ട്രീയ പ്രബുദ്ധതയുടെ ഉൽപ്പന്നമായിരുന്നില്ലെങ്കിൽക്കൂടി അത് അർഹിക്കുന്ന നീതിക്കായുള്ള സമരമായിരുന്നു. കൗമാരത്തിൽ തനിക്കു വീണുകിട്ടിയ ഈ നീതിബോധം പോററിസാർ തൻെറ ജീവിതത്തിലുടനീളം സൂക്ഷിച്ചിട്ടുണ്ട്.

'ശാസ്ത്രി' ബിരുദം നേടുന്നൊരാൾക്ക് അന്ന് സംസ്കൃത സ്കൂളദ്ധ്യാപകനാകാം. എങ്കിലും ജ്ഞാനവ്യഗ്രമായ മനസ്സ് തുടർന്നു പഠിക്കാൻതന്നെ അദ്ദേഹത്തെ നിർബന്ധിച്ചു. തുടർന്ന് 'സാഹിത്യശിരോമണി' ബിരുദത്തിനായി അദ്ദേഹം തിരുവനന്തപുരത്ത് സംസ്കൃത കോളേജിൽ ചേർന്നു. വീടിൻെറ ഇടത്തരം സാമ്പത്തികാവസ്ഥ ഉപരിപഠനത്തിന് അദ്ദേഹത്തെ പിന്തുണച്ചിട്ടുണ്ടാകണം. തൻെറ ബാല്യകൗമാരകാലങ്ങളിലൊന്നും പോററിസാർ ദാരിദ്ര്യം അനുഭവിച്ചിട്ടില്ല. ഇക്കാലത്തെ ഏക ദാരിദ്ര്യാനുഭവം 'ജർമ്മൻ കടി'യുടെ ഘട്ടത്തിലായിരുന്നു. 'ജർമ്മൻ കടി'യെക്കുറിച്ച് ശ്രീ.പി.കേശവദേവ് തൻെറ 'വെളിച്ചം കേറുന്നു' എന്ന നോവലിൽ ഇങ്ങനെ വിശദീകരിച്ചിട്ടുണ്ട്. ''എന്താണ് ഈ ജർമ്മൻകടി? ജർമ്മനിയും ബ്രിട്ടണും കൂടി ആരംഭിച്ച ഒന്നാംലോക മഹായുദ്ധത്തിന് നമ്മുടെ നാട്ടിൻപുറത്തുകാരിട്ട പേരാണത്–ജർമ്മൻകടി.... ഒന്നാംലോക മഹായുദ്ധം പ്രധാനമായും ഒരു കപ്പൽ യുദ്ധമായിരുന്നു. ശത്രുക്കളുടെ യുദ്ധക്കപ്പലുകളെ മാത്രമല്ല ചരക്കുകപ്പലുകളേയും മുക്കുക എന്നത് അന്നത്തെ യുദ്ധത്തിൻെറ പ്രാധാന്യമേറിയ തന്ത്രമായിരുന്നു... അന്ന് ബർമ്മയിൽനിന്നും അരി വന്നില്ലെങ്കിൽ കേരളം പട്ടിണിയാവും. ഇംഗ്ലണ്ടിൽനിന്നും തുണി വന്നില്ലെങ്കിൽ കേരളം നഗ്നമാവും. ബ്രിട്ടീഷ് ഭരണം ഉണ്ടാക്കിവച്ച ഒരു സ്ഥിതിവിശേഷമായിരുന്നു അത്. നമ്മുടെ നാട്ടുകാർ അരിയില്ലെങ്കിൽ മരച്ചീനിയും മീനുംകൊണ്ടു കഴിയും. സ്ത്രീകൾ അർദ്ധനഗ്നകളായിരുന്നു. ഒരു പുടവ മാത്രമാണവർ ധരിച്ചിരുന്നത്. ഒററമുണ്ടുടുത്തു നടക്കുന്നവരായിരുന്നു പുരുഷന്മാർ. അതുകൊണ്ട് അരിയും തുണിയും കിട്ടാതായത് പുഴുക്കടിപോലെയോ ചൊറിക്കടിപോലെയോ ആണ് അന്നനുഭവപ്പെട്ടത്. അതുകൊണ്ട് മഹായുദ്ധത്തിന് അവർ 'ജർമ്മൻകടി' എന്നു പേരും കൊടുത്തു.'' യുദ്ധത്തിൻെറ ഭവിഷ്യത്തുകൾ സാധു–സമ്പന്ന വർഗ്ഗവ്യത്യാസം കൂടാതെ കേരളം മുഴുവൻ അനുഭവിച്ചിരുന്നതുകൊണ്ട് ഒരാളുടെ മാത്രം ദാരിദ്ര്യമായി കാണുകവയ്യ. സൂചിപ്പിച്ചുവരുന്നത് പിൽക്കാലത്ത് കമ്മ്യൂണിസ്ററാദർശത്തിലേക്ക് പ്രേരിപ്പിക്കുംവിധം യാതൊരു ദാരിദ്ര്യവും പോററിസാർ അനുഭവിച്ചിട്ടില്ലെന്നാണ്. തീർച്ചയായും മാർക്സിയൻ നൈതികത തന്നെയാണ് അദ്ദേഹത്തെ ആദർശനത്തോടടുപ്പിച്ചതെന്ന് പിന്നീട് വെളിപ്പെടുന്നുമുണ്ട്. ഏതാണ്ട് ഈ കാലഘട്ടത്തിൽത്തന്നെ ഗാന്ധിയുടെ ഗാഢമായ സ്വാധീനവും അദ്ദേഹത്തിൽ സംഭവിക്കുന്നുണ്ട്. ഏവൂരിൽനിന്നും പഠനം കഴിഞ്ഞ് വീട്ടിലേക്കു മടങ്ങുമ്പോൾ പോററിസാർ 'ദേശബന്ധു ഗ്രന്ഥശാല'യിൽനിന്നും പത്രപാരായണം നടത്തുകയും പുസ്തകങ്ങൾ വായ്പയെടുത്ത് വായിക്കുകയും ചെയ്തുകൊണ്ട് ഉൽപതിഷ്ണുത്വമുള്ള ഒരു മനസ്സ് രൂപീകരിക്കുന്നുണ്ട്. പിൽക്കാലത്ത് അധികാരത്തോടും സമ്പത്തിനോടും അടുത്തുനിൽക്കുമ്പോഴും സംശുദ്ധമായ കരങ്ങളോടെ, സത്യസന്ധതയോടെ തൻെറ ജീവിതം കരുപ്പിടിപ്പിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞത് ഈ ഗാന്ധിസ്വാധീനം കൊണ്ടാവണം. ഗാന്ധിയെ അറിഞ്ഞതുമുതൽ പോററിസാർ ഖദർവേഷമാണുപയോഗിക്കുന്നത്. ഈ വാർദ്ധക്യകാലത്തും തികഞ്ഞ ലാളിത്യത്തോടെ അദ്ദേഹം ജീവിക്കുന്നു.

ഉപരിപഠനത്തിനായി പോററിസാർ തിരുവനന്തപുരത്തെത്തുമ്പോൾ രാജപ്രൗഢമായ അനന്തപദ്മനാഭൻെറ നഗരമായിരുന്നു അത്. അന്ന് പാൽക്കുളങ്ങരയിലാണ് സംസ്കൃത കോളേജ്. ഉപരിവിദ്യാഭ്യാസകാലത്ത് തന്നെ സ്വാധീനിച്ച അദ്ധ്യാപകനായി അദ്ദേഹത്തിനോർക്കാനുള്ളത് സംസ്കൃത കോളേജ് പ്രിൻസിപ്പലായിരുന്ന എൻ.ഗോപാലപിള്ള സാറിനെക്കുറിച്ചാണ്. ''കേരളത്തിലെ വിരലിലെണ്ണാവുന്ന പ്രതിഭാശാലികളിലൊരാളായിരുന്നു ഗോപാലപിള്ളസാർ. പാണ്ഡിത്യംകൊണ്ടും ധിഷണകൊണ്ടും ആരെയും അദ്ഭുതപ്പെടുത്തുന്ന ഒരു മനുഷ്യനായിരുന്നു അദ്ദേഹം. ഇന്നും ഗുരുവായും വഴികാട്ടിയായും ഞാൻ അദ്ദേഹത്തെ ബഹുമാനിക്കുന്നു.'' വടക്കൻ കേരളത്തിൽ നടക്കാറുള്ള 'അന്യോന്യം' പോലെ അന്ന് തിരുവനന്തപുരത്ത് നവരാത്രികാലത്ത് സംസ്കൃത പണ്ഡിതന്മാരുടെ വിദ്വൽ സദസ്സ് സംഘടിപ്പിക്കപ്പെട്ടിരുന്നു. സംസ്കൃതത്തിൽ തർക്കിച്ച് പാണ്ഡിത്യം വിളംബരപ്പെടുത്തുന്ന വിശാരദന്മാരുടെ ഒരു സദസ്സായിരുന്നു അത്. എല്ലാ വർഷവും ഈ ആഘോഷത്തിൽ ചിന്താബന്ധുരമായ മനസ്സോടെ ഒരു കേൾവിക്കാരനായി പോററിസാറും പങ്കെടുത്തിരുന്നു. അദ്ദേഹം ആദ്യമായി രാജാവിനെ നേരിൽക്കാണുന്നതും ഇത്തരമൊരാഘോഷദിവസമായിരുന്നു.

ഈ കാലഘട്ടത്തിലാണ് തിരുവിതാംകൂറിൽ രാജഭരണത്തിനെതിരായി പ്രക്ഷോഭം ആരംഭിക്കുന്നത്. രാജഭരണത്തിനെതിരായ പ്രക്ഷോഭമുണ്ടാകുന്നതിന് ഒരു സവിശേഷ നിമിത്തമുണ്ട്. കേരളത്തിൻെറ ഇതര നാട്ടുരാജ്യങ്ങളിൽ പ്രക്ഷോഭമാരംഭിച്ച് വളരെ വൈകിയാണ് തിരുവിതാംകൂറിൽ കലാപമുണ്ടാകുന്നത്. അതിനു കാരണം തിരുവിതാംകൂറിൽ നായർവിഭാഗം രാജഭരണത്തിനനുകൂലമായിരുന്നുവെന്നതാണ്. മററ് നാട്ടുരാജ്യങ്ങളിൽ ഈഴവരും ക്രൈസ്തവരും നായന്മാരും ചേർന്ന് ശക്തമാക്കിയിരുന്ന പ്രക്ഷോഭത്തെ മുക്കുട്ടുമുന്നണിയെന്നു വിളിച്ചാക്ഷേപിച്ചുകൊണ്ടിരുന്ന തിരുവിതാംകൂറിലെ നായർ വിഭാഗത്തിനെതിരായി ഒരു നീക്കം കൊട്ടാരത്തിൽനിന്നുമുണ്ടായി. എ.നാരായണപിള്ള, എ.ശങ്കരപ്പിള്ള എന്നീ സഹോദരന്മാർ ദിവാൻ ഭരണത്തിനെതിരെ തുടർച്ചയായി വെല്ലുവിളികളുയർത്തിക്കൊണ്ട് ലേഖനങ്ങളെഴുതിപ്പോന്നു. അന്ന് സി.പി.രാമസ്വാമി അയ്യരാണ് തിരുവിതാംകൂർ ദിവാൻ. സി.പിക്കെതിരായ ഇവരുടെ നീക്കം ചെന്നവസാനിച്ചത് ഒരു കോടതി വ്യവഹാരത്തിലാണ്. ഇത് നായർവിഭാഗത്തെ രാജഭരണത്തിനെതിരാക്കി. നാരായണപിള്ളയേയും ശങ്കരപ്പിള്ളയേയും സംരക്ഷിക്കുവാനും വ്യവഹാരവിജയത്തിനായി നല്ലൊരു വക്കീലിനെ കൊണ്ടുവരാനും നായർ വിഭാഗം തീരുമാനിച്ചു. അന്ന് ഇന്ത്യയെമ്പാടും പ്രശസ്തനായിരുന്ന അഡ്വക്കേററ് നരിമാനെയാണ് ഇതിനായി തിരഞ്ഞെടുത്തത്. മഹാരാഷ്ട്രക്കാരനായ നരിമാൻെറ പേരിൽ ഇന്നും ബോംബെയിൽ ഒരു സ്ഥലമുണ്ട്–നരിമാൻ പോയിൻറ്. ഇക്കഴിഞ്ഞ ബോംബെ കാലപത്തിലുൾപ്പെട്ട ഒരു പ്രദേശം കൂടിയാണിത്. നരിമാനെ കൊണ്ടുവരാൻ മുപ്പത്തിയഞ്ചുപേരടങ്ങുന്ന ഒരു കമ്മിററി രൂപീകരിച്ചു. യാതൊരു ജാതിവ്യത്യാസവുമില്ലാത്ത വിശാലമായ ഒരൈക്യമുന്നണി. സി.കേശവൻ, പട്ടംതാണുപിള്ള, പൊന്നറ ശ്രീധർ, കുമ്പളത്ത് ശങ്കുപ്പിള്ള തുടങ്ങിയവരുൾപ്പെട്ട ഈ കമ്മിററിയാണ് പിൽക്കാലത്ത് തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ്സായി പരിണമിച്ചത്. ''അന്ന് നരിമാൻ വന്നിറങ്ങുന്നതു കാണാൻ ഞാൻ വിമാനത്താവളത്തിൽ പോയിരുന്നു. എനിക്കടുത്ത് ഏതാനും ചെറുപ്പക്കാർ സംഘം ചേർന്നുനിന്നിരുന്നു. നരിമാൻ വന്നിറങ്ങും മുമ്പുതന്നെ ഒരു വണ്ടി പട്ടാളം വിമാനത്താവളത്തിലെത്തിച്ചേർന്നു. അദ്ദേഹം പ്ളെയിനിൽ നിന്നിറങ്ങിയപ്പോൾ, പട്ടാളവണ്ടിയിൽനിന്നും കുറെ ചെറുപ്പക്കാർ ചാടിയിറങ്ങി 'നരിമാൻ ഗോ ബാക്ക്' എന്നലറിവിളിച്ചുകൊണ്ട് അദ്ദേഹത്തിനടുത്തേക്ക് പാഞ്ഞുചെന്നു. എൻെറ അടുത്തുനിന്ന ചെറുപ്പക്കാർ അവരെ എതിർക്കുകയും ചെയ്തു. തുടർന്നങ്ങോട്ട് ഭീകരമായ ലാത്തിച്ചാർജ്ജായിരുന്നു. വളരെ പിന്നീടാണ് എനിക്കു മനസ്സിലായത് അടുത്തുനിന്നിരുന്ന സംഘം പി.ടി.പുന്നൂസിൻെറ നേതൃത്വത്തിലായിരുന്നുവെന്ന്.''

സാഹിത്യശിരോമണി ബിരുദപഠനത്തിനു ശേഷം പോററിസാർ തിരുവനന്തപുരം വിടുന്നത് ഒരു കോൺഗ്രസ് വിശ്വാസിയായിട്ടാണ്. നാട്ടിലെത്തി ഏറെ വൈകാതെതന്നെ അദ്ദേഹത്തിന് എസ്.എൻ.ഡി.പി സംസ്കൃത ഹൈസ്കൂളിൽ ഹെഡ്മാസ്റ്ററായി ജോലി കിട്ടി. അദ്ധ്യാപനം കഴിച്ച് ബാക്കി മുഴുവൻ സമയവും പോററിസാർ ഒരു കോൺഗ്രസ് പ്രവർത്തകനായിരുന്നു. കോൺഗ്രസ്സിലേക്ക് ആളെ ചേർക്കുക ഒരു പ്രധാന ജോലിയുമായിരുന്നു. ''കോൺഗ്രസ് അംഗത്വത്തിന് നാലു ചക്രം ഫീസ് കെട്ടണം. പലർക്കും അതിനുള്ള ആസ്തിയുണ്ടാവില്ല. എനിക്കന്ന് ഇരുപത്തിയഞ്ചു രൂപ ശമ്പളമുണ്ട്. അക്കാലത്ത് ഇരുപത്തിയഞ്ചുരൂപാശമ്പളം നാട്ടുപ്രമാണിയാകാൻ കഴിയുന്ന വരുമാനമായിരുന്നു. അതുകൊണ്ട് പലരുടേയും കാശ് സ്വന്തമായി വച്ചാണ് അന്ന് കോൺഗ്രസ്സിൽ ഞാൻ ആളെ ചേർത്തത്.'' ഇതിനിടയ്ക്ക് വീട്ടിൽ അനിയത്തി സാവിത്രിയുടെ വിവാഹം നടക്കുന്നുണ്ട്. കോൺഗ്രസ് പ്രവർത്തനവും ഇതര സാമൂഹ്യ പരിപാടികളുമൊക്കെയായി പോററിസാറിനിപ്പോൾ വീട്ടിൽ പോകാൻ സമയമില്ല. പോരെങ്കിൽ കോൺഗ്രസ്സിൻെറ മാവേലിക്കര താലൂക്ക് സെക്രട്ടറി കൂടിയാണ് അദ്ദേഹം.

ഒന്നാം റഗുലേഷൻ ലംഘിക്കുകയെന്നാൽ രാജ്യദ്രോഹമാണ്. നാലാൾ കൂടിനിൽക്കുന്നിടത്തുനിന്ന് 'ഞാൻ ഒന്നാം റഗുലേഷൻ ലംഘിച്ചിരിക്കുന്നു' എന്നുപറഞ്ഞാൽ ആരെയും അറസ്ററ് ചെയ്ത് തടവിൽ വയ്ക്കാം. പോററിസാർ നേരെ അടുത്ത ജംഗ്ഷനിലേക്കു ചെന്നു. നാലാൾ കൂടിനിൽക്കെ ഉച്ചത്തിൽ ഒന്നാം റഗുലേഷൻ ലംഘിച്ചതായി പ്രഖ്യാപിച്ചു. അങ്ങനെ ഒന്നാം റഗുലേഷൻ ലംഘിച്ചതിൻെറ പേരിൽ തിരുവിതാംകൂറിൽ ആദ്യമായി അറസ്ററു ചെയ്യപ്പെട്ടയാൾ കെ.കേശവൻപോററിയാണ്. ''അതിൻെറ പേരിൽ മുപ്പതു ദിവസം എന്നെ ലോക്കപ്പിലിട്ടു. അതെൻെറ ആദ്യത്തെ ജയിൽവാസമായിരുന്നു. ഈ ജയിൽവാസത്തിനിടയിൽ അമ്മയുടെ അസുഖം നിമിത്തം എനിക്ക് ഏഴുദിവസത്തേക്ക് പരോൾ കിട്ടി. പരോൾ കാലത്തുതന്നെ അമ്മയ്ക്ക് അസുഖം വർദ്ധിക്കുകയും മരിക്കുകയും ചെയ്തു.''

ഒന്നാം റഗുലേഷൻ ലംഘനം 1946–ൽ ആയിരുന്നു. ഈ ഘട്ടത്തിലാണ് പോററിസാർ കാമ്പിശ്ശേരിയെയും തോപ്പിൽഭാസിയെയും പരിചയപ്പെടുന്നത്. തോപ്പിൽഭാസിയും കാമ്പിശ്ശേരിയും പോററിസാറും തമ്മിലുള്ള സൗഹൃദം വികസിച്ച് ഒരു കൈയെഴുത്തു മാസികാപ്രവർത്തനം വരെയായി. മാസികയുടെ പേര് 'ഭാരത തൊഴിലാളി' എന്നായിരുന്നു. 1949–ൽ മാസിക അച്ചടിച്ചിറക്കി. കാമ്പിശ്ശേരിയും ഭാസിയും അന്ന് അറിയപ്പെടുന്ന കമ്മ്യൂണിസ്ററുകാരാണ്. പോററിസാർ ഇവർക്കിടയിൽ സ്വീകാര്യനായത് തീർച്ചയായും അദ്ദേഹത്തിൻെറ അവിഭാഗീയതയും ആദർശശുദ്ധിയും കൊണ്ടായിരുന്നിരിക്കണം. കൈയെഴുത്തുമാസികയിൽ പോററിസാർ 'കറുമ്പി' എന്നൊരു ചെറുകഥ എഴുതി. ഒരു ജന്മികുടുംബത്തിലെ വേലക്കാരിയായ അധഃസ്ഥിത ബലാൽസംഗം ചെയ്യപ്പെടുന്നതായിരുന്നു കഥയുടെ ഇതിവൃത്തം. ഈ കഥ പോററിസാറിലുണ്ടായിത്തുടങ്ങിയ ഗതിമാററത്തെയാണ് സൂചിപ്പിക്കുന്നത്.

സ്വാതന്ത്ര്യാനന്തരം നടന്ന അസംബ്ളി തിരഞ്ഞെടുപ്പിൽ മാവേലിക്കരയിൽനിന്നു ജയിച്ച കെ.കെ. ചെല്ലപ്പൻപിള്ള എന്ന കോൺഗ്രസ് നേതാവുമായി പോററിസാർ ഒരാവശ്യത്തിനു തിരുവനന്തപുരത്തേക്കു വന്ന ദിവസം വള്ളിക്കുന്നത്ത് ഒരു കമ്മ്യൂണിസ്ററാക്രമണവും തീവയ്പും നടന്നു. ആയിടയ്ക്കു

**ഒന്നാം റഗുലേഷൻ ലംഘനം 1946–ൽ ആയിരുന്നു. ഈ ഘട്ടത്തിലാണ് പോററിസാർ കാമ്പിശ്ശേരിയെയും തോപ്പിൽഭാസിയെയും പരിചയപ്പെടുന്നത്. തോപ്പിൽഭാസിയും കാമ്പിശ്ശേരിയും പോററിസാറും തമ്മിലുള്ള സൗഹൃദം വികസിച്ച് ഒരു കൈയെഴുത്തു മാസികാപ്രവർത്തനംവരെയായി.**





തന്നെ എണ്ണക്കാട്ടും മഹാദേവിക്കാട്ടും ചില കമ്മ്യൂണിസ്ററ് പ്രക്ഷോഭങ്ങൾ നടന്നിരുന്നു. അതിൻെറ തുടർച്ച തന്നെയായിരുന്നു വള്ളിക്കുന്നത്തു നടന്ന കലാപവും. കമ്മ്യൂണിസ്ററുകാർ നടത്തിയ ഈ പ്രക്ഷോഭത്തിൽ, അന്ന് കോൺഗ്രസ്സിൻെറ മാവേലിക്കര താലൂക്ക് സെക്രട്ടറിയായ പോററിസാർ അദ്ഭുതകരമായി പ്രതി ചേർക്കപ്പെട്ടു. സംഭവം നടന്ന സ്ഥലത്തും സമയത്തും പോററിസാർ ഉണ്ടായിരുന്നില്ലെന്നു മാത്രമല്ല ആ സമയം അദ്ദേഹം കോൺഗ്രസ് നേതാവായ ചെല്ലപ്പൻപിള്ളയോടൊപ്പം ഉണ്ടായിരുന്നുതാനും. പക്ഷെ തിരുവനന്തപുരത്തുവച്ച് പോററിസാർ അറസ്ററു ചെയ്യപ്പെട്ടു. കെ.കെ.ചെല്ലപ്പൻപിള്ളയോട്, താനീ കലാപസമയം മുഴുവൻ അദ്ദേഹത്തോടൊപ്പമുണ്ടായിരുന്നെന്ന് പൊലീസിനോട് പറയാൻ പോററിസാർ ആവശ്യപ്പെട്ടു. എന്നാൽ താൻ പറഞ്ഞിട്ട് പൊലീസ് വിശ്വസിക്കുന്നില്ലെന്നായിരുന്നു എം.എൽ.എയുടെ മറുപടി. ഈ കേസിൻെറ വിചാരണ നടന്ന രണ്ടുവർഷം പോററിസാർ ആലപ്പുഴ സബ് ജയിലിൽ തടവിലിടപ്പെട്ടു. പോററിസാറിനെ ഒററപ്പെടുത്തുവാൻ കോൺഗ്രസ്സിനെ നിർബന്ധിച്ച ഘടകങ്ങൾ പലതാണ്. അക്കാലത്ത് കോൺഗ്രസ് പുലർത്തിപ്പോന്ന വർഗ്ഗീയ പ്രീണനനയത്തെ നിശിതമായി അദ്ദേഹം വിമർശിച്ചിരുന്നു. ഇത് കുമ്പളത്ത് ശങ്കുപ്പിള്ള എന്ന കോൺഗ്രസ് നേതാവിനെ ചൊടിപ്പിച്ചു. കൂടാതെ നാട്ടിലെ പ്രശസ്ത കമ്മ്യൂണിസ്ററുകളുമായുള്ള ബന്ധവും. 'കറുമ്പി' എന്ന ചെറുകഥയുമൊക്കെ കോൺഗ്രസ്സിലെ പ്രമാണിവിഭാഗത്തിന് അന്ന് സഹനീയമായിരുന്നില്ല. ഈ ഘടകങ്ങളെല്ലാം ചേർന്നാണ് പോററിസാറിനെ കേസിൽ കുടുക്കുന്നതിനിടവരുത്തിയത്. അങ്ങനെ 1948–50 കാലത്ത് പോററിസാർ ഒരിക്കൽക്കൂടി ജയിൽവാസം അനുഭവിച്ചു.

പിൽക്കാലത്ത് കേസ് വെറുതെ വിട്ടെങ്കിലും ഈ ജയിൽവാസം പോററിസാറിൻെറ ജീവിതത്തിലെ മറെറാരു വഴിത്തിരിവായിരുന്നു. സ്വാതന്ത്ര്യാനന്തര കോൺഗ്രസ് സംഘടനയുടെ സങ്കുചിതത്വവും മുഖംമാററവും ഉറച്ച നീതിബോധത്തിൻെറ വക്താവായ പോററിസാറിൻെറ ചിന്തയിൽ മുറിപ്പാടുകൾ സൃഷ്ടിച്ചു. ഗാന്ധിസത്തിൻെറ നൈതികധാര ഇടമുറിയുന്നതും അധികാര മോഹത്തിൻെറ പുതിയ സൈന്യവിന്യാസം രൂപംകൊള്ളുന്നതും ഒരു ദുരന്തംപോലെ അദ്ദേഹത്തിനു വെളിപ്പെട്ടു. ഈ സന്ദർഭത്തിൽ പോററിസാറിനൊപ്പം ജയിലിലുണ്ടായിരുന്നത് പ്രമുഖ കമ്മ്യൂണിസ്ററ് നേതാക്കളായിരുന്ന എസ്. കുമാരൻ, വർഗ്ഗീസ് വൈദ്യൻ, കുമാരപ്പണിക്കർ തുടങ്ങിയവരായിരുന്നു. ഇവരുമായുള്ള ചർച്ചകൾ പുതിയൊരു ദിശാസരണിയിലേക്കും നൈതികബോധത്തിലേക്കും അദ്ദേഹത്തെ എത്തിച്ചു. 1950–ൽ ജയിൽമോചിതനാകുമ്പോൾ പോററിസാർ ആദർശധീരനായ ഒരു കമ്മ്യൂണിസ്ററുകാരനായി മാറിയിരുന്നു.

(തുടരും)

# സി അച്യുതമേനോന്റെ ഡയറിക്കുറിപ്പുകൾ

നവംബർ 1 ശനി

ബാലജനസഖ്യം രാപ്പാൾ—5 മണി.

'മറക്കാത്ത അനുഭവങ്ങൾ' വീണ്ടും വായിച്ചു നോക്കി. തിരുത്തേണ്ടവ തിരുത്തി. എം.അച്ചുതൻ അതു പുസ്തകമായി പ്രസിദ്ധീകരിക്കാമെന്നു പറഞ്ഞിട്ടുണ്ട്. എല്ലാമായില്ല. ഇനിയും ബാക്കിയുണ്ട്. ചില ലക്കങ്ങൾ പോയിരിക്കുന്നു.

രാപ്പാൾ യോഗത്തിനുപോയി. ശാരദയുടേയും ലീലയുടേയും വീടുകൾ കണ്ടു. ശേഖരവാരിയരേയും കണ്ടു.

നവംബർ 2 ഞായർ

9നും 10നും ഇടയ്ക്ക് എം.പി. കൃഷ്ണൻെറ വിവാഹം. തിരുവമ്പാടി.

'നവയുഗം' content discussചെയ്തു. കുറിപ്പുകൾ എഴുതി. 'മറക്കാത്ത അനുഭവങ്ങൾ' ശേഖരിച്ച് അടുക്കിവെച്ചു. വൈകിട്ട് യുവജനഫെഡറേഷൻെറ യോഗത്തിൽ പോയി. 10 മിനിട്ടുനേരം ഒരു അഭിവാദനപ്രസംഗം ചെയ്തു.

മാണ്.

നവംബർ 6 വ്യാഴം

വിജയനുമായി ചർച്ച ചെയ്തു. ISCUSൻെറ രസീതു പുസ്തകങ്ങളും മെമ്പർഷിപ്പുകാർഡുകളും അച്ചടിക്കാൻ ഏർപ്പാടുചെയ്തു. സോഫിയാ പാർലമെൻറ് അപ്പീൽ അച്ചടിപ്പിക്കാനും. അതിനു പ്രത്യേക നിർദ്ദേശങ്ങൾ നല്കി. അവകാശപത്രിക തർജ്ജമചെയ്തു. വളരെ ശ്രമകരമായ ജോലി. ഒരു ദിവസം മുഴുവൻ എടുത്തു.

വൈകീട്ടു കെ.കെ. വാരിയരുടെ അനിയൻ മാധവൻെറ വീട്ടിൽ പോയി. അയാളുടെ മകളുടെ കല്യാണം 9-നുയാണല്ലൊ.

കലാമണ്ഡലം ജൂബിലിക്കുള്ള സ്വാഗത പ്രസംഗം എഴുതിത്തയ്യാറാക്കി. 5 മിനിറ്റിനുള്ളിൽ നിർത്താൻ കുറച്ചു വെട്ടിക്കുറയ്ക്കേണ്ടിവന്നു.

സോവിയറ്റ് ലാൻഡ് അവാർഡുകിട്ടിയതിൽ അനുമോദനങ്ങൾ, ചെറിയാൻ ഈപ്പൻ, പി.എസ്സ്. രവീന്ദ്രൻനായർ, ആർ. ഗോപാലകൃഷ്ണൻനായർ, അനന്തൻ, മോഹനൻ(കണ്ണൂർ) എന്നിവരിൽ നിന്നു ലഭിച്ചു.

നവംബർ 7 വെള്ളി

കാലത്തു പരമൻ, ഗോപാലകൃഷ്ണമേനോൻ,

# പരീക്ഷയ്ക്ക് കട്ടെഴുതിയ കാര്യം

നവംബർ 3 തിങ്കൾ

കെ.എ. ദാമോദരമേനോനെപ്പറ്റി ഒരു അനുസ്മരണം എഴുതി. തരക്കേടില്ലാത്ത ഒരു ലേഖനം. എന്നാൽ വളരെ കേമമായിട്ടില്ല താനും. പരീക്ഷയിൽ കട്ടെഴുതിയ കാര്യം എഴുതാൻ തുടങ്ങിയതാണ്. പിന്നെ അതു വേണ്ടെന്നു വച്ചു. ആളുകൾ മോശമെന്നു വിചാരിക്കില്ലേ?

നവംബർ 4 ചൊവ്വ

പിന്നെയുമെഴുതി—എൻ. കുഞ്ഞുരാമൻ, കെ.പി. നീലകണ്ഠപ്പിള്ള എന്നിവരെപ്പറ്റി എല്ലാം എൻെറ ജീവിതത്തിലെ ചില സംഭവങ്ങളുമായി ബന്ധപ്പെടുത്തി. അങ്ങിനെ മറക്കാത്ത അനുഭവങ്ങളുടെ പംക്തിയിൽപ്പെടുത്തി. ഇനി ഈ പംക്തിക്കു വേറൊരു പേർ കണ്ടുപിടിക്കണം. അത്രതന്നെ. വേറെ വായനയൊന്നും നടക്കുന്നില്ല.

നവംബർ 5 ബുധൻ

'World Parliament of Peoples for Peace' ൻെറ അഭ്യർത്ഥന തർജ്ജമ ചെയ്തു. 'ചാർട്ടർ' തർജ്ജമ ചെയ്യാൻ കുറെനേരം പിടിക്കുമെന്നതിനാൽ മാറ്റിവെച്ചു. വൈകീട്ടു നല്ലപോലെ ഇടിവെട്ടി. മഴയും പെയ്തു. പക്ഷെ ഉടനെ തോർന്നതിനാൽ വൈകുന്നേരത്തെ നടത്തം ഉപേക്ഷിച്ചില്ല.

ഒരു പല്ലുകൂടി ആടി നിന്നിരുന്നതു പറിച്ചു. മരുന്നിനും ടാക്സിക്കും കൂടി 11 + 7 = 18 രൂപയായി. നമ്പീശനു ഒന്നും കൊടുത്തില്ല.

Soviet Land Nehru Award First Class(10,000 കളുടെ) എനിക്കു കിട്ടിയെന്ന വാർത്ത വന്നു. സന്തോഷം. പണം എന്തുചെയ്യുമെന്നത് ഒരു പ്രശ്ന

ജനാർദ്ദനൻ, ആർ.വി. രാമൻകുട്ടി എന്നിവർ ചേർന്ന് ISCUS സെക്രട്ടറിഷിപ്പിനു പറ്റിയ ഒരു കാഡറിൻെറ കാര്യം ചർച്ചചെയ്തു. സാമുവൽ പറ്റുമെന്നു നിർദ്ദേശിച്ചു. ടീച്ചർ. അയാൾ സമ്മതിച്ചില്ലെങ്കിൽ ഈശ്വരൻ കുട്ടിവാരിയർ. മറ്റു പരിപാടികളും ക്യാമ്പെയിനിംഗും ചർച്ച ചെയ്തു. സോഫിയാ സമാധാന പാർലമെൻറിനെപ്പറ്റിയുള്ള ശർമ്മാജിയുടെ റിപ്പോർട്ടു വായിച്ചു നാളത്തേക്കു points തയ്യാറാക്കി. അജണ്ടയും Mainstream November ൻെറ പ്രധാന ലേഖനങ്ങൾ വായിച്ചു. അതിൽ ടാഗോറിൻെറ 'സഹജപാഠ'ത്തെപ്പറ്റിയുള്ളത് അസ്സലായിട്ടുണ്ട്. പെരുമ്പുഴ ഗോപാലകൃഷ്ണൻെറ പു.ക.സ. സമ്മേളനറിപ്പോർട്ടു വായിച്ചു. അതു കൊടുക്കണം. അമേരിക്കൻ പ്രസിഡൻറ് ഇലക്ഷനെപ്പറ്റിയുള്ള ലേഖനത്തിനു തയ്യാറെടുത്തു. Points കുറിച്ചു.

നവംബർ 8 ശനി

4.30ന് എണീറ്റു. ഉറക്കം മതിയായതിനാൽ. ബാലനാടകവേദിയെപ്പറ്റി ഒരു ലേഖനമെഴുതി. പിന്നെ അമേരിക്കൻ പ്രസിഡൻറു തിരഞ്ഞെടുപ്പിനെപ്പറ്റി ലേഖനമെഴുതാനിരുന്നപ്പോൾ ഒന്നിനുപുറകെ ഒന്നായി ആളുകൾ വന്നു തുടങ്ങി. തമ്പുരാട്ടി-സംസ്കൃതസ്കൂൾ കാര്യത്തിന്. വിജയൻ-രശ്മിയുടെ അച്ചടിക്ക്. അഭ്യർത്ഥനയുടേയും. തൊടുപുഴ നിന്ന് സമ്മേളനത്തിന് എത്തിച്ചേരേണ്ട റൂട്ടിനെപ്പറ്റി. അങ്ങിനെ പലതും. ഒടുവിൽ സാവിത്രിയും സുധയും. സുധ തൃക്കുമാരംകുടത്തു എഴുത്തച്ഛൻ കോളനിയിൽ ഒരു വീടുവാങ്ങിച്ചു. ഉച്ചതിരിഞ്ഞു 4.30ന് AIPSU



സമ്മേളനത്തിനു പോയി. റിപ്പോർട്ടിംഗ്. പരിപാടിയും ഇല്ല. 25 പേർ വന്നിരുന്നു. Joint Council ഹാളിൽ. അവിടെ നിന്നു നടന്നു. ഷർട്ടുതുന്നാൻ 10കയായി. അച്ചുതൻ വന്നില്ല.

നവംബർ 9 ഞായർ

6 മണിയുടെ തിരുവനന്തപുരം മെയിലിനു എറണാകുളത്തേക്കു പുറപ്പെട്ടു. അപ്പൻെറ വീട്ടിൽ താമസിച്ചു. വളരെ സൗകര്യമായിരുന്നു. ശിവരാമൻെറ വീട്ടിലും ഭദ്രാലയത്തിലും രാജലക്ഷ്മിയുടെ വീട്ടിലും പോയി. N.K.K.ക്കുള്ള കത്ത് രാജൻെറ കയ്യിൽ കൊടുത്തയയ്ക്കാൻ രവിയെ ഏല്പിച്ചു.

ഉച്ചതിരിഞ്ഞു സി.ടി. സേവ്യറുടെ മകളുടെ കല്യാണസ്വീകരണത്തിനു പോയി. ഒരു പടി പഴയ ആളുകളെ കണ്ടു. 250ക സേവ്യറിനു കൊടുത്തു. മദ്രാസു മെയിലിനു മടങ്ങിപ്പോന്നു. 7 മണിക്കു മുൻപായി വീട്ടിലെത്തി.

നവംബർ 10 തിങ്കൾ

8.20നു ചെറുതുരുത്തിയിലേക്കു പുറപ്പെട്ടു. അതിനുമുമ്പ് സ. ജ്യോഷി മരിച്ചു എന്ന വാർത്ത കൃഷ്ണദാസ് വിളിച്ചറിയിച്ചു. ഒരു ചെറിയ അനുശോദന സന്ദേശം എഴുതി ആപ്പീസിൽ ഏല്പിച്ചാണുപോയത്. കലാമണ്ഡലം പരിപാടികളെല്ലാം ഭംഗിയായി കഴിഞ്ഞുകൂടി. ഉച്ചയ്ക്കു വള്ളത്തോളിൻെറ വീട്ടിൽ ഊണുകഴിച്ചു. ബാലചന്ദ്രൻെറ വീട്ടിൽ വിശ്രമിച്ചു. P.V. ഉണ്ണിത്താനും ഭാര്യയും കുട്ടികളും അവിടെ വന്നിരുന്നു. പൗർണ്ണമി ഉണ്ണിത്താൻ എന്ന 12 വയസ്സായ കുട്ടിയുടെ പുറപ്പാടുണ്ട് ഇന്നുരാത്രി. വൈകീട്ട് എം.ഡി. രാമനാഥൻെറ പാട്ടുകച്ചേരി. ശാസ്ത്രീയമായി അറിവുള്ളവർ നന്നേ ആസ്വദിച്ചു. എനിക്കു ആസ്വദിക്കാൻ കഴിഞ്ഞില്ല. Sophisticated. ഗോപാലകൃഷ്ണൻെറ മൃദംഗവും ടി.എൻ. കൃഷ്ണൻെറ വയലിനും ഗംഭീരമായി.

പേരൂർ കുമാരൻ അയാളുടെ വിദ്യാലയത്തിനു ഗ്രാൻറു ശിപാർശ ചെയ്യാൻ എന്നെ സമീപിച്ചു. എന്നെക്കൊണ്ടാവില്ലെന്നു പച്ചയായി പറഞ്ഞു.

നവംബർ 11 ചൊവ്വ

ഡോ. നമ്പീശൻെറ അടുത്തുപോയി. പല്ലിൻെറ അളവ് എടുപ്പിച്ചു. ഉണ്ണിരാജയും വാസുദേവനും കൂടിയിരുന്നു 'നവയുഗ'ത്തെപ്പറ്റി ചർച്ചചെയ്തു. കുറെ സംസാരിച്ചിരുന്നു. എഴുതാനൊന്നും സമയം കിട്ടിയില്ല.

ഉച്ചതിരിഞ്ഞു ഒരു തമിഴ് വാരികയുടെ ആളുകൾ വന്നു. കലാമണ്ഡലത്തിൽ പോയി. വള്ളത്തോൾ ദിനം. ഡോ. ഭാസ്ക്കരൻ നായർ അധ്യക്ഷൻ. കണ്ണദാസൻ ഉദ്ഘാടനം ചെയ്തു. വലിയ പ്രസംഗമൊന്നും അദ്ദേഹം ചെയ്തില്ല. നമ്പ്യാരുടെ സ്വാഗതപ്രസംഗം പൊടിതല്ലി. ഡോ. ഒ.എം.അനുജൻ വള്ളത്തോൾ എന്ന കവി അവഗണിക്കപ്പെട്ടതിനെക്കുറിച്ചു സംസാരിച്ചു. ചൊവ്വല്ലൂർ കൃഷ്ണൻകുട്ടിയുടേയും എം.കെ.കെ. നായരുടേയും പ്രസംഗങ്ങൾ നന്നായി. രാമൻനമ്പൂതിരിയുടെ പാട്ടുകച്ചേരി നന്നായി. വിധുബാലയുടെ നൃത്തം കാണാൻ നിന്നില്ല. അസുഖം നിമിത്തം മടങ്ങിപ്പോന്നു.

മഴ പെയ്തു ചളിപിളിയായി.

നവംബർ 12 ബുധൻ

അഭിനന്ദനസന്ദേശങ്ങൾ വീണ്ടും വന്നുകൊണ്ടിരിക്കുന്നു. എല്ലാറ്റിനും മറുപടി അയയ്ക്കുവാൻ സാധ്യമല്ല. ഗുജ്റാമിൻെറ ഒരു കത്തുണ്ടായിരുന്നു. താൻ അംബാസഡർ പദവിയിൽ നിന്നു വിരമിച്ചു മടങ്ങിവരികയാണെന്നു അറിയിച്ചുകൊണ്ട്. K.P.S മേനോൻ വിളിച്ചു വൈകുന്നേരം കാണണമെന്നു പറഞ്ഞു. കലാമണ്ഡലത്തിൽ പോകുന്നതുകൊണ്ടു സാധിച്ചില്ല. ഉച്ചതിരിഞ്ഞുപോയി.

മുകുന്ദരാജാ ദിനം. അധ്യക്ഷതവഹിച്ചു. യോഗം വളരെ കാര്യക്ഷമമായി നടത്തി. മുകുന്ദരാജാവിൻെറ പ്രതിമ അനാച്ഛാദനം ചെയ്തു. Pedestal നല്ല പഴയ പ്ളാവു മരംകൊണ്ട്. ചുവന്ന നിറം. ലക്ഷ്മി വിശ്വനാഥൻെറ ഭരതനാട്യം അസ്സലായി. അതുകഴിഞ്ഞ ഉടനെ മടങ്ങി. 12 മണിക്കു വീട്ടിൽ തിരിച്ചെത്തി.

നവംബർ 13 വ്യാഴം

കാലത്തെ ജോലികളെല്ലാം കഴിഞ്ഞു 3 മണിക്കു പുറപ്പെട്ടു. ഐ.എസിനേയും കുഞ്ചുവിനേയും കൂട്ടി കുഞ്ഞുണ്ണിനായരുടെ വീട്ടിൽ പോയി. അദ്ദേഹത്തിനു കുറെ ആശ്വാസമുണ്ട്. സഹോദരന്മാരും അവരുടെ മക്കളും നോക്കുന്നുണ്ട്. മനോഹരൻ ഒരു മർച്ചൻറ് നേവി ജോലിക്കാരനാണ്. കുറെയെല്ലാം പണം സമ്പാദിക്കുന്നുണ്ട്. കുഞ്ഞുണ്ണിനായരെപ്പറ്റി ബഹുമാനവും ഉണ്ട്. കാർ ഇറങ്ങി പാടത്തൂടെ കുറെ നടക്കണം, കാര്യമായി വർത്തമാനമൊന്നും പറയാൻ കഴിഞ്ഞില്ല. അതുമാത്രമാണ് ഒരു ദുഃഖം.

രാത്രി ശോഭനാ നായുഡുവിൻെറ കുച്ചിപ്പുടി നൃത്തം കണ്ടു. അതിഗംഭീരം. എന്തൊരു ഭാവപ്രകടനം. ഇന്നലത്തെ പരിപാടിയേക്കാൾ ഗംഭീരമായി എനിക്കു തോന്നി.

> **കെ.ഏ. ദാമോദരമേനോനെപ്പററി ഒരു അനുസ്മരണം എഴുതി. തരക്കേടില്ലാത്ത ഒരു ലേഖനം. എന്നാൽ വളരെ കേമമായിട്ടില്ലതാനും. പരീക്ഷയിൽ കട്ടെഴുതിയ കാര്യം എഴുതാൻ തുടങ്ങിയതാണ്. പിന്നെ അതു വേണ്ടെന്നു വെച്ചു. ആളുകൾ മോശമെന്നു വിചാരിക്കില്ലേ?**
>
> **പിന്നെയുമെഴുതി—എൻ. കുഞ്ഞുരാമൻ, കെ.പി. നീലകണ്ഠപ്പിള്ള എന്നിവരെപ്പററി എല്ലാം എൻെറ ജീവിതത്തിലെ ചില സംഭവങ്ങളുമായി ബന്ധപ്പെടുത്തി. അങ്ങനെ മറക്കാത്ത അനുഭവങ്ങളും പംക്തിയിൽ പെടുത്തി.**

നവംബർ 14 വെള്ളി

ഇന്ന് എങ്ങും പോയില്ല. അത്യാവശ്യം ബാക്കിയുണ്ടായിരുന്ന എഴുത്തും വായനയും തീർത്തുവെച്ചു. 'നവയുഗ'ത്തിനു 3 കുറിപ്പുകൾ എഴുതിവെച്ചു. സുഖമായി കുഴമ്പുതേച്ചുകുളിച്ചു വിശ്രമമെടുത്തു.

നവംബർ 15 ശനി

തൊടുപുഴ ISCUS.

Island Expressനു കയറി ആലുവായിൽ ഇറങ്ങി. വഴിത്തല ഭാസ്ക്കരൻ കാറും കൊണ്ടുവന്നിരുന്നു. അതിൽ തൊടുപുഴ എത്തി. 12 മണിക്കു യോഗം തുടങ്ങി. 1.30 മുതൽ 2 വരെ പ്രസംഗിച്ചു. 100 ലിറ്ററേച്ചർ വിറ്റു. 10കയും 100ൽപ്പരം അഭ്യർത്ഥനയും നല്കി. വൈകീട്ടു 5.30നു യോഗംകൂടി. ഒരു മാളികപ്പുറത്തുനിന്നു പ്രസംഗിച്ചു. നാൽക്കവലയിൽ ആളുകൾ കൂടിനിൽക്കുന്നു. എന്നിട്ടും കേൾക്കാൻ ആളുകൾ ധാരാളമുണ്ടായിരുന്നു. കുട്ടികൾക്കു ഉപന്യാസമത്സരത്തിൽ സമ്മാനം കൊടുത്തു. സോവനീറുകളും കൊടുത്തു. രാത്രി തൊടുപുഴ ഗസ്റ്റ് ഹൗസിൽ താമസിച്ചു. നല്ല ഗസ്റ്റ്ഹൗസ്. ശിവാനന്ദൻ മുറിയിൽ കൂടെ കിടന്നു. ഗ്രിഗോറിയോസ് തിരിച്ചുപോയി.

നവംബർ 16 ഞായർ

പാലാ ISCUS സമ്മേളനം.

ഭാസ്ക്കരൻെറ വീട്ടിൽ പോയി. ഭാര്യയും മക്കളും ഒക്കെകൂടി നല്ലൊരു കുടുംബം. തെള്ളിയുടെ കൂടെ പൂഞ്ഞാറിലേക്കു പോയി. തെള്ളിയുടെ വീട്ടിൽ ഊണു കഴിച്ചു വിശ്രമിച്ചു. 3 മണിക്കു [illegible] നിന്നു പുറപ്പെട്ടു സമ്മേളനസ്ഥലത്ത് [illegible] എത്തി. ശർമ്മാജി വന്നിരുന്നു. പ്രതിനിധി സമ്മേളനത്തിലും പൊതുസമ്മേളനത്തിലും [illegible]. രാത്രി സഹദേവൻെറ വീട്ടിൽ ഊണുകഴിച്ചു. നാടകം കാണാൻ നിന്നില്ല. മഴയും തണുപ്പും കാരണം. ഈരാറ്റുപേട്ട ടി.ബിയിൽ വന്നുകിടന്നു രാത്രിയിൽ.

നവംബർ 17 തിങ്കൾ

10 മണിക്കു കോട്ടയത്തുവന്നു. ടി.കെ.ജിയുടെ വീട്ടിൽ താമസിച്ചു. അസൗകര്യമല്ല, അദ്ദേഹത്തിനു തോന്നിയതു ബഹുമാനമാണ്. D.Cയെ കാണാൻ കഴിഞ്ഞില്ല. 'മതിലേരിക്കന്നി' അവിടെ കിട്ടിയിരിക്കുന്നു. സമാധാനം. അപ്പുക്കുട്ടൻ വന്നു. ഒരു Eelctronic Link കിട്ടണം സോവിയറ്റ് യൂണിയനിൽ നിന്ന്. ഞാൻ വാഗ്ദത്തം ചെയ്തില്ല. കാരണം എനിക്കു തന്നെ അറിഞ്ഞുകൂടാ കിട്ടുമോ എന്ന്. വാങ്ങിച്ചുകൊടുത്താൽ കൊള്ളാമെന്ന് ആഗ്രഹമുണ്ട്. കോട്ടയം മുനിസിപ്പൽ ചെയർമാന് പ്രസംഗങ്ങളും മറ്റും തയ്യാറാക്കിക്കൊടുത്തുകൊണ്ടാണു ജീവിക്കുന്നത് എന്നറിഞ്ഞു. വളരെ ദുഃഖവും അതേസമയം സന്തോഷവും തോന്നി. 'അവർ അനശ്വരൻ' എന്ന ഒരു പുസ്തകവും എനിക്കു തന്നു.

വേണാടിനു കയറി 9മണിക്കു (സ്വല്പം വൈകി) തിരുവനന്തപുരത്തുവന്നു. ജനാർദ്ദനൻെറ വീട്ടിൽ താമസിച്ചു.

നവംബർ 18 ചൊവ്വ

State Council.

കാലത്തുമുതൽ വൈകീട്ടുവരെ സ്റ്റേറ്റ് കൗൺസിലിൽ പങ്കെടുത്തു. പിന്നെ രാമുവും സതിയും ശശിയും മീനയും സന്ധ്യയും കൂടിവന്നു കൂട്ടിക്കൊണ്ടുപോയി. ജനാർദ്ദനൻെറ വീട്ടിൽപോയി കുറച്ചു സംസാരിച്ചു. മീനയ്ക്ക് അനസ്തേഷ്യയിൽ 3 മാസത്തെ ട്യൂട്ടർ ഷിപ്പുകിട്ടി. രാമുവിൻെറ പ്രവേശനം പിന്നേയും നീണ്ടുപോയി. 1000കയുടെ ചെക്ക് അവനു കൊടുത്തു.

കോവിലൻെറ A-B ഇംഗ്ളീഷിൽ വായിച്ചു. തരക്കേടില്ല. മലയാളത്തിൽ വായിച്ചെങ്കിലേ ശരിക്കും രസം മനസ്സിലാവുകയുള്ളു. PKG പണിക്കരോടും ഡോ. രാജിനോടും സംസാരിച്ചു. Disarmament and Development എന്ന സെമിനാറിൽ പങ്കെടുക്കാമെന്ന് അവർ സമ്മതിച്ചു, നാളെ 6നും 7നും മദ്ധ്യേ പണിക്കരുടെ വീട്ടിൽ വച്ചു കാണാമെന്നും.

നവംബർ 19 ബുധൻ

State Council.

ഇന്നത്തെ യോഗത്തിൽ കോ-ഓർഡിനേഷൻ കമ്മിറ്റി റിപ്പോർട്ടും മന്ത്രിമാരുടെ റിപ്പോർട്ടുകളും ഉണ്ടായിരുന്നു. എനിക്കു സാമാന്യം തൃപ്തി തോന്നി റിപ്പോർട്ടുകൾ. ചർച്ചയ്ക്കു നിന്നില്ല. വൈകീട്ടു പ്രൊ. പണിക്കരുടെ വീട്ടിൽ വെച്ചു ഡോ. രാജിനെ കണ്ടു. ദീർഘനേരം സംസാരിച്ചു. പിന്നെയും പോയില്ല. ജനാർദ്ദനൻെറ വീട്ടിൽവന്നപ്പോൾ ശർമ്മാജിയും ചെറിയാനും മറ്റും ഉണ്ടായിരുന്നു. കാലത്ത് അയ്യപ്പപ്പണിക്കരും കെ.സി.പിള്ളയും വന്നു; രാജനും. പ്രേംചന്ദ് കൃതികൾ അച്ചടിപ്പിക്കുന്നതിനെപ്പറ്റി സംസാരിച്ചു. ബേബിജോണിനോടു തമ്പുരാട്ടിയുടെ ആദർശപാഠശാലയെപ്പറ്റി സംസാരിച്ചു. അവർക്കു ബേബി ജോണിനെ കാണാൻ അവസരമുണ്ടാക്കി.

നവംബർ 20 വ്യാഴം

State Council.

രാവിലെ ബാലരാമൻെറ വീട്ടിൽ പോയി. കുറച്ചു നേരം സംസാരിച്ചിരുന്നു. പിന്നെ പി.കെ.വിയും ബാലറാമും ഞാനുമൊരുമിച്ച് ബേബിജോണിൻെറ വീട്ടിൽപോയി മഹിളാ സമ്മേളനത്തിനു സ്കൂൾ

വിട്ടുകൊടുക്കേണ്ട കാര്യം സംസാരിച്ചു. കോട്ടൺഹിൽ സ്കൂൾ ശരിയാക്കാമെന്നു പറഞ്ഞു. അപ്പുക്കുട്ടന്റെ 'മദർതെരേസ' എടുക്കേണ്ട കാര്യം ഞാൻ പറഞ്ഞു. ശ്രമിക്കാമെന്നു പറഞ്ഞിട്ടുണ്ട്. അയാളോടു പുസ്തകം submit ചെയ്യാൻ എഴുതണം. തമ്പുരാട്ടി വന്ന് ബേബിജ്ജോണിന്റെ വീട്ടിലേക്കു പോകുംമുമ്പ് 11 മണിക്ക് അമ്മമഹാറാണിയെ കാണുന്നുണ്ട് എന്നുപറഞ്ഞു.



സ്റ്റേറ്റ് കൗൺസിൽ ചർച്ച കഴിഞ്ഞു. പൊതുവേ എക്സിക്യൂട്ടീവ് റിപ്പോർട്ടു അംഗീകരിച്ചു. Diesnon പ്രശ്നമടക്കം.

വൈകീട്ടു പണിക്കരുടെ ഭാര്യവീട്ടിൽ പോയി. പിന്നെ ജവഹർ ബാൽഭവനിലും വിജയയിലും പോയി. 9.30നു മടങ്ങിവന്നു.

നവംബർ 21 വെള്ളി

6 മണിക്ക് വേണാട് എക്സ്പ്രസ്സിനു പുറപ്പെട്ടു. സി.കെ.വിശ്വനാഥനും എറണാകുളം വരെയുണ്ടായിരുന്നു. വണ്ടിയിൽവെച്ചു കതൂർ ശശിയുടെ 'മെതിയടിക്കുന്നു' വായിച്ചു. എന്താണത്? നോവലോ ഫാൻറസിയോ? എനിക്കൊന്നും മനസ്സിലായില്ല. ഒരു രസവും തോന്നിയില്ല.

1.30നു വീട്ടിൽ വന്നു. ഊണു കഴിച്ചു കിടന്നപ്പോൾ palpitation അനുഭവപ്പെട്ടു. രണ്ടു valium-5 കഴിച്ചു. ഉറങ്ങാൻ ശ്രമിച്ചിട്ടും ഉറക്കം വരുന്നില്ല. ഏതായാലും കുറെ കഴിഞ്ഞപ്പോൾ മാറി. വൈകീട്ടു കുഴമ്പുതേച്ചു നന്നായി കുളിച്ചു. സുഖമായി. ഒരുപാടു കത്തുകൾ ഉണ്ടായിരുന്നതു വായിച്ചു തീർത്തു. നാളെ മുതൽ ഓട്ടം തുടങ്ങുകയായി.

നവംബർ 22 ശനി

KANFED.

3 മണിക്കുപോയി ഒരു പ്രസംഗം ചെയ്തു. ആപ്പീസിൽ പോയി തിരിച്ചുവന്നു.

നവംബർ 23 ഞായർ

3 p.m. ഇരിങ്ങാലക്കുട AIPSO.

'അരാകുളമാഹാത്മ്യം' എന്നപേരിൽ അരാകുളത്തെപ്പറ്റി ഒരു ലേഖനമെഴുതി. അത് എനിക്കു വളരെ നന്നായിത്തോന്നി. കിട്ടിയവർക്കു എങ്ങനെയോ? ഇരിങ്ങാലക്കുട സ്വീകരണം അതിഗംഭീരമായി. രാത്രി 8.30നു തിരിച്ചുവന്നു.

നവംബർ 24 തിങ്കൾ

'കവിതയ്ക്ക് സംവരണം വേണം' എന്ന അക്കിത്തത്തിന്റെ അഭിപ്രായത്തെ നിരൂപണം ചെയ്തുകൊണ്ട് ഒരു ലേഖനമെഴുതി. പല്ലുവെപ്പിച്ചു. മറ്റൊന്നും കാര്യമായി ചെയ്യാൻ കഴിഞ്ഞില്ല. വൈകീട്ടു കരുണാകരമേനോന്റെ വീട്ടിൽപോയി. പിന്നെ കൃഷ്ണന്റെ വീട്ടിലും. പുതിയ വീടുപണി നോക്കി—നമ്മുടെ വീടിന്റെ പിന്നിൽ പണിയുന്ന വീടിന്റെ. തരക്കേടില്ല. നല്ല വീട്. നടന്നു പൂങ്കുന്നം റെയിൽവേ സ്റ്റേഷനിൽ കാറ്റുകൊള്ളാനിരുന്നപ്പോൾ ക്ഷേമാവതിയുടെ അച്ചൻ വന്നു കുറെ വർത്തമാനം പറഞ്ഞു.

നവംബർ 25 ചൊവ്വ

കണ്ണുപരിശോധിപ്പിച്ചു. വലതു കണ്ണിൽ തിമിരത്തിന്റെ ആരംഭമുണ്ടെന്നു തന്നെയാണു ഡോക്ടർ പറഞ്ഞത്. പക്ഷേ ആ കണ്ണിനാണു കാഴ്ച കൂടുതൽ. ഇടത്തെ കണ്ണിനു അതിലും അല്പം കുറവാണ് ഏതായാലും കണ്ണട കുറച്ചൊന്നു മാറ്റണം. രണ്ടു ദിവസം കഴിഞ്ഞു ചെല്ലാൻ പറഞ്ഞു.

ജനാർദ്ദനന്റെ വീട്ടിൽ കയറി. കുറച്ചു വർത്തമാനം പറഞ്ഞുപോന്നു. വൈകുന്നേരം തൃക്കുമാരംകുടം വഴി നടക്കാനിറങ്ങി. പുതുവാൾ ഇടയ്ക്കു കൊണ്ടുവന്നു. രണ്ടു അഷ്ടപദി കീർത്തനങ്ങളും വള്ളത്തോളിന്റെ ഒരു കവിത(ഒരു ചിത്രം)യും പാടി. അസ്സലായി. അയാൾക്ക് 25കയും കൊടുത്തു.

നവംബർ 26 ബുധൻ

ബാലകലോത്സവം.

വൈകുന്നേരം 4 മണിക്കു പോയി. സമ്മാനദാനം നിർവ്വഹിച്ചുപോന്നു. കുട്ടികൾ താരതമ്യേന കുറവ്. എന്താണാവോ കാരണം?

കേരളത്തിലെ വ്യാവസായീകരണത്തെപ്പറ്റി Express നു ലേഖനമെഴുതി. വിളിച്ചുപറഞ്ഞിട്ടും വന്നുകൊണ്ടുപോയില്ല. എന്താണാവോ കാരണം? അതേസമയം V.R. Iyer നെപ്പറ്റി പണ്ടു എഴുതിയതു എടുത്തുകൊടുക്കുവാൻ അനുവാദം ചോദിച്ചു. അതു കൊടുക്കുകയും ചെയ്തു. നീലീശ്വരം സ്കൂൾ ഹെഡ്മാസ്റ്റർക്കുവേണ്ടി 'കളിയാണുകാര്യം' എന്നൊരു ലേഖനം Sportsനെപ്പറ്റി എഴുതിക്കൊടുക്കുകയും ചെയ്തു. നാളെ കൊടുക്കാം.

ശാരദാ വിദ്യാലയത്തിലെ ഉദ്ഘാടനത്തിനു ക്ഷണിക്കാൻ സന്യാസിനിയും മറ്റു സ്ത്രീകളും കൂടിവന്നിരുന്നു.

നവംബർ 27 വ്യാഴം

AKPCTA സുലേഖാ Fund.

ജില്ലാ കൗൺസിലിൽ നാഷനൽ കൗൺസിലിന്റെയും സ്റ്റേറ്റ് കൗൺസിലിന്റെയും റിപ്പോർട്ടു വെച്ചു. 11 മുതൽ 1 മണിവരെ. പിന്നീടു വീട്ടിലേക്കു പോന്നു. ഊണും ഉറക്കവുമൊക്കെ കഴിഞ്ഞു മടങ്ങി. വൈകീട്ടു സുലേഖാ ഫണ്ടുകൊടുക്കുകയും ചെയ്തു.

നവംബർ 28 വെള്ളി

കണ്ണു പരിശോധന പൂർത്തിയാക്കി. ഡോ. ശ്രീദേവിയുടെ കയ്യിൽ നിന്നു prescription എഴുതി വാങ്ങിച്ചു. വൈകുന്നേരം അത് AP കുഞ്ഞുവറീയ്തിന്റെ പീടികയിൽ കൊണ്ടുകൊടുത്തു. ചൊവ്വാഴ്ച തരാമെന്നു പറഞ്ഞു. ജനാർദ്ദനന്റെ വീട്ടിൽ കുറേ നേരം സംസാരിച്ചിരുന്നു. പാർട്ടിയാപ്പീസിലും പോയി. പിന്നെ കുറെ വായിച്ചു. പഴയ New Age വായിക്കാൻ മാത്രമേ സമയം കിട്ടിയുള്ളു.

നവംബർ 29 ശനി

'യുവജനങ്ങളുടെ വസ്ത്രധാരണരീതി' എന്ന ഒരു ലേഖനം Fashion Fabrics Staff Association സോവനീറിനുവേണ്ടി എഴുതി. അതു അവർക്കു അത്ര പിടിക്കുമോ എന്നറിയില്ല. എങ്കിലും ലേഖനം രസകരമായിട്ടുണ്ടെന്നാണ് എന്റെ അഭിപ്രായം.

പിന്നെ Mainstreamൽ ജോഷിയെപ്പറ്റിയും ജവഹർലാലിനെപ്പറ്റിയുമുള്ള ലേഖനങ്ങൾ വായിച്ചു. A.K. ദാമോദരന്റെ ലേഖനം അസ്സലായി. 'മാതൃഭൂമിയി'ലേതു അത്ര നന്നായില്ല.

വൈലോപ്പിള്ളി സപ്തതി കമ്മിറ്റി വലിയ കുഴപ്പത്തിലായി.

നവംബർ 30 ഞായർ

IPSO കുന്നംകുളം വൈകീട്ട്.

കുന്നംകുളം പ്രോഗ്രാം ഒരു കണക്കിനു നന്നായി. മുനിസിപ്പൽ കോമ്പൗണ്ടിൽ വെച്ചായിരുന്നു യോഗം. പ്രസംഗങ്ങളെല്ലാം നന്നായി. പക്ഷെ എന്നെപ്പറ്റിയായിരുന്നു അധികം. ഇൻഡോ-സോവിയറ്റ് സൗഹൃദത്തെപ്പറ്റിയോ സമാധാനത്തെപ്പറ്റിയോ സംസാരിക്കാൻ സമയം കിട്ടിയില്ല. അതാണ് ഈ സ്വീകരണങ്ങളുടെ ദോഷം. ഇനി 4-ായും അതുപോലെ തന്നെ വരാനാണു പോകുന്നത്. രാത്രി രാഹുലനോടു സംസാരിച്ചു. വൈലോപ്പിള്ളി കമ്മിറ്റികൾ ഒന്നാകേണ്ടതിനെപ്പറ്റി. അയാൾക്കു എതിർപ്പില്ല.

(തുടരും)






സി.ആർ.പ്രസാദ്

വി.ഒ. റോണി


# തട്ടിപ്പിന്റെ കണ്ണാടിക്കൂടുകൾ

നമ്മുടെ നഗരങ്ങളിലും ഗ്രാമങ്ങളിലും സ്വകാര്യ ടെലിഫോൺ ബൂത്തുകൾ കൂണുകൾപോലെ മുളച്ചുപൊന്തുന്നു. ടെലിഫോൺ സ്ഥിരമായി ഉപയോഗിച്ച് പരിചയമില്ലാത്തവരാണ് ഇത്തരം സ്വകാര്യ ബൂത്തുകളിൽ എത്തുന്നവരിൽ ഭൂരിപക്ഷംപേരും. അതുകൊണ്ടുതന്നെ ഉപഭോക്താക്കളുടെ പോക്കററടിക്കാൻ സ്വകാര്യ ബൂത്തുടമകൾ ലളിതവും സങ്കീർണ്ണവുമായ അനേകം തന്ത്രങ്ങൾ മെനയുന്നു.

എസ്.ടി.ഡി, ഐ.എസ്.ഡി കോളുകൾക്ക് ഡി.ഒ.ററി (ടെലികോം വകുപ്പിന്റെ ഓമനപ്പേര്) വ്യക്തമായ താരിഫുകൾ തയ്യാറാക്കിയിട്ടുണ്ട്. സമയത്തെ യൂണിററുകളായി തിരിക്കുകയും ഒരു യൂണിററിന് ഒരു രൂപയെന്ന നിരക്കിൽ പണമീടാക്കുകയും ചെയ്യുന്ന രീതിയാണിത്. ഒരു സ്ഥലത്തുനിന്നും ദൂരമനുസരിച്ച് വിവിധ സ്ഥലങ്ങളിലേക്കുള്ള താരിഫുകൾ വ്യത്യസ്തങ്ങളാണ്. ഉദാഹരണമായി തിരുവനന്തപുരത്തുനിന്നും കൊട്ടാരക്കരയ്ക്ക് വിളിക്കുന്ന ഒരാൾ 12 സെക്കൻറിന് ഒരു രൂപ നിരക്കിൽ പണം നൽകണം. അതേസമയം കോട്ടയത്തിനാണ് അയാൾ വിളിക്കുന്നതെങ്കിൽ 8 സെക്കൻറിന് ഒരു രൂപ നൽകേണ്ടിവരും. ഐ.എസ്.ഡി കോളുകൾക്കാണെങ്കിൽ ഗൾഫ് നാടുകളിലേക്ക് 1.2 സെക്കൻറ് ഒരു യൂണിററായി കണക്കാക്കപ്പെടും. ടെലിഫോൺ ഡയറക്ടറിയിൽ ഉപഭോക്താക്കളുടെ സൗകര്യത്തിനുവേണ്ടി താരിഫുകൾ രേഖപ്പെടുത്തിയിട്ടുണ്ട്. ഒരു എസ്.ടി.ഡി ബൂത്തിൽ ചെറുതും വലുതുമായ എല്ലാ സ്ഥലങ്ങളിലേക്കുമുള്ള പൾസ് റേറ്റ് ഉപഭോക്താക്കളുടെ മുന്നിൽ പ്രദർശിപ്പിച്ചിരിക്കണം എന്നൊരു നിർദ്ദേശം ഡി.ഒ.ററി നൽകുന്നുണ്ട്. ഇവിടെയാണ് നമ്മുടെ വില്ലൻ കംപ്യൂട്ടറിന്റെ രംഗപ്രവേശം.

ഇരുപതാം നൂററാണ്ടിന്റെ സത്യസന്ധനായ സന്തതിയാണ് കംപ്യൂട്ടർ. കുടിക്കുന്ന പച്ചവെള്ളത്തെപ്പോലും വിശ്വാസമില്ലാത്തവർ ഇവനെ വിശ്വസിക്കും. ഇവൻ പാവം, ശുദ്ധൻ, കളങ്കമില്ലാത്തവൻ! 'കംപ്യൂട്ടറൈസ്ഡ് ബില്ലിംഗ്' എന്ന ബോർഡ് ഗ്രാമങ്ങളിൽപ്പോലും ഉയർന്നുവരുമ്പോൾ ജനങ്ങളുടെ വിശ്വാസം യന്ത്രത്തിനടിമയാകുന്നു. ഈ ആധുനികന്റെ വരവോടെ സ്റേറാപ് വാച്ചും ഡി.ഒ.ററി നൽകുന്ന എസ്.ടി.ഡി മീറ്ററും അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നു. ഉപഭോക്താക്കൾക്ക് മനുഷ്യനെക്കാൾ യന്ത്രത്തെ വിശ്വാസം വന്നപ്പോൾ ഈ 'ആധുനികന്റെ' സ്ഥാനം സുരക്ഷിതമായി. യന്ത്രത്തിലുള്ള വിശ്വാസം ഉപഭോക്താക്കളെ മിക്കപ്പോഴും രക്ഷിക്കുകയല്ല ശിക്ഷിക്കുകയാണ് ചെയ്യുന്നതെന്ന് അനുഭവങ്ങൾ പറയുന്നു.

നഗരത്തിലെ പ്രശസ്തമായൊരു സ്വകാര്യ ടെലിഫോൺ ബൂത്തിൽനിന്നും അമേരിക്കയിലേക്ക് മൂന്നു മിനിട്ട് സംസാരിച്ച സുരേന്ദ്രന് 210 രൂപ നൽകേണ്ടിവന്നു. പിന്നീട് ഇതേ വ്യക്തി മറെറാരു ബൂത്തിൽനിന്നും ഇത്രയും സമയംകൊണ്ട് അതേ സ്ഥലത്തേക്ക് വിളിച്ചപ്പോൾ നൽകേണ്ടി വന്നതാകട്ടെ 180 രൂപയും. താരിഫിനെക്കുറിച്ചോ ചാർജ്ജിനെക്കുറിച്ചോ ശ്രദ്ധയില്ലാത്ത സുരേന്ദ്രനെ ഈ വ്യത്യാസം ബാധിച്ചില്ല. സംശയിക്കേണ്ടല്ലോ? രണ്ടു സ്ഥലത്തും ബില്ലു തന്നത് കംപ്യൂട്ടറല്ലേ!

വിനോദ് കോട്ടയത്തുനിന്നും തിരുവനന്തപുരത്തേക്ക് ഒരു സുഹൃത്തിനെ വിളിച്ചു. കോട്ടയം തിരുവനന്തപുരം താരിഫ് 8 സെക്കൻറിന് ഒരു രൂപയാണ്. വൈകുന്നേരം 7 മണിക്കുശേഷം വിളിച്ചാൽ പകുതി ചാർജ്ജ് നൽകിയാൽ മതി. ഇതിനെക്കുറിച്ച് അല്പം അറിവുണ്ടായിരുന്ന അയാൾ 7.10-നാണ് വിളിച്ചത്. എന്നിട്ടും അയാൾക്ക് മുഴുവൻ തുകയും കൊടുക്കേണ്ടിവന്നു. ഇതിന്റെ കാരണം അയാൾ അന്വേഷിച്ചില്ല. ബില്ലു തന്നവൻ കംപ്യൂട്ടർ. കളങ്കമേശാത്തവൻ!

കഴക്കൂട്ടത്തുള്ള ഒരു ബൂത്തിൽ ഫോൺ വിളിച്ചുകഴിഞ്ഞാൽ നിങ്ങൾക്ക് കുറെ അക്കങ്ങൾ നിരത്തിയ ഒരു തുണ്ടുകടലാസ് ലഭിക്കും. വ്യക്തമായ വിവരങ്ങളടങ്ങാത്ത ഈ തുണ്ടുകടലാസ്സിൽ തൃപ്തനാവാതെ നിങ്ങൾ ഡി.ഒ.ററിയുടെ ബില്ല് ആവശ്യപ്പെട്ടാൽ 'അത് തീർന്നുപോയി. അത്ര അത്യാവശ്യമായിരുന്നെങ്കിൽ നേരത്തെ പറയേണ്ടിയിരുന്നല്ലോ' എന്ന മറുപടിയാവും ലഭിക്കുക. ഇവിടെ ഒരു എസ്.ടി.ഡി കോളിന് യഥാർത്ഥ ചാർജ്ജിനു പുറമെ ബൂത്തു ചാർജ്, സർവ്വീസ് ചാർജ് എന്നീ പേരുകളിൽ മൂന്നു രൂപ അധികം വാങ്ങിയിരുന്നു. പരാതി വന്നപ്പോൾ അധികം വാങ്ങുന്ന തുക ഇപ്പോൾ ഒരു രൂപയാക്കി കുറച്ചിരിക്കുകയാണ്.

ഇത്തരം നൂറു നൂറു അനുഭവങ്ങൾ സ്വകാര്യ ടെലിഫോൺ ബൂത്തുകൾ ഉപയോഗിക്കേണ്ടിവരുന്നവർക്ക് പറയാനുണ്ടാവും. ടെലിഫോൺ ബൂത്തുകളിൽ ഉപയോഗിക്കുന്ന യന്ത്രങ്ങളെല്ലാം ഡി.ഒ.ററി അംഗീകാരമുള്ളവയാണ്. തെററുകൾ സംഭവിക്കാതിരിക്കാനാണ് ഡിപ്പാർട്ടുമെൻറ് യന്ത്രം പരിശോധിച്ച് അംഗീകാരം നൽകുന്നത്. പിന്നെയേത് തലത്തിലാണ് ഈ തിരിമറി നടക്കുന്നത്. നോക്കാം.

തിരുവനന്തപുരത്തെ ഒരു ടെലിഫോൺ ബൂത്തിലേക്ക് ഒരു കമ്പനി കംപ്യൂട്ടർ ബില്ലിംഗ് മെഷീൻ നൽകുന്നുവെന്നിരിക്കട്ടെ. അവർ തിരുവനന്തപുരത്തു നിന്നും വിവിധ ഭാഗങ്ങളിലേക്കുള്ള എസ്.ടി.ഡി കോളുകളും അതിന്റെ യൂണിററും ആ മെഷീനിൽ പ്രോഗ്രാം ചെയ്യുന്നു. എസ്.ടി.ഡി കോഡുകൾ എല്ലാ സ്ഥലങ്ങളിൽനിന്നും ഒന്നുതന്നെയാണ്. എന്നാൽ താരിഫിന് വ്യത്യാസമുണ്ട്. അതിനാൽ തിരുവനന്തപുരത്തേക്ക് പ്രോഗ്രാം ചെയ്ത ഒരു യന്ത്രം കോട്ടയത്തുള്ള ഒരു ബൂത്തിൽ ഉപയോഗിക്കാൻ പററില്ല. യന്ത്രകൈമാററം നടന്നതിനുശേഷമാണ് കബളിപ്പിക്കൽ തന്ത്രം അരങ്ങേറുന്നത്.

കമ്പനി നൽകുന്ന യന്ത്രത്തിൽ വാങ്ങുന്ന ആൾക്ക് അയാൾക്ക് വേണ്ട തിരുത്തലുകൾ പ്രോഗ്രാമിൽ ചെയ്യാൻ കഴിയും. അതിനുള്ള പരിശീലനം കമ്പനിതന്നെ നൽകുന്നുണ്ട്. ഇത്തരം തിരുത്തലുകൾ അത്യാവശ്യമാകുന്ന ഘട്ടങ്ങൾ ഉണ്ടാകുന്നതുകൊണ്ട് ഈ സാധ്യതയെ പഴിക്കാനും പററില്ല. എന്തൊക്കെ അത്യാവശ്യ ഘട്ടങ്ങളാണ് ഒരു ബൂത്തുടമയ്ക്ക് നേരിടേണ്ടിവരുന്നത്?

എസ്.ടി.ഡി താരിഫുകളിൽ ചിലപ്പോൾ മാററം വരാം, പുതിയ എസ്.ടി.ഡി നമ്പറുകൾ നിലവിൽ വരാം, പവർ സെല്ലിൽ വരുന്ന തകരാറുകൊണ്ടോ മറേറതെങ്കിലും കുഴപ്പങ്ങളാലോ സംഭവിക്കുന്ന യന്ത്ര സ്തംഭനം മാറുമ്പോൾ യന്ത്രത്തിലെ സമയവും ദിവസവും മാറേറണ്ടിവരാം. ഇതിനായി എല്ലായ്പ്പോഴും കമ്പനിയുടെ ആളിനെ കിട്ടിയെന്ന് വരില്ല. ഇത്തരം അവശ്യ ഘട്ടങ്ങളിൽ ബൂത്തുടമയ്ക്ക് സ്വയം കൈകാര്യം ചെയ്യാവുന്ന രീതിയിലുള്ള നിർദ്ദേശങ്ങൾ കമ്പനി തന്നെ നൽകുന്നു. ഉദാഹരണത്തിന് വൈകുന്നേരം 6.30-ന് നിലച്ച ഒരു യന്ത്രം 7 മണി കഴിഞ്ഞ് പ്രവർത്തനക്ഷമമാകുന്നുവെന്ന് വയ്ക്കുക. അപ്പോൾ അതിലെ സമയം കൃത്യമായിരിക്കുകയില്ല. ബില്ലു നൽകേണ്ടത് പകുതി ചാർജ്ജിന്റെ അടിസ്ഥാനത്തിലാണ്. യന്ത്രത്തിലെ സമയം 7 മണിക്ക് പിറകിലാണെങ്കിൽ ബില്ല് പൂർണ്ണ ചാർജ്ജിലായിരിക്കും. ഈ സന്ദർഭത്തിൽ യന്ത്രത്തിലെ സമയം മാറേണ്ടതുണ്ട്. കമ്പനി നൽകുന്ന നിർദ്ദേശമനുസരിച്ച് ബൂത്തുടമയ്ക്കുതന്നെ ഇത് ചെയ്യാം. ഇത്തരം സാധ്യതകളുടെ മറവിലാണ് കൃത്രിമങ്ങൾ അരങ്ങേറുന്നത്.

താരിഫിലും ദിവസത്തിലും സമയത്തിലുമാണ് ഒരു ബൂത്തുടമയ്ക്ക് കൃത്രിമം നടത്താവുന്നത്. തിരുവനന്തപുരത്തുനിന്നും കോട്ടയത്തിനുള്ള താരിഫ് 8 സെക്കൻറാണല്ലോ. ഒരു മിനിട്ട് വിളിക്കുന്നയാൾ 8 രൂപ നൽകേണ്ടിവരും. പിന്നെയും 4 സെക്കൻറ് അയാൾക്ക് ബാക്കിയുണ്ടെന്നും ഓർക്കുക. ഈ താരിഫിനെ 7 സെക്കൻറ് ഒരു യൂണിററ്


ശേഷം 43-ാം പേജിൽ

22 ാം പേജിൽ നിന്നും തുടർച്ച

ജീനുകളുടെ പ്രഭാവമാണ് നാം പരിഗണിച്ചത്. തിരിച്ചായാലോ? അന്തരീക്ഷ നൈട്രജനിൽ നിന്നു നൈട്രേററ് സംശ്ലേഷിപ്പിക്കാൻ കഴിയുന്ന ജീനുകൾ ചില ബാക്റ്റീരിയങ്ങളിൽ ഉണ്ട്. അവ നെല്ലിലേക്കു മാററിവച്ചാൽ, നൈട്രജൻ വളങ്ങൾക്കുവേണ്ടിയുള്ള ചെലവ് കുറയ്ക്കാം. ഉപ്പുവെള്ളത്തിൽ വളരുന്ന മാന്യവിളകൾ, പരിസരമാലിന്യങ്ങളെ വിഘടിപ്പിച്ച് ശുദ്ധമാക്കുന്ന കീടങ്ങൾ, അയിരുകളിൽ നിന്നു ഖനിജങ്ങളുടെ അവസാനത്തെ അംശവും ഊററിയെടുക്കാൻ കഴിവുള്ള അണുജീവികൾ തുടങ്ങിയവ സാധ്യതകളിൽ ചിലത് മാത്രമാണ്.

ഏററവും തിളക്കമാർന്ന വിജയങ്ങൾ വൈദ്യശാസ്ത്രത്തിലാണ് പ്രതീക്ഷിക്കാവുന്നത്. അഡിനോസിൻ ഡി അമിനേസ് എന്ന എൻസൈമിൻെറ അഭാവത്തിൽ രോഗപ്രതിരോധ ശക്തി നശിച്ച രണ്ട് കുട്ടികളെ ജീൻ ചികിത്സകൊണ്ട് സുഖപ്പെടുത്തിയെന്ന് നേരത്തെ സൂചിപ്പിച്ചിരുന്നല്ലോ. ഇതൊരു തുടക്കം മാത്രമാണ്. ജീൻ മാററിവയ്ക്കാനുള്ള പ്രക്രിയ കൂടുതൽ കൂടുതൽ ലളിതമാകുമെന്നും, ഷെൽഫിൽനിന്നു ആവശ്യമുള്ള ജീൻ എടുത്ത് രോഗിക്ക് കുത്തിവയ്ക്കാവുന്ന കാലം വരുമെന്നും വിദഗ്ദ്ധർ പറയുന്നു. പക്ഷേ അപ്പോഴേക്കും നമുക്ക് പരിചിതമായ ചികിത്സയും പരിചരണവും അപ്രത്യക്ഷമാകുമെന്നു മാത്രം.

## നിയമലംഘനവും ശിക്ഷയും

ഡബിൾ ഹീലിക്സ് തുടക്കംകുറിച്ച നേട്ടങ്ങൾ പലതും രോഗരഹിതവും ഐശ്വര്യപൂർണ്ണവുമായ മനുഷ്യജീവിതം വാഗ്ദാനം ചെയ്യുന്നു. പക്ഷേ പ്രകൃതി നിയമങ്ങളുടെ ലംഘനത്തിലൂടെയാണ് ഈ വിജയം നേടിയതെന്ന വസ്തുത മറക്കണ്ട. യഥാർത്ഥത്തിൽ, മനുഷ്യ സംസ്കാരത്തിൻെറ ആദ്യത്തെ കാൽവയ്പുകൾ തന്നെ നിയമനിഷേധത്തിലൂടെ ആയിരുന്നല്ലോ. കൃഷി തുടങ്ങി, വീടുവച്ച്, വസ്ത്രം ധരിച്ച മനുഷ്യൻ, ആഹാരം, ആവാസം, കാലാവസ്ഥ തുടങ്ങി പ്രകൃതി ഏർപ്പെടുത്തിയ പരിമിതികളെയാണ് വെല്ലുവിളിച്ചത്. അതിൻെറ ഫലമായുണ്ടായ ജനസംഖ്യാ വിസ്ഫോടനം, പ്രാഥമികാവശ്യങ്ങൾ നിറവേററാൻ കഴിയാതെ നരകിച്ച തലമുറകളെയാണ് സൃഷ്ടിച്ചത്. ഡബിൾ ഹീലിക്സിൻെറ നാല്പതാം വാർഷികവേളയിൽ സംസാരിച്ച ക്രിക്കും വാട്സണും ജനപ്പെരുപ്പത്തിൻേറയും ഉയർന്ന ജനസംഖ്യാവർധനവിൻേറയും മുൻപിൽ മററ് പ്രശ്നങ്ങൾ നിസ്സാരങ്ങളാണെന്ന് ചൂണ്ടിക്കാണിച്ചിരുന്നു. ആദിമ മനുഷ്യൻ ചെയ്ത തെററ് വീണ്ടും വീണ്ടും ആവർത്തിച്ചു പലിശയും കൂട്ടുപലിശയുമായി ശിക്ഷ വാങ്ങുകയാണ് നാം. ആധുനിക ശാസ്ത്രകാരൻ നടത്തുന്ന നിയമലംഘനത്തിനുള്ള ശിക്ഷ എന്താവുമോ? ശാസ്ത്രം നല്കുന്ന ശക്തിയേറിയ വരങ്ങൾ വിവേകത്തോടെ ഉപയോഗിക്കാൻ കഴിയട്ടെ എന്നു നമുക്ക് പ്രത്യാശിക്കാം.





24 ാം പേജിൽ നിന്നും തുടർച്ച

പോട്ടെ. അങ്ങനെ ഓരോന്നാലോചിച്ച് കാടുകയറേണ്ട.

ശരി. ഭാഗവതർ വന്നു. അമ്മയെ പാട്ടു പഠിപ്പിച്ചു.

അമ്മ മഹാലക്ഷ്മി ആയിരുന്നു... എന്നല്ലേ പാറു പറയാറ്? അമ്മയെ ഓർമ്മയില്ല. പക്ഷേ, മഹാലക്ഷ്മിയുടെ രൂപം മുമ്പിലുണ്ട്. അകത്തളത്തിൻെറ ചുവരിൽ, മങ്ങിയ ഗിൽററ് ഫ്രെയിമിൻെറയും ചില്ലിൻെറയും തടവിൽ, താമരപ്പൂവിൽ നില്ക്കുന്നു, മഹാലക്ഷ്മി. വീതിയേറിയ കസവ് ബോർഡറുള്ള ചുവന്ന പട്ടുസാരി. സ്ഥൂലശരീരം. വലിയ അരക്കെട്ട്. ശരീരം സ്ഥൂലമാണെങ്കിലും താമരയുടെ ഒരു ദളംപോലും ചരിഞ്ഞിട്ടില്ല; മടങ്ങിയിട്ടില്ല. താമരയ്ക്ക് ലക്ഷ്മിയെക്കാൾ ബലമോ? അതോ, സ്ഥൂലശരീരിണിയാണെങ്കിലും അസ്ഥിരയായതിനാൽ ലക്ഷ്മിക്ക് ഘനമില്ലെന്നോ?

അമ്മ... മഹാലക്ഷ്മി. സംഗീതം പഠിപ്പിക്കുമ്പോൾ അമ്മയുടെ വലിയ അരക്കെട്ടിൽ ആ ഭാഗവതർ താളംപിടിച്ചു കാണുമോ?

അരുതാത്തത് ആലോചിക്കയാണ് താൻ.

കൊഴുക്കട്ടപ്പാറു കഥ മെനഞ്ഞെടുക്കുകയാണോ? രാധാമണിത്തമ്പുരാട്ടി ഹൃദ്രോഗംമൂലം മരിച്ചെന്നു പറഞ്ഞ പാറു ഇന്ന് കഥ മാററിപ്പറഞ്ഞില്ലേ?

അമ്മ ഗർഭിണിയായപ്പോൾ ശ്രീധരമേനോന് സംശയം തുടങ്ങിയത്രെ.

അമ്മ തന്നെ പ്രസവിച്ചപ്പോൾ ശ്രീധരമേനോൻ തിരിഞ്ഞുനോക്കിയില്ലപോലും! കൂട്ടിരുന്നത് കൃഷ്ണസ്വാമി ഭാഗവതരാണ്. അയാളാണത്രെ തൻെറ നാവിൽ സ്വർണ്ണവും വയമ്പും ചേർത്തത്. നാമകരണം എന്ന ചടങ്ങുണ്ടായില്ലെങ്കിലും തന്നെ മടിയിൽ കിടത്തിയിട്ട് ഭാഗവതർ പറഞ്ഞത്രെ. ''ഇവൻ രാമനാണ്... വേദരാമൻ.''

അതിനുശേഷം ശ്രീധരമേനോൻ അമ്മയെ ചീത്ത പറഞ്ഞുതുടങ്ങി. കുത്തുവാക്കുകൾ വെള്ളച്ചാട്ടംപോലെ ഒഴുകി. യജമാനൻ പഴയ കിടക്കറ വിട്ടു. കിടപ്പ് പാറുവൊന്നിച്ചായി. ഒടുവിൽ കൃഷ്ണസ്വാമി ഭാഗവതർ അമ്പലക്കുളത്തിൽ വീണു മരിച്ചു. ബ്രഹ്മരക്ഷസ്സായി. ശക്രൻ നമ്പൂരി അതിനെ ഒഴിപ്പിച്ച രാത്രിയില് രാധാമണിത്തമ്പുരാട്ടി ഇടനെഞ്ച് പൊട്ടിക്കരഞ്ഞപ്പോൾ... യജമാനൻ തമ്പുരാട്ടിയെ തൊഴിച്ചുകൊന്നു.

ഈ കഥ പറയുമ്പോൾ പാറു തന്നെ കെട്ടിവരിയുകയായിരുന്നു.

കിതച്ചുകൊണ്ട് താൻ പറഞ്ഞു. ''ആർക്കും കഥയുണ്ടാക്കാം. ആരാ കണ്ടവര്? എൻറമ്മയും ആ ഭാഗവതരും ഒന്നിച്ച് ശയിച്ചത് കണ്ടവരുണ്ടോ?''

അപ്പോൾ പാറു ചിരിച്ചു. ''നമ്മുടെ ഈ കിടപ്പ് കണ്ടവരുണ്ടോ? പക്ഷേ, ഒരു കാര്യം. ഞാൻ പറഞ്ഞതിനു തെളിവുണ്ട്.''

''എന്ത്?''

''ആറാം വിരൽ.''

''ങേ?''

''രാമൻകുട്ടി, ഭാഗവതർക്കുമുണ്ടായിരുന്നു ആറാം വിരൽ.''

''പകർപ്പെഴുത്ത്! സ്നേഹത്തോടെ ഇണചേരുമ്പോ ലക്ഷണങ്ങള് പതിയും. ആ കേമൻ ഭാഗവതരുടെ ആറാം വിരൽ നിനക്കു കിട്ടി. അതു കണ്ടപ്പോഴല്ല്യോ യജമാനൻെറ സംശയമാരംഭിച്ചത്! ആറാം വിരലില്ലായിരുന്നെങ്കിൽ തമ്പുരാട്ടിയെ യജമാനൻ കൊല്ലുമായിരുന്നില്ല. നീ എൻെറ മുല കുടിക്കുമായിരുന്നില്ല.''

വേദരാമൻ തിരിഞ്ഞും മറിഞ്ഞും കിടന്നു. ആരോ അടുത്തു വന്നതായി തോന്നി. ആരാണ് തലോടുന്നത്? ആരാണ് ''മോനേ'' എന്നു വിളിക്കുന്നത്?

നാരുപോലെ നേർത്ത രൂപം.

നല്ല നിറം. വലിയ കണ്ണുകൾ.

''അമ്മേ'' എന്നു വിളിച്ചുകൊണ്ട് വേദരാമൻ ചാടിയെഴുന്നേററു.

ചായ്പിൽനിന്നിറങ്ങി. കുളിപ്പുരയിലെത്തി. വെള്ളംകോരി തലയിലൊഴിച്ചു.

ബാഹ്യശുദ്ധിയെങ്കിലും കിട്ടിയോ?

ഇവിടെ ഇനി എങ്ങനെ കഴിഞ്ഞുകൂടാൻ?

ഈ വീട് ഒരു ജയിലാണ്.

കൊഴുക്കട്ടപ്പാറു പെൺവേഷം ധരിച്ച പൊലീസുകാരൻ മൂസ്സയാണ്.

(തുടരും)



16–ാം പേജിൽനിന്നും തുടർച്ച

രുങ്ങിയ ട്രാൻസ്ഫോർമറുകളും പൈപ്പുകളും മററും നാട്ടുകാർ തടഞ്ഞുവച്ചിരിക്കുകയാണ്. പക്ഷേ ഫലമില്ലാത്ത ഒരു ചെറുത്തുനില്പായി ഇതു മാറുമോ എന്ന ഭീതിയും ഇവർക്കുണ്ട്. ഈ മനുഷ്യരുടെ ഇന്നത്തെ സ്ഥിതി സൃഷ്ടിച്ച നമ്മുടെ രാഷ്ട്രീയ നേതൃത്വത്തിൻെറ മനുഷ്യത്വമില്ലായ്മയാണ് നിയമങ്ങളുടെയും കരാറുകളുടെയും പ്രസ്താവനകളുടെയും രൂപത്തിൽ നമുക്കു മുന്നിൽ അവതരിക്കുന്നത്. 'അളവററ പീഡനവും കഷ്ടപ്പാടും അന്യൻെറ മേൽ അടിച്ചേല്പിക്കുന്നവനാണ് അധികാരിയെന്നും, അധികാരം അവനൊരു മാർഗ്ഗമല്ല, മറിച്ച് ഒരു ലക്ഷ്യം തന്നെയാണ്' എന്നുമുള്ള എറിക്ഫ്രോമിൻെറ വാക്കുകൾ ആൾരൂപം പൂണ്ടുനില്ക്കുന്ന നമ്മുടെ വ്യവസ്ഥിതിയുടെ ഇരകളാണ് ഈ ഗ്രാമത്തിലുള്ളത് എന്നു തീർച്ച. ഫാമിൽ സ്ഥിരം ജോലിക്കാരായിരുന്നവരിൽ നാല്പത്തിരണ്ടുപേരെ പ്രായപരിധിയോ വിദ്യാഭ്യാസ യോഗ്യതയോ പരിഗണിക്കാതെ ക്ളാസ് ഫോർ ജീവനക്കാരായി നിയമിക്കാമെന്ന് സർക്കാരും പി.എസ്.സിയും തീരുമാനിച്ചതാണ്. എന്നാൽ ഇന്നുവരെ അതുണ്ടായില്ല. അതു ചെയ്തിരുന്നെങ്കിൽ അത്രയും കുടുംബങ്ങളെങ്കിലും രക്ഷപ്പെടുമായിരുന്നുവെന്ന് ഖേദസ്വരത്തിൽ സഹദേവൻ, രാമചന്ദ്രൻ, ഉസ്മാൻകുട്ടി തുടങ്ങിയ ചെറുപ്പക്കാർ പറഞ്ഞു. ഇവർ ആ ലിസ്ററിലുള്ളവരുമാണ്. ശക്തമായ ഒരു സമര പരിപാടിക്കുപോലും പ്രാപ്തരല്ല ഈ ഗ്രാമീണർ. നിസ്സംഗതയുടെ ഭാരം ശിരസ്സിൽ കയററിവച്ച് കാത്തിരിപ്പിൻെറ സമാധിയിലാണിവർ. മത്സ്യത്തൊഴിലാളികൾക്ക് തൊഴിൽ നഷ്ടപ്പെടും എന്നുപറഞ്ഞ് സ്വതന്ത്ര മത്സ്യത്തൊഴിലാളി ഫെഡറേഷൻ താപനിലയത്തെ എതിർക്കുന്നുമുണ്ട്. കേരള ശാസ്ത്ര സാഹിത്യ പരിഷത്ത്, താപനിലയത്തിൻെറ പണി ഉടൻ ആരംഭിക്കണമെന്നാവശ്യപ്പെട്ട് ഡിസംബർ ഇരുപത്താറിന് ചൂളത്തെരുവിൽ നിന്നാരംഭിച്ച് ജനുവരി ഒന്നിന് തിരുവനന്തപുരത്തു സമാപിച്ച ഒരു കാൽനട ജാഥ സംഘടിപ്പിക്കുകയുണ്ടായി. എൻ.ടി.പി.സി, താപനിലയം ഏറെറടുക്കണമെന്നു പറയുമ്പോൾത്തന്നെ ജപ്പാൻെറയും മററും സാങ്കേതിക സഹായത്തെ ആശ്രയിക്കാതെ ബി.എച്ച്.ഇ.എല്ലിൻെറയും മററും സാങ്കേതിക വിദ്യ ഉപയോഗിക്കണം എന്നാണ് പരിഷത്ത് നിർദ്ദേശിക്കുന്നത്. ഇതു രണ്ടായിരം കോടി രൂപയുടെ ആദായം നമുക്കുണ്ടാക്കും എന്നവർ ചൂണ്ടിക്കാട്ടുന്നു.

എന്തുകൊണ്ടാണ് എൻ.ടി.പി.സി കായംകുളം പദ്ധതി നിർത്തിവച്ചിരിക്കുന്നതും, ഉദ്യോഗസ്ഥന്മാരെ ഇവിടെനിന്നും സ്ഥലം മാററുന്നതും? എൻ.ടി.പി.സിയിലെ പേരു വെളിപ്പെടുത്താനാഗ്രഹിക്കാത്ത ഒരു സീനിയർ എഞ്ചിനീയർ പറഞ്ഞു: ''വളരെ സങ്കീർണ്ണമായ പ്രശ്നങ്ങളാണ് എൻ.ടി.പി.സിക്ക് ഇക്കാര്യത്തിലുള്ളത്. '89–ൽ പദ്ധതി ഏറെറടുത്തശേഷം കുറെ ഉദ്യോഗസ്ഥരെ ഇങ്ങോട്ടു നിയമിച്ചു, നാഷണൽ ഹൈവേ മുതലുള്ള റോഡ് നന്നാക്കി. ക്വാർട്ടേഴ്സുകൾ പണിതു. പ്ളാൻറ് ഏരിയ ഫയൽ ചെയ്തു. ഓഫീസ്, സ്റേറാർ, ഗോഡൗൺ തുടങ്ങിയവ നിർമ്മിച്ചു. കുന്നേസ്ഥലം ലവൽ ചെയ്തു. '91–ൽ പെട്ടെന്ന് പണികളെല്ലാം നിർത്തിവച്ചു. കേന്ദ്ര കാബിനററ് ക്ളിയറൻസ് കിട്ടുന്നില്ല എന്നതും വിദേശ സാമ്പത്തിക സഹായമായിട്ടില്ല എന്നതുമാണവർ കാരണം പറഞ്ഞത്. സംസ്ഥാന ഗവൺമെൻറിന് എത്രയോ അധികം സ്വാധീനമുള്ളതാണ് ഇപ്പോഴത്തെ കേന്ദ്ര കാബിനററ്? രാജീവ് ഗാന്ധി മുതൽ വി.പി.സിംഗും നരസിംഹറാവുവും വരെയുള്ളവർ കായംകുളം പദ്ധതി അടിയന്തിരമായി കമ്മീഷൻ ചെയ്യേണ്ട ഒന്നാണെന്ന് ആവർത്തിച്ചു പറഞ്ഞിട്ടുള്ളതാണ്. അതുകൊണ്ടുതന്നെ ഇതിനു പൂർണ്ണമായും ഉത്തരവാദി സംസ്ഥാന ഗവൺമെൻറാണ്. ഇനിയുള്ളത് സാമ്പത്തിക പ്രശ്നമാണ്. സൗദി അറേബ്യ, ലോകബാങ്ക്, അമേരിക്ക, റഷ്യ, ജപ്പാൻ എന്നീ രാജ്യങ്ങളും സ്ഥാപനങ്ങളും എൻ.ടി.പി.സിക്ക് നൽകുന്ന സാമ്പത്തിക സഹായങ്ങളിൽ ഏതും, കായംകുളത്തിനു ലഭിക്കുമായിരുന്നു. എന്നാൽ അതിനു ശ്രമിച്ച എൻ.ടി.പി.സിയെ, ബി.പി.എല്ലിൻെറ ഓഫർ പറഞ്ഞ് നിരുത്സാഹപ്പെടുത്തുകയാണ് സംസ്ഥാന ഗവൺമെൻറ് ചെയ്തത്. ഒന്നാമത് എൻ.ടി.പി.സിയിലെ ചില ഉന്നതോദ്യോഗസ്ഥന്മാർക്ക് കേരളത്തിൽ പദ്ധതി തുടങ്ങാൻ താല്പര്യമില്ല. അവർക്ക് വടക്കൻ മേഖലയാണ് താല്പര്യം. അതിൻെറ കൂടെയാണ് സംസ്ഥാന ഗവൺമെൻറിൻെറ വിചിത്ര നിലപാടും കൂടി വന്നത്. കായംകുളം പദ്ധതിക്കൊപ്പം തുടക്കം കുറിച്ച പല പദ്ധതികളും ഇപ്പോൾ ഒന്നാം ഘട്ടം പൂർത്തിയാക്കാറായിരിക്കുന്നു. കാക്കിനദ തന്നെ ഉദാഹരണം. പ്രധാനമന്ത്രിയുടെ നാട്ടിലാണ് എന്നതു മാത്രമാണതിനു കാരണം. ഞാൻ എൻ.ടി.പി.സി യുടെ ഒരു വടക്കേ ഇന്ത്യൻ പ്രോജക്ടിൽ നിന്നാണ് '90–ൽ ഇവിടെ എത്തിയത്. ട്രെയിനിറങ്ങി, തൊണ്ണൂറ് കിലോമീററർ കമ്പനിവണ്ടി മാത്രമുള്ള ഒരപരിഷ്കൃത നാടായിരുന്നു, പദ്ധതിസ്ഥലം. ചെന്നയുടൻ എനിക്കു മലമ്പനി പിടിച്ചു. '90–ൽ ഞാൻ പോരുമ്പോൾ ആ പ്രദേശം ഒരു നഗരമായിക്കഴിഞ്ഞു. കായംകുളം പദ്ധതി ഈ പ്രദേശത്തിനുണ്ടാക്കാവുന്ന പരിവർത്തനത്തെക്കുറിച്ച് ഇവിടെയുള്ളവർക്കു യാതൊരു ധാരണയുമില്ല. ആലപ്പുഴ തുറമുഖം മുതൽ ചൂളത്തെരുവ് ഗ്രാമംവരെ വമ്പിച്ച മാററത്തിനു സാക്ഷ്യം വഹിക്കും. പദ്ധതിക്കു എൻ.ടി.പി.സി പറയുന്ന സാങ്കേതിക തടസ്സങ്ങൾ അവരുടെ താല്പര്യക്കുറവു മാത്രമാണ് സൂചിപ്പിക്കുന്നത്. ഇപ്പോൾ എൻ.ടി.പി.സി ഏതാണ്ട് പിന്മാറുന്ന അവസ്ഥയിലാണ്. ഒന്നര വർഷമായി ഞങ്ങൾ ഈ ഓഫീസിൽ വെടിപറഞ്ഞിരിക്കുകയാണ്. മിക്ക ഉയർന്ന ഉദ്യോഗസ്ഥരെയും സ്ഥലം മാററി. ഇന്ന് (6–3–'93) ഇവിടത്തെ ചീഫ് പേർസണൽ മാനേജർ എസ്.ജയശങ്കറും ആറ് എഞ്ചിനീയർമാരും പോകുകയാണ്. ഇത് ഈ പദ്ധതിയുടെ അസ്തമയം തന്നെയാണ് എന്നു ഞാൻ കരുതുന്നു.''

7000 കോടി രൂപ മുതൽമുടക്കേണ്ട ഈ പദ്ധതി സാമ്പത്തികശേഷിയോ സാങ്കേതിക വൈദഗ്ദ്ധ്യമോ ഇല്ലാത്ത ബി.പി.എല്ലിന് നൽകാനാണ് സംസ്ഥാന ഗവൺമെൻറിൻെറ നീക്കം. ഒരിക്കലും പദ്ധതി നടക്കില്ല എന്നുമാത്രം നമുക്കുറപ്പിക്കാം, അങ്ങനെ വന്നാൽ. നീചമായ രാഷ്ട്രീയ ബോധത്തിൻെറ ലഹരിയിലാണ് ഭരണക്കാർ. ഒരു നാടിനെ കണ്ണീരിലാഴ്ത്തിക്കൊണ്ടും, കേരളത്തെ ഇരുട്ടിലാഴ്ത്തിക്കൊണ്ടും തങ്ങളുടെ കീശ വീർപ്പിക്കാനുള്ള ഏററവും വൃത്തികെട്ട ചിന്തയുമായി അവർ കായംകുളം പദ്ധതി എൻ.ടി.പി.സിയിൽ നിന്ന് സ്വകാര്യമേഖലയ്ക്കു കൈമാറാൻ കിണഞ്ഞു ശ്രമിക്കുകയാണ്. എൻ.ടി.പി.സിയുടെ പൈപ്പുകളും ട്രാൻസ്ഫോർമറുകളും തടഞ്ഞിട്ടിരിക്കുന്ന സമര സമിതിക്കാർക്ക് പക്ഷേ ഉദ്യോഗസ്ഥരെ സ്ഥലം മാററി, പദ്ധതി ജലരേഖയാക്കി മാററുന്നത് തടയാനാകുന്നില്ല. എൻ.ടി.പി.സി പദ്ധതി ഉപേക്ഷിച്ചു കഴിഞ്ഞു എന്നുതന്നെയാണിതു വ്യക്തമാക്കുന്നത്. അവശേഷിച്ചിരിക്കുന്ന ഉദ്യോഗസ്ഥർ തങ്ങളുടെ സ്ഥലംമാററ ഉത്തരവ് മാത്രമാണ് കാത്തിരിക്കുന്നത്.

ചതിക്കപ്പെട്ട ഒരു ജനതയുടെ മരവിച്ച മനസ്സുകളിൽനിന്ന് നിസ്സഹായതയുടെ വിലാപമുയരുമ്പോൾ ഇന്ദ്രപ്രസ്ഥങ്ങളിലെ നേതാക്കന്മാർക്ക് കാവൽ കിടക്കുന്ന നമ്മുടെ രാഷ്ട്രീയ ബോധത്തിനു നഷ്ടപ്പെടുന്നത് മനുഷ്യത്വം മാത്രമല്ല, നിലനിൽക്കാൻപോലുമുള്ള അർഹത കൂടിയാണ്.

14–ാം പേജിൽനിന്നും തുടർച്ച

ഭൂമിക്ക് വില പുതുക്കി നിശ്ചയിച്ചത് 18.54 ലക്ഷം രൂപയെന്നാണ്! മൂന്നു വർഷംകൊണ്ട് ഈ ഭൂമിക്ക് കുറഞ്ഞ വില 20.86 കോടി രൂപ! വിസ്മയം ജനിപ്പിക്കുന്ന തട്ടിപ്പാണ് ഇത്. ബി.പി.എല്ലിന് നല്കാൻവേണ്ടി പുനർനിശ്ചയിച്ച ഭൂമി ഇടപാടിൽ മാത്രം ഇത്ര വലിയ അഴിമതി നടന്ന സാഹചര്യത്തിൽ 300 കോടി രൂപയുടെ ഷെയർ ആരുടെ കൈകളിലാണ് എത്തുക എന്നൂഹിക്കാമല്ലോ. സ്വന്തമായോ, സംസ്ഥാന ഗവൺമെൻറിനോടു ചേർന്നോ കായംകുളം പദ്ധതി ഏറെറടുക്കാമെന്ന് ബി.പി.എൽ സംസ്ഥാന ഗവൺമെൻറിനെ അറിയിക്കുകയും ഗവൺമെൻറ് സ്വകാര്യമേഖലയ്ക്ക് പദ്ധതി വിട്ടുകൊടുക്കാൻ രഹസ്യ നീക്കങ്ങൾ നടത്തുകയുമാണുണ്ടായത്. വിദേശ രാജ്യങ്ങളുടെ സാമ്പത്തിക സഹകരണത്തെക്കുറിച്ചും പദ്ധതിയുടെ സ്വഭാവത്തെക്കുറിച്ചും പരസ്പരവിരുദ്ധങ്ങളായ പ്രസ്താവങ്ങളാണ് മുഖ്യമന്ത്രി പലപ്പോഴും നടത്തിയിട്ടുള്ളത്. കെ.പി.സി.സി പ്രസിഡൻറുപോലും താപനിലയം ബി.പി.എല്ലിന് നല്കുന്നത് അപലപിക്കുകയുണ്ടായി. പക്ഷേ, മുഖ്യമന്ത്രിയും വൈദ്യുതമന്ത്രിയും

മററു ചിലരുമൊക്കെ ഇക്കാര്യത്തിൽ യാതൊരു ജനാധിപത്യ സ്വഭാവവും കാണിക്കുന്നില്ല. ഇത് ഒരു ജനകീയ പ്രശ്നമാണെന്നും ഒരു സംസ്ഥാനത്തിൻെറ സമഗ്ര വികസനം സാദ്ധ്യമാകുന്ന ഒരു പ്രോജക്ടാണ് ചിലരുടെ സ്വാർത്ഥതാല്പര്യംമൂലം അലസിപ്പോകുന്നത്. എന്നും നാം തിരിച്ചറിയണം. ഗവൺമെൻറു തന്നെ രഹസ്യസ്വഭാവമുള്ള പല ഫയലുകളും എൻ.ടി.പി.സിയിൽനിന്ന് ബി.പി.എല്ലിന് കൈമാറിക്കഴിഞ്ഞു. ഒക്ടോബർവരെ എൻ.ടി.പി.സിതന്നെ കായംകുളം പദ്ധതി ഏറെറടുക്കുമെന്നു പറഞ്ഞ മുഖ്യമന്ത്രി, ഒക്ടോബറിൽ ചുവടുമാററി ബി.പി.എൽ ഒററയ്ക്കോ, സംയുക്തമേഖലയിലോ പദ്ധതി ഏറെറടുക്കുമെന്നു പറഞ്ഞു. ജനകീയപ്രക്ഷോഭം ഈ സ്വകാര്യവല്ക്കരണത്തിനെതിരെ തിരിഞ്ഞപ്പോൾ വീണ്ടും ഇപ്പോൾ എൻ.ടി.പി.സി തന്നെ നിർമ്മാണപ്രവർത്തനം നടത്തും എന്നായിരിക്കുന്നു, അദ്ദേഹം. എങ്കിലും ഇതുവരെ എൻ.ടി.പി.സി കായംകുളത്ത് നിർത്തിവച്ച പണികൾ പുനരാരംഭിച്ചിട്ടില്ല. ഗവൺമെൻറ് താല്പര്യം കാണിച്ചിരുന്നെങ്കിൽ പദ്ധതി നടക്കുമായിരുന്നു എന്നതിന് മറെറാരു കാരണംകൂടിയുണ്ട്. എൻ.ടി.പി.സിക്ക് ഇപ്പോൾ പുതിയ പ്രോജക്ടുകളൊന്നുമില്ല. പത്ത് റണ്ണിംഗ് പ്രോജക്ടുകളാണുള്ളത്. സാമ്പത്തികമായി ഇവിടെ മുതൽമുടക്കാൻ അവർ തയ്യാറായി വന്നതുമാണ്. അതിനു വന്ന ദുരന്ത പരിണതി നമുക്കറിയാം. സാമ്പത്തികപ്രശ്നം പറഞ്ഞാണ് മുഖ്യമന്ത്രി ഇപ്പോൾ എൻ.ടി.പി.സിയുടെ അഭാവം ന്യായീകരിക്കുന്നത്. എൻ.ടി.പി.സിയുടെ സാമ്പത്തികനില പ്രസ്താവിക്കാൻ മുഖ്യമന്ത്രി ആരാണ്? കേന്ദ്ര കാബിനററ് സമിതിയുടെ അംഗീകാരം ഇന്നോളം കായംകുളം പദ്ധതിക്കു കിട്ടിയിട്ടില്ല എന്ന കാര്യം അറിയാവുന്ന ആളല്ലേ മുഖ്യമന്ത്രി? ആ രംഗത്ത് എന്തെങ്കിലും ചെയ്യാൻ കഴിവുള്ളയാളാണ് അദ്ദേഹമെന്ന് വിശ്വസിക്കുന്ന കേരളീയരോട്, അക്കാര്യം നടത്താതെ ഇരുട്ടുകൊണ്ട് ഓട്ടയടയ്ക്കുന്ന ശ്രമം നടത്തുന്നതിൽ എന്തു നീതീകരണമാണുള്ളത്? നമ്മുടെ ജനപ്രതിനിധികളുടെ വികാരം പലപ്പോഴും സംസ്ഥാനത്തിൻെറ താല്പര്യം സംരക്ഷിക്കുന്നതിലല്ല. കാവേരി ജലപ്രശ്നം വന്നപ്പോൾ കർണ്ണാടകയിലെ എം.പിമാർ ഒന്നടങ്കം രാജി വയ്ക്കാനൊരുങ്ങിയ ചരിത്രമുണ്ട്. എന്തുകൊണ്ട് നമ്മുടെ എം.പിമാർക്ക് ഇത്തരമൊരു പിടിവാശി കായംകുളം പദ്ധതിക്കു കാണിച്ചുകൂടാ? ഇതിൻെറ ഗുണം പലവിധത്തിലുണ്ട് എന്നവർ മനസ്സിലാക്കുന്നുണ്ടോ? കേരളത്തിൻെറ ഊർജ്ജ പ്രതിസന്ധി പരിഹരിക്കപ്പെടും. അന്യ സംസ്ഥാനങ്ങളിൽനിന്നു പണം നല്കി വൈദ്യുതി വാങ്ങുന്ന അവസ്ഥ ഒഴിവാക്കാം. പരിസ്ഥിതിപ്രശ്നങ്ങളുണ്ടാക്കുന്ന ജലവൈദ്യുതപദ്ധതികളും ആണവനിലയങ്ങളും ഒഴിവാക്കാം. തകർന്നു കിടക്കുന്ന വ്യവസായ മേഖല പുനരുദ്ധരിക്കാം. ഇരുപതിനായിരം പേർക്കെങ്കിലും പത്തുവർഷത്തേക്ക് സ്ഥിരം ജോലി ലഭ്യമാക്കാം. പക്ഷേ, സംഭവിക്കുന്നതെന്താണ്? ഭൂമിക്ക് വീണ്ടും വില നിർണ്ണയിക്കുകയും എൻ.ടി.പി.സിയുടെ ഉദ്യോഗസ്ഥന്മാർ മിക്കവരും സ്ഥലംമാറിപ്പോവുകയും ചെയ്തു. ലക്ഷക്കണക്കിനു രൂപയുടെ ട്രാൻസ്ഫോർമറുകളും പൈപ്പുകളും എൻ.ടി.പി.സി ഹെഡ് ക്വാർട്ടേഴ്സിൽനിന്നു ലഭിച്ച നിർദ്ദേശപ്രകാരം കായംകുളത്തുനിന്നു നീക്കി. വിദേശരാജ്യങ്ങളുമായി കരാറുകളൊന്നുംതന്നെ ഉണ്ടാക്കാനും എൻ.ടി.പി.സിക്കു കഴിഞ്ഞിട്ടില്ല. ഇതു ബി.പി.എല്ലിനെത്തന്നെ പദ്ധതി ഏല്പിക്കേണ്ട അവസ്ഥയിലേക്ക് തനിയെ നീങ്ങും എന്ന പ്രതീക്ഷയിലാണ് ഭരണരംഗത്തെ ചില പ്രമുഖർ. ഏററവുമൊടുവിൽ '93 മാർച്ച് എട്ടാം തീയതി മുഖ്യമന്ത്രി പറഞ്ഞു, ജപ്പാൻെറ സഹകരണത്തോടെ എൻ.ടി.പി.സി പദ്ധതി തുടരുമെന്ന്. എന്നാൽ ജപ്പാൻ കായംകുളമൊഴികെ കുറെ പദ്ധതികൾക്കായി എൻ.ടി.പി.സിയുമായി കരാറുണ്ടാക്കി എട്ടാം തീയതിതന്നെ മടങ്ങി. ഒമ്പതാം തീയതി മുഖ്യമന്ത്രി പറയുന്നു, ജപ്പാൻ ഏതൊക്കെ പദ്ധതികൾക്കാണ് കരാറുണ്ടാക്കിയതെന്ന് അറിഞ്ഞുകൂടെന്ന്. ചുരുക്കത്തിൽ ഒന്നരവർഷം സമയവും പതിനഞ്ചു കോടിയോളം രൂപയും നഷ്ടമാകുകയും കുടിയൊഴിപ്പിക്കപ്പെട്ട നൂറുകണക്കിനാളുകളും തൊഴിൽ നഷ്ടപ്പെട്ട ആയിരത്തിലധികം പേരും വലിയ പ്രതീക്ഷകളോടെ കാത്തിരുന്ന കേരളീയർ മുഴുവനും വിഡ്ഢികളാകുകയും ഗവൺമെൻറ് തികച്ചും അവിശുദ്ധമായ ചില ബാന്ധവങ്ങൾ അവിരാമം തുടരുകയും ചെയ്യുന്നതാണ് കായംകുളം താപനിലയത്തിൻെറ വർത്തമാനകാല സ്ഥിതി.


18-ാം പേജിൽനിന്നും തുടർച്ച


കോടിരൂപയുടെ ആസ്തിമാത്രമുള്ള ബി.പി.എല്ലിന് ഈ പദ്ധതി നടത്താനാവില്ല. വിദേശരാജ്യങ്ങളിലൊക്കെ പല സ്വകാര്യ കമ്പനികളും ബൃഹത്തായപദ്ധതികൾ നടത്തുന്നുണ്ട്. അവർക്കൊക്കെ വിപുലമായ സാമ്പത്തികശേഷിയും ഉന്നതമായ സാങ്കേതികവിദ്യയും പരിശീലനം സിദ്ധിച്ച വിദഗ്ദ്ധരും സ്വന്തമായുണ്ട്. ഇവിടെ സംസ്ഥാന ഗവൺമെൻറിന് ഇതിലേതെങ്കിലുമുണ്ടോ? ബി.പി.എല്ലിനുണ്ടോ? പിന്നെ കായംകുളം പദ്ധതി ഇവരെങ്ങനെ നടത്തും?''

''കായംകുളം പദ്ധതി ബി.പി.എല്ലിന് കൈമാറാൻ നടക്കുന്ന ശ്രമങ്ങൾക്കു പിന്നിലെ അഴിമതി എന്താണ്? അത് ജനങ്ങൾക്കു മുന്നിൽ തുറന്നു കാണിക്കാൻ കഴിയില്ലേ?''

''എൻ.ടി.പി.സിയിൽ നിന്ന് കായംകുളം പദ്ധതി ബി.പി.എല്ലിന് കൈമാറാൻ നടക്കുന്ന ശ്രമങ്ങളുടെ പിന്നിൽ അഴിമതിമാത്രമേയുള്ളൂ. ഒന്നാമത് സംസ്ഥാനത്തിൻെറ വിശാലതാൽപ്പര്യത്തിന് വിരുദ്ധമായ നടപടിയാണിത്. എൻ.ടി.പി.സി ഏറ്റെടുത്ത് നടത്താൻ ബാധ്യതപ്പെട്ട ഒരു പദ്ധതിയിൽ പിന്നീട് ഒരു സ്വകാര്യസ്ഥാപനത്തിൻെറ നിർദ്ദേശം ഒരു സംസ്ഥാന ഗവൺമെൻറ് സമ്മർദ്ദം ചെലുത്തിമുന്നോട്ടുകൊണ്ടുവരികയെന്നുവച്ചാൽ അത് അഴിമതിയല്ലാതെ മറ്റെന്താണ്? '89ൽ ഇരുപത്തൊന്ന് കോടിയിലധികം രൂപ വില നിശ്ചയിച്ചിരുന്ന സ്ഥലത്തിന് '92ൽ വെറും പതിനെട്ടുലക്ഷം രൂപയായി വിലപുതുക്കി നിശ്ചയിച്ചതെന്തിനാണ്? ബി.പി.എൽ ആദ്യഘട്ടത്തിൽ മുടക്കും എന്നുപറയുന്ന 1500 കോടിരൂപയിൽ വില്പനയ്ക്കുള്ള ഷെയർ വാല്യുവായ മുന്നൂറുകോടിരൂപ ആരുടെ കൈകളിലൂടെ കടന്നുപോകും എന്നതിനു തെളിവാണ് ഇതൊക്കെ. കേരളത്തെയാകെ ചതിച്ചുകൊണ്ട് മുഖ്യമന്ത്രിയും മന്ത്രിമാരെക്കാൾ വലിയ ചിലരുമൊക്കെ ചേർന്നു നടത്തുന്ന കള്ളക്കളികൾ തിരിച്ചറിഞ്ഞ് കേരള ജനത ഒന്നടങ്കം കായംകുളം പദ്ധതിക്കുവേണ്ടി മുന്നോട്ടു വരണമെന്നാണ് എനിക്കു പറയുവാനുള്ളത്.

''കേന്ദ്രബജറ്റിൽ കായംകുളം പദ്ധതിക്കുവേണ്ടി എഴുപതുകോടിരൂപ ഉൾക്കൊള്ളിച്ചിട്ടുണ്ടല്ലോ?''

''ബജറ്റിൽ എന്താണ് ഉൾപ്പെടുത്താനാവാത്തത്? നടപ്പാക്കുന്നതിലല്ലേ കാര്യം കഴിഞ്ഞ ബജറ്റിൽ കായംകുളം പദ്ധതിക്ക് അമ്പത്താറ് കോടിരൂപ വകയിരുത്തിയിരുന്നു എന്നിട്ടെന്തു നടന്നു? എൻ.ടി.പി.സി അതിൻെറ '2298' കോടിരൂപയ്ക്കുള്ള 92-93 വാർഷിക റിപ്പോർട്ടിൽ പറയുന്നുണ്ട്, ''നെറ്റ് ബഡ്ജററി സപ്പോർട്ട്=നിൽ'' എന്ന്. ഇതു കേന്ദ്രബജറ്റിൻെറ അപ്രസക്തിതെളിയിക്കുന്നുണ്ടല്ലോ.''

''പദ്ധതിപ്രദേശത്തെ ജനങ്ങളുടെ അവസ്ഥ താങ്കൾ മനസ്സിലാക്കിയിട്ടുണ്ടോ? എങ്കിൽ എന്തുപരിഹാരമാണ് നിർദ്ദേശിക്കാനുള്ളത്?''

''പദ്ധതിപ്രദേശത്ത് തൊഴിലില്ലാതെ വിഷമിക്കുന്ന ജനങ്ങളുടെ അവസ്ഥ എനിക്കറിയാം. ജനങ്ങളെ സംരക്ഷിക്കേണ്ട ഗവൺമെൻറ് ഇങ്ങനെ തുടങ്ങിയാൽ പിന്നെ എന്താണ് ജനാധിപത്യത്തിൻെറ മൂല്യം? എൻ.ടി.പി.സി പദ്ധതി ആരംഭിച്ച് ഒരുവർഷം ഇവിടെയുള്ളവർക്ക് തൊഴിൽ ലഭിച്ചതാണ്. അപ്പോഴല്ലേ പുതിയ ഗവൺമെൻറിൻെറ പിടിപ്പുകേടും സ്ഥാപിതതാൽപ്പര്യവും മൂലം എൻ.ടി.പി.സി പണികൾ നിർത്തിവച്ച് രംഗത്തുനിന്നും പിന്മാറിയത്. കേരളത്തിനു മുഴുവൻ പ്രയോജനം ലഭിക്കുമായിരുന്ന ഒരു വൻ പദ്ധതി, ആ നാട്ടുകാർക്ക് ഉപജീവനത്തിനുള്ള ഏകമാർഗം—ഒക്കെയാണ് ഗവൺമെൻറ് ഇല്ലാതാക്കിയത്. ഇതിനെതിരെ വൻ ബഹുജനപ്രക്ഷോഭം ഉണരണം. കായംകുളം താപനിലയം എൻ.ടി.പി.സിയെക്കൊണ്ടു തന്നെ ഏറ്റെടുപ്പിക്കുകയും, ഉടൻ നിർമ്മാണമാരംഭിക്കുകയും വേണം. അതിന് സ്വാധീനവും സാധ്യതകളുമുള്ള സംസ്ഥാനഗവൺമെൻറിൻെറ സന്മനസ്സാണ് കേരളീയർ പ്രതീക്ഷിക്കുന്നത്.

# ബലാൽസംഗത്തിന്റെ മനശ്ശാസ്ത്രം

മൂന്നാഴ്ചയ്ക്കു മുൻപ് എട്ടും ആറും വയസ്സായ രണ്ടു കുഞ്ഞുകുട്ടികൾ ബലാൽസംഗം ചെയ്യപ്പെട്ടു. ഡൽഹിയിൽ നിന്നുമുള്ള വാർത്താമാദ്ധ്യമം പറയുന്നു. 5 വയസ്സായ ബാലികയെ ബലാൽസംഗം ചെയ്ത 50 കാരനെ തൂക്കിലേറ്റാൻ ശ്രമം. സ്വന്തം അച്ഛൻ ബലാൽസംഗം ചെയ്ത മകളുടെ കൂടെ ആസ്പത്രിയിലിരിക്കുന്ന അമ്മയുടെ മുഖം കാണിക്കാത്ത ഫോട്ടോ. പട്ടിക ഇവിടെയൊന്നും അവസാനിക്കുന്നില്ല. സ്ഥിതിവിവരകണക്കുകളുടെ സഹായമന്വേഷിച്ചാൽ ബലാൽസംഗം ചെയ്യപ്പെടുന്ന സ്ത്രീകളിൽ നല്ലൊരു ശതമാനവും 18 വയസ്സിനു താഴെയുള്ള കുട്ടികളാണെന്നു കാണാം. അവയിൽ 70 ശതമാനത്തിലേറെ കേസുകളിലും സംഭവം നടക്കുന്നത് പെൺകുട്ടിയുടെ താമസസ്ഥലത്തുവച്ചാണുതാനും. ബലാൽസംഗം ചെയ്യുന്നവരുടെ സ്ഥിതിവിവരകണക്കുകൾ നമ്മെ ഇതിലേറെ അമ്പരപ്പിക്കുന്നു. ബലാൽസംഗം ചെയ്യുന്നവരിൽ 90 ശതമാനവും അടുത്ത ബന്ധുക്കളോ സുഹൃത്തുക്കളോ പരിചയക്കാരോ ആണ്. അച്ഛനും സഹോദരനും അമ്മാവന്മാരും ഒക്കെ ഒരു പെൺകുട്ടിക്ക് പേടിക്കേണ്ടവരാകുന്നു എന്നതാണ് സ്ഥിതിവിവരകണക്കുകൾ തരുന്ന സൂചന. വീട്ടിലും പുറത്തും ഒരുപോലെ അരക്ഷിത.

പൊതുവെ 'വിദ്യാഭ്യാസം' കൂടിവരുന്ന ഈ കാലഘട്ടത്തിൽ ചൂണ്ടിക്കാണിക്കേണ്ട മറ്റൊരു വസ്തുത ബലാൽസംഗം അതിനനുസരിച്ച് കുറയുകയല്ല കൂടുകയാണ് എന്നതാണ്. ബലാൽസംഗത്തിന്റെ അടിസ്ഥാന കാരണങ്ങളെ ഏറെക്കുറെ ഉപരിപ്ളവമായി ചൂണ്ടിക്കാട്ടുന്ന ചില പ്രസ്താവനകളെ ഈ വസ്തുത വെല്ലുവിളിക്കുന്നുണ്ട്. സ്ത്രീയുടെ ദൗർല്ലഭ്യം, ലൈംഗികതയിൽ സമുദായം ഏർപ്പെടുത്തുന്ന അതിരുകവിഞ്ഞ വിലക്കുകൾ, ലൈംഗികാവേശം ഉണർത്തുന്നതരത്തിലുള്ള വേഷവിധാനം എന്നിവയാണ് ചൂണ്ടിക്കാണിക്കപ്പെടുന്ന കാരണങ്ങളിൽ ചിലത്. സ്ത്രീയുടെ ദൗർല്ലഭ്യം കുറഞ്ഞുവരികയാണീയിടെ. ലൈംഗികതയോടുള്ള സമീപനത്തിനും അയവുവർദ്ധിച്ചുവരുന്നു. അപ്പോൾ ബലാൽസംഗം ആനിലയ്ക്ക് കുറയേണ്ടതാണ്. ഇനി വേഷവിധാനത്തിന്റെ കാര്യം. 10 വയസ്സിനുതാഴെയുള്ള കുട്ടികളുടെ ബലാൽസംഗവും, വീട്ടിനകത്ത് തൊട്ടടുത്ത ബന്ധുക്കൾ നടത്തുന്ന ബലാൽസംഗവും ഈ വാദമുഖത്തെയും ഖണ്ഡിക്കുന്നു.

ഇനി സ്ത്രീസമ്മതത്തിന്റെ പ്രസക്തി. സ്ത്രീയുടെ വിസമ്മതത്തിന്റെ തെളിവുകൾ കീറിയവസ്ത്രങ്ങളിലും മേലിൽപറ്റിയ മുറിവുകളിലും മുറിയിൽ തട്ടിയും മറിഞ്ഞും പൊട്ടിയും കിടക്കുന്ന സാധനങ്ങളിലും ആണ് നിക്ഷിപ്തമാവാറ്. ഭയം കീഴ്‌വഴങ്ങലിന് ഒരു കാരണമാവാമെന്ന് നിയമപാലകരും ജ്ഞാനികളായ മറ്റുപലരും ഒരിക്കൽപ്പോലും ചിന്തിച്ചില്ലന്നോ? എനിക്കത്ഭുതം തോന്നുന്നു. എങ്കിൽ, കള്ളന്മാരുടെ ഭീഷണിക്കുമുൻപിൽ കീഴ്‌വഴങ്ങി സർവ്വസ്വവും അവർക്ക് സ്വമേധയാ അടിയറവെക്കുന്ന പുരുഷന്മാരുടെ പരാതികൾ ഇതേനിയമപാലകരുടെ കണ്ണിൽ എന്തുനിറമാണ് കൈക്കൊള്ളുക? കള്ളന്മാരുടെ മുൻപിൽ കീഴടങ്ങുന്നതിന്റെ കാരണം നിസ്സഹായതയും ആക്രമണഭീതിയും ആണെന്നും അത് സമ്മതമായി കണക്കാക്കുന്നത് യുക്തിസഹമല്ലെന്നും ഞാനും സമ്മതിക്കുന്നു. ഈ ന്യായം പക്ഷെ എന്തേ ഒരു ബലാൽസംഗത്തിന് ബാധകമാവാത്തത്?

ബലാൽസംഗത്തിൽ അടങ്ങിയ ആക്രമണത്വര മറ്റേതൊരു ബലപ്രയോഗത്തിൽ നിന്നും വ്യത്യസ്തമല്ല. ശാരീരിക ബലം താരതമ്യേന കുറഞ്ഞ സ്ത്രീകൾക്ക് ഇക്കാര്യത്തിൽ പരാധീനത കൂടുതലാണ്. സ്വന്തം ബലഹീനതയെക്കുറിച്ചുള്ള ബോധം ഭയം ഇരട്ടിയാക്കുന്നു. പുറമെയാണ്, സമുദായം തലയിൽ കെട്ടിവയ്ക്കുന്ന അപരാധത്തിന്റേയും അപമാനത്തിന്റേയും ഘനം. മൗനത്തിലൂടെ മാത്രമേ ഈ അപമാനത്തിൽ നിന്ന് സ്ത്രീക്ക് രക്ഷപ്പെടാനാവൂ എന്ന ബോധവും സ്ത്രീക്ക് തലമുറകളായി കിട്ടിയതാണ്. ഈ ഭയത്തിലും ധീനിക്കുന്നത്. ഇരുത്തംവരാത്ത മനസ്സിന്റെ അടിയൊഴുക്കുകളെ അവ സ്വാധീനിക്കുന്നതിന്റെ ഉദാഹരണങ്ങൾ പക്ഷെ നിരവധിയാണ്.

ഇനി, ''സ്വന്തം ആൾക്കാർ'' ബലാൽസംഗം ചെയ്യുന്ന സ്ത്രീകളുടെ കാര്യമെടുക്കാം. തികച്ചും അമ്പരപ്പിക്കുംവിധം ക്രൂരമാണത്. അച്ഛന്റെ സ്നേഹിതൻ, അമ്മയുടെ കാമുകൻ, ജ്യേഷ്ഠന്റെ സുഹൃത്ത്, ഒക്കെ ഒരുപുറത്ത്. ഇവരുമായുള്ള പരിചയം പലപ്പോഴും പെൺകുട്ടിയെ സ്വയം ചെന്നുചാടുന്ന ഒരു കെണിയിലാക്കുന്നു. അച്ഛന്റെ സ്നേഹിതനോട് കാണിക്കേണ്ട ആതിഥ്യമര്യാദ ഒരുപുറത്ത്. ഭീതിമറുപുറത്ത്. സ്വന്തം വാസസ്ഥലത്തുവച്ച് ബലാൽസംഗം ചെയ്യപ്പെടുന്നതിന്റെ പിന്നിൽ ഇത്തരം മര്യാദകളും ''മാനേഴ്സുകളും'' വലിയ പങ്കുവഹിക്കുന്നു എന്നതാണ്. സ്ഥിതിവിവരകണക്കുകൾ കാണിക്കുന്ന മറ്റൊരു വസ്തുത. സ്വന്തം മുറിയിൽ അടച്ചിരുന്നുവായിക്കുന്ന അച്ഛൻ ചായ ചോദിച്ചാൽ മകൾ ഉണ്ടാക്കിക്കൊടുക്കാതിരിക്കുന്നതെങ്ങിനെ? അച്ഛന്റെ നോട്ടത്തിന്റെ നിറം മാറുമ്പോഴേക്കും കെണിയിൽപ്പെട്ടുകഴിഞ്ഞിരിക്കും പെൺകുട്ടി. പിന്നെ ബാക്കിയാവുന്നത് പുറത്തുപറയാൻ കൊള്ളാത്തതിന്റെ നാണക്കേടാണ്. മൗനംപാലിക്കാൻ ആദ്യം പറയുന്നത് അമ്മയായിരിക്കും. അതച്ഛനുമറിയാം. അച്ഛനെതിരെ ബലാൽസംഗത്തിനു പരാതികൊടുക്കുന്ന മകളുടെ സത്പ്പേർ സമുദായത്തിൽ എന്തായിരിക്കുമെന്ന് അച്ഛനേക്കാൾ കൂടുതൽ അമ്മയ്ക്കും മകൾക്കും അറിയാം. മൗനം തന്നെ ഭൂഷണം.

ഈ മൗനത്തിലുമാണ് ബലാൽസംഗത്തിന് തയ്യാറാവുന്ന പുരുഷൻ വിശ്വാസമർപ്പിക്കുന്നത്. തുടങ്ങുന്നതിനുമുൻപേ അവന് വിജയസാദ്ധ്യത ഉറപ്പാണ്. ശാരീരിക ശക്തിക്കും, സമുദായത്തിന്റെ താരതമ്യേനയുള്ള പിൽതുണയ്ക്കും പുറമെയാണ് ഈ വിജയസാദ്ധ്യത നൽകുന്ന ആത്മവിശ്വാസം. അങ്ങനെ തികച്ചും സമതുലിതമല്ലാത്ത ഒരു തുടക്കമാണ് പലപ്പോഴും ബലാൽസംഗത്തിനുള്ളത്.

ബലാൽസംഗത്തിന് സിനിമയും മറ്റു മാദ്ധ്യമങ്ങളും നൽകുന്ന വീക്ഷണം, പക്വത വരാത്ത മനസ്സുകളെ ബാധിക്കുന്നത് തികച്ചും വികലമായിട്ടാണ് എന്ന് ചില ഗവേഷണനിഗമനങ്ങൾ കാണിക്കുന്നു. ''സിനിമയിൽ 'വില്ലൻ' ചെയ്തതുപോലെ ഞങ്ങൾ ചെയ്തുനോക്കി''. ഒരു 17 വയസ്സുകാരൻ പറയുന്നു. വികലവീക്ഷണത്തിന്റെ ഈ ശാപം ബലാൽസംഗത്തിനുമാത്രമല്ല, കൊല, കളവ്, ഹിംസ എന്നിവയ്ക്കും ബാധകമാകുന്നുണ്ട്. വയലൻസ്, നിത്യജീവിതത്തിന്റെ ഭാഗമായി മാറിക്കൊണ്ടിരിക്കുന്നത് ഇക്കാലത്ത്, ബലാൽസംഗം പെർവെർഷൻ എന്നിവയൊക്കെ അപക്വമനസ്സുകളെ ലഹരിപിടിപ്പിക്കുന്ന മയക്കുമരുന്നുകളാവുന്നു. ബലാൽസംഗത്തിന്റെ വർദ്ധനവിന് കാരണമായി ഇത് ചൂണ്ടിക്കാണിക്കുന്നവരുണ്ട്. ഒന്നും രണ്ടും രണ്ട് എന്ന നേരിട്ടുള്ള കണക്കിലല്ല ഇവയൊന്നും മനസ്സുകളെ സ്വാ

ബലാൽസംഗത്തിൽ നിന്ന്, നാം കൊട്ടിഘോഷിക്കുന്ന 'ചാരിത്ര്യനഷ്ടം' ഒഴിവാക്കിയാൽ ബാക്കികിട്ടുന്നത് തികഞ്ഞ ഹിംസയും അക്രമാസക്തിയുമാണ്. ചാരിത്ര്യനഷ്ടം എന്ന ആശയത്തിന്റെ സൂക്ഷ്മവിശകലനത്തിലേക്ക് കടക്കാതെ പറയട്ടെ, അത് ഒരു അബ്സ്ട്രാക്ട് ഐഡിയയാണ്. മറ്റു പല സാമുദായിക സാമ്പത്തിക കണക്കുകൂട്ടലുകളും നടത്തി, പുരുഷമേധാവിത്വമുള്ള സമുദായം എത്തിച്ചേരുന്ന ആകത്തുകയാണ് ചാരിത്ര്യനഷ്ടം. സൗകര്യപ്രദമായ ആകത്തുക എന്നു കൂടി ഞാൻ അടിവരയിട്ടു പറയും.

അച്ഛന്റെ പേരില്ലാത്ത കുഞ്ഞ് അപമാനത്തിന്റെ മകുടോദാഹരണമായി കണക്കാക്കപ്പെടുന്ന സമുദായത്തിൽ സ്ത്രീയുടെ ഉടമസ്ഥാവകാശവും പുരുഷന്റെ ആത്മാഭിമാനവും തമ്മിൽ അഭേദ്യമായ ബന്ധം ഉടലെടുക്കാതെ വയ്യ. ഈ ബന്ധം, സാമ്പത്തികമായ പലതലങ്ങളിലേക്കും മാനങ്ങളിലേക്കും വ്യാപിക്കുന്നതാണ്. പവിത്രതയുടെ പരിവേഷം കൂടി ഈ ബന്ധത്തിന് നല്കുന്ന ഒരു സമുദായത്തിൽ ചാരിത്ര്യം സ്ത്രീക്ക് സർവ്വപ്രധാനമായിത്തീരുന്നു. സ്ത്രീയുടെ മഹത്വവും പരിശുദ്ധിയും ''ഞാനൊരുത്തനു മാത്രം അടിമപ്പെട്ടതാണെന്ന്'' വീണ്ടും വീണ്ടും പ്രഖ്യാപിക്കലാകുമ്പോൾ മറ്റെല്ലാതലങ്ങളിലുമുള്ള അവളുടെ പ്രവർത്തനവും അതിന്റെ ശരിതെറ്റുകളും ചാരിത്ര്യമെന്ന മൂല്യവുമായി ബന്ധപ്പെടുത്തിക്കാണുന്നു. [അതേസമയം ഈ മഹത്തരമായ മൂല്യസംരക്ഷണത്തിൽ നിന്ന് പുരുഷനെ അതേസമുദായം സൗകര്യപൂർവ്വം ഒഴിവാക്കുന്നതുകാണാം.] അതായത് വീട്ടിലിരിക്കാനും വയറുപോറ്റാനും ചാരിത്ര്യത്തിന്റെ ലേബൽവേണം. അതിനാൽ അതിന്റെ നഷ്ടം ഗോപ്യമാവണം. ചാരിത്ര്യത്തിന്റെ സംരക്ഷണം സ്ത്രീയുടെ 'അടിസ്ഥാനപരമായ നിലനില്പിന്റെ തന്നെ പ്രശ്നമാവുന്നതിങ്ങനെയാണ്. ബലാൽസംഗക്കാരന് സന്തോഷമായി. 'ഇക്കാര്യം' പുറത്താവാതെ അവൾ നോക്കിക്കൊള്ളും. അഥവാ പുറത്തായാൽ, അവളുടെ സമ്മതത്തോടെയാണെന്ന് സ്ഥാപിക്കുകയേ വേണ്ടൂ. ഭയംകൊണ്ട് വിറങ്ങലിച്ചായാലും, പരിചയത്തിന്റെ കെണയിൽപ്പെട്ട് പിടിക്കപ്പെട്ടിട്ടായാലും പ്രതിഷേധിക്കാനാവാത്ത പരിതസ്ഥിതിയിലാകുന്നു പലപ്പോഴും പെൺകുട്ടി. പ്രതിഷേധത്തിന്റെ പ്രത്യക്ഷത്തിലുള്ള അഭാവം അവൾക്കെതിരെയുള്ള തെളിവാണ്താനും. ഈ വിരോധാഭാസം സ്ത്രീക്ക് ബലാൽസംഗത്തിൽ നേരിടേണ്ടിവരുന്ന ഏറ്റവും വലിയ വിനയാണ്. ''അത്തര''ത്തിലൊക്കെ വേഷംകെട്ടിയാൽ ''ഇത്തര''ത്തിലൊക്കെ പറ്റും എന്ന മഹത് വചനം പിന്നാലെയും.

നിങ്ങൾ പണവും പോക്കററിലിട്ടു നടന്നാൽ പിക്ക്പോക്കറ്റുകാരൻ കക്കും, അതിനാൽ ഉത്തരവാദിയും ശിക്ഷാർഹനും നിങ്ങൾതന്നെയെന്ന് എന്തേ ആരും പറയാത്തത്?

കാരണം, ഇതൊക്കെ പൗരന്റെമേൽ നടത്തുന്ന 'അന്യായ'മായ ആക്രമണങ്ങളാണെന്ന് നിയമം സമ്മതിക്കുന്നു. ചാരിത്ര്യനഷ്ടം പക്ഷെ ആ കൂട്ടത്തിൽ പെടുത്താൻ വയ്യ. പവിത്രതയുടെ പരിവേഷം അതിനെ നിയമത്തിന്റെ കണ്ണിയും വേർതിരിക്കുന്നു എന്നുതോന്നും പല വിധികളും നിഗമനങ്ങളും കണ്ടാൽ. ജീവൻകൊടുത്തും സംരക്ഷിക്കേണ്ട സാധനമാണ് ചാരിത്ര്യം. സ്ത്രീയുടെ ജീവനേക്കാൾ വില പുരുഷന്റെ കണ്ണിൽ അവളുടെ ചാരിത്ര്യത്തിനാണ്. കാരണം, മുൻപ് സൂചിപ്പിച്ചതുപോലെ, സ്ത്രീയുടെ ചാരിത്ര്യം ബന്ധപ്പെട്ടിരിക്കുന്നത് പുരുഷന്റെ 'ഈഗോ'യുമായിട്ടാണ്. സ്വന്തം (പുരുഷന്റെ) ഉടമസ്ഥാവകാശം കൈയേറിയ മറ്റൊരു പുരുഷന്റെ വിജയമാണ് ആ അർത്ഥത്തിൽ സ്ത്രീയുടെ ചാരിത്ര്യനഷ്ടം പ്രഖ്യാപിക്കുന്നത്. അത് വേണ്ട എന്നതുതന്നെ കാര്യം. ചാരിത്ര്യം രക്ഷിക്കാൻ ആത്മാഹൂതിചെയ്യുന്ന സ്ത്രീകൾ മഹിളാരത്നങ്ങളും മഹതീരത്നങ്ങളും ഒക്കെ ആയിവ്യാഖ്യാനിക്കപ്പെടുന്നതിന്റെ കാതലും ഈ ഈഗോതന്നെ.

വീട്ടിനുള്ളിലെ ബലാൽസംഗങ്ങൾ തറവാടിത്തത്തിന്റേയും സ്റ്റാറ്റസ്സിന്റേയും ഒക്കെ പേരിൽ ഗോപ്യമായി വയ്ക്കപ്പെടുമെന്നുള്ള ഭൂരിപക്ഷത്തിന്റേയും ധാരണ, സ്ത്രീയെ സ്വന്തം വീട്ടിനകത്ത് വളരെ അരക്ഷിതയാക്കുന്നുണ്ട്. [ഭർത്താക്കന്മാർ നടത്തുന്ന ബലാൽസംഗങ്ങൾ ഞാനീ പരിധിയിൽ തല്ക്കാലം പെടുത്തുന്നില്ല]. കുട്ടികളെ ബലാൽസംഗം ചെയ്ത കേസുകളിൽ 50 ശതമാനത്തിലധികവും സ്വന്തം വീട്ടുകാരും പരിചയക്കാരുമായിരുന്നു. ഇത് റെക്കോർഡ് ചെയ്യപ്പെടുന്ന കണക്കാണ്. റെക്കോർഡിലില്ലാത്ത നിരവധി കേസുകൾ ഇതിനുപുറമെയുണ്ട്. അമ്മ പ്രസവത്തിന് ആസ്പത്രിയിലായിരിക്കെ മകളെ(8 വയസ്സ്) ബലാൽസംഗം ചെയ്യുകയും കാര്യമായി പരിക്കേല്പിക്കുകയും ചെയ്ത അച്ഛൻ, 18 വയസ്സായ ജ്യേഷ്ഠൻ ബലാൽസംഗം ചെയ്ത 12 വയസ്സുകാരി, ചെറിയമ്മയുടെ ഭർത്താവ് മാനഭംഗപ്പെടുത്തിയ 13 വയസ്സുകാരി. ഇവയ്ക്കൊന്നും ഒരു വാർത്തയുടെ പ്രാധാന്യം പോലും ഇല്ലാത്തത്ര കഥകൾ ഉണ്ട് സ്ഥിതിവിവരകണക്കുകളിൽ.

ബലാൽസംഗം അടിസ്ഥാനപരമായി ഹിംസാത്മകവും അക്രമണാസക്തവുമാണ്. അതുകൊണ്ടാണ്, ചെറിയകുട്ടികളിലും വലിയവരിലും അതിന്റെ മാനസികാഘാതം ഏറെ ആഴമുള്ളതാകുന്നുത്. ജീവിതത്തിലൂടെ ഉടനീളം കോറിയ ഒരു കത്തിവരപോലെ നീറലോടെ അതെന്നും മനസ്സിൽ കിടക്കുന്നു. സ്വന്തം ആൾക്കാർ ബലാൽസംഗം ചെയ്ത മിക്ക പെൺകുട്ടികൾക്കും 'സ്വന്തക്കാർ' എന്നവാക്കിലുള്ള വിശ്വാസം നശിക്കുകയാണുണ്ടായത്. കുടുംബത്തിലുള്ള വിശ്വാസം ഉളവാക്കാനും അസാദ്ധ്യമായിക്കണ്ടു എന്നാണ് ഈരംഗത്ത് പ്രവർത്തിക്കുന്ന സാമൂഹ്യസേവികമാരും സംഘടനകളും പറഞ്ഞത്. ജീവിതത്തോടും സഹജീവികളോടുമുള്ള വീക്ഷണത്തിൽ ഇത് കാര്യമായി വികലസ്വാധീനം ചെലുത്തി. വികലമായ കാഴ്ചപ്പാട്, ഒരു അപഭംഗമാണ്. അതുണ്ടാക്കുന്ന ആത്മവിശ്വാസക്കുറവ്, പരാജയഭീതി, കൂട്ടത്തിൽ തോന്നുന്ന അരക്ഷിതാബോധം ഇവയൊക്കെ ജീവിതത്തിലാകെ നിഴൽപരത്തുന്നു. ബലാൽസംഗത്തിന്റെ ഏറ്റവും വലിയ അപാകതയും ഈ വികലതയാണ്. അല്ലാതെ മാനഹാനിയോ ചാരിത്ര്യനഷ്ടമോ അല്ല. ചാരിത്ര്യനഷ്ടമെന്ന മാനസിക അടിമത്തത്തിൽ നിന്നും വിഭ്രാന്തിയിൽ നിന്നും വേറിട്ടുനിന്ന്, പക്വതയോടെ ബലാൽസംഗത്തെ കാണേണ്ടത് ഇതുകൊണ്ടാണ്. മനസ്സിനെ മരവിപ്പിക്കുകയോ, ക്രൂരമാക്കിത്തീർക്കുകയോ, തളർത്തുകയോ ചെയ്യുന്ന ഈ പ്രവൃത്തിതടയേണ്ടത്. മാനഹാനി പേടിച്ചല്ല, മാനസികാഘാതത്തിൽ നിന്നും അവളെ രക്ഷിക്കാനാണ്. എന്റെ കണ്ണു കുത്തിപ്പൊട്ടിക്കാൻ മറ്റൊരു പൗരന് അവകാശമില്ലാത്തതുപോലെത്തന്നെ ഹീനവും നീചവുമായ ഒന്നാണ് ബലാൽസംഗം. ഒരു ക്രിമിനൽ കുറ്റമായി ആദ്യമായും അവസാനമായും അതിനെ കാണുവാൻ പഠിക്കേണ്ടത് ഈ വെളിച്ചത്തിലാണ്.

---

37 ാം പേജിൽ നിന്നും തുടർച്ച

അല്ലെങ്കിൽ 6 സെക്കൻറ് ഒരു യൂണിററ് എന്ന നിലയിലേക്ക് മാററിയാൽ ഉപഭോക്താവ് നൽകേണ്ടത് മിനിട്ടിന് 8 രൂപയ്ക്കു പകരം 9 രൂപയോ 10 രൂപയോ ആയിരിക്കും.

കംപ്യൂട്ടർ മെഷീനിൽ കാണിക്കുന്ന സമയവും യഥാർത്ഥ സമയവും തമ്മിൽ വ്യത്യാസം വരുത്തുക എന്നതാണ് മററൊരു തന്ത്രം. സ്വാഭാവികമായും യന്ത്രത്തിന്റെ വേഗത എപ്പോഴും അധികമായിരിക്കും. ഒരു മിനിട്ടിന് പത്തു സെക്കൻറുവരെ വ്യത്യാസം വന്ന അനുഭവങ്ങൾ തിരുവനന്തപുരം നഗരത്തിൽ നിന്നുതന്നെ ഉണ്ടായിട്ടുണ്ട്. തിരുവനന്തപുരത്തുനിന്നും ഉല്പാദിപ്പിക്കുന്ന ഒരു യന്ത്രത്തിന്റെ കൊല്ലത്തെ വിതരണക്കാരൻ ഒരു അഡീഷണൽ ഫിററിംഗ് കൂടി വിതരണം ചെയ്യുന്നുണ്ട്. ഈ 'കുട്ടിച്ചാത്തനെ' യന്ത്രത്തോടൊപ്പം ഘടിപ്പിച്ചാൽ രണ്ടു രൂപ മുതൽക്കാണ് മോനിട്ടറിൽ തുക തെളിയുക. കൂടാതെ യഥാർത്ഥ ചാർജ്ജിനു പകരം എപ്പോഴും യന്ത്രം നമുക്ക് അധിക ചാർജ്ജിന്റെ ബില്ലും സംഭാവന ചെയ്യും. ഇവിടെ യൂണിററ് തന്നെ എപ്പോഴും അധികമായിരിക്കും. ഒരുദാഹരണം ചേർക്കാം. കോട്ടയത്തുനിന്നും തിരുവനന്തപുരത്തേക്ക് താരിഫ് 8 സെക്കൻറിന് ഒരു രൂപ എന്നാണല്ലോ. അരമിനിട്ട് സംസാരിക്കുന്ന ഒരാൾ 4 രൂപ നൽകിയാൽ മതി. അതായത് 4 യൂണിററ്. യന്ത്രം തരുന്ന ബില്ല് 6 രൂപ എന്നായിരിക്കും.

രാത്രി ഏഴു മണി കഴിഞ്ഞ് എസ്.ടി.ഡിക്ക് പകുതി ചാർജ്ജും പത്തുമണിക്കുശേഷം നാലിലൊന്നു ചാർജ്ജും നൽകിയാൽ മതി എന്നാണു നിയമം. യന്ത്രത്തിലെ വാച്ച് 15 മിനിട്ട് പിന്നിലാക്കി വച്ചാൽ ഏഴു മണിക്കു ശേഷമുള്ള ആദ്യ 15 മിനിട്ടുകളിൽ യന്ത്രം തരുന്ന ബില്ല് മുഴുവൻ ചാർജ്ജിന്റേതുമായിരിക്കും. ഏഴു മണിക്കു ശേഷമുള്ള ആദ്യനിമിഷങ്ങൾ ഒരു ടെലിഫോൺ ബൂത്തിലെ ഏററവും തിരക്കേറിയ സമയമാണ്.

ഒരു സ്ഥലത്തുനിന്നും ബൂത്ത് ചാർജ്ജെന്നോ സർവ്വീസ് ചാർജ്ജെന്നോ പറഞ്ഞ് പണമീടാക്കരുതെന്നാണ് നിയമം. എന്നാൽ ചില സ്ഥലങ്ങളിൽ ലോക്കൽ കോൾ വിളിച്ചാലും രണ്ടു രൂപ നൽകണം. തിരുവനന്തപുരം നഗരത്തിലെ ഒരു ബൂത്തിൽ സർവ്വീസ് ചാർജ്ജ് ഈടാക്കുന്നതിനുള്ള ന്യായീകരണം മററൊരു സ്വകാര്യ ടെലിഫോൺ ബൂത്തിലും സർവ്വീസ് ചാർജ്ജ് ഈടാക്കുന്നുണ്ട് എന്നതാണ്. ഇതിനെതിരെ വ്യാപകമായ പരാതി വന്നപ്പോൾ ബൂത്തുടമകൾ ഇപ്പോൾ പുതിയൊരു തന്ത്രം കണ്ടെത്തിയിരിക്കുന്നു. ബില്ലിൽ എപ്പോഴും ഒരു രൂപ അധികമായിരിക്കും. പാവം ഉപഭോക്താവിന് അത് മനസ്സിലാവില്ല.

# പുതിയപുസ്തകങ്ങൾ

## മൗനത്തിൻെറ നിലവിളി



വി.കെ. പാറക്കടവിൻെറ മിനിക്കഥകൾ മലയാള വായനക്കാർക്ക് സുപരിചിതമാണ്. മിനിക്കഥയുടെ പ്രകൃതം ആരും നിർവ്വചിച്ചുവെച്ചിട്ടില്ല; നിർവ്വചനത്തിൽ ഒതുങ്ങുന്നതുമല്ല. ഈ രചനകൾ കഥാനുഭൂതി നൽകി അവസാനിക്കുന്നുമില്ല. കവിതയിൽ പിറന്ന കഥയും കഥയിൽ പിറന്ന കഥയുമാണിത്. വെളിപാടായി, മിസ്റ്റിക്കനുഭൂതിയായി, അസംബന്ധമായി പിറന്ന രചനകൾ. നൂറുമിനിക്കഥകളുടെ ഈ സമാഹാരത്തിൻെറ 'മൗനത്തിൻെറ നിലവിളി' എന്ന പേര് അർത്ഥവത്താണ്. ഈ രചനകളുടെ ആത്മഭാവവും മൗനത്തിൻെറ നിലവിളിതന്നെയാണ്. കഥാകൃത്തായ വി.ആർ. സുധീഷ് ഈ സമാഹാരത്തിന് ഒരു പഠനവും എഴുതിച്ചേർത്തിട്ടുണ്ട്.

മൗനത്തിൻെറ നിലവിളി
ഗ്രന്ഥ: പി.കെ. പാറക്കടവ്
വിത: മൾബറി
വില: 20 രൂപ.

## ഓണ വിജ്ഞാനകോശം




ഓണത്തെക്കുറിച്ചുള്ള ഈ വിജ്ഞാനകോശം മലയാളികളുടെ മനസ്സിൽ കൗതുകമുണർത്തുന്ന ഒരു ഗവേഷണ ഗ്രന്ഥമാണ്. ഓണത്തെക്കുറിച്ചുള്ള ഐതിഹ്യങ്ങളും ശൈലികളും പദങ്ങളും അതുമായി ബന്ധപ്പെട്ട ചരിത്രവസ്തുതകളും അകാരാദി ക്രമത്തിൽ വിശദീകരിക്കുന്നു. ഇതിനു പുറമേ പ്രചാരത്തിലുള്ള ഓണപ്പാട്ടുകളും ചേർത്തിട്ടുണ്ട്. ഓണം ദേശീയോത്സവമായി ആഘോഷിക്കുന്ന സർക്കാരിൻെറ ഓണപണ്ഡിതന്മാർക്കൊക്കെ പല അറിവുകളും നൽകാൻ പര്യാപ്തമാണ് ഈ ഗ്രന്ഥം.

ഓണവിജ്ഞാനകോശം
ഗ്രന്ഥ: പ്രൊ.പി.സി. കർത്താ
വിത: നാഷനൽ ബുക്ക് സ്ററാൾ
വില: 26 രൂപ

## ആറാം കാലം

മലയാള ചെറുകഥാരംഗത്ത് സജീവ സാന്നിദ്ധ്യമായിത്തീർന്നിട്ടുള്ള അക്ബർ കക്കട്ടിലിൻെറ പതിനൊന്നു കഥകളുടെ സമാഹാരം. 'ആറാം കാലം' എന്ന കഥ ജീവിത നിരീക്ഷണത്തിൻെറ ശക്തിയും സൗന്ദര്യവും ഉൾക്കൊള്ളുന്നതാണ്. അക്ബർവളരെയേറെ വൈവിധ്യങ്ങളുള്ള, ഒന്നിനൊന്നു വ്യത്യസ്തമായ കഥകളെഴുതുന്നു. ഈ സമാഹാരത്തിലും ഈ വ്യത്യാസം അനുഭവപ്പെടുന്നുണ്ട്. ''ജീവിതത്തിൽ മരണം കാണുകയും വേദനയിൽ ആഹ്ളാദം കാണുകയും സുഖദുഃഖങ്ങളെ നിസ്സംഗമായി, നർമ്മമധുരമായി കാണുകയും ചെയ്യുന്ന അക്ബർ നിന്ദൂരച്ചെപ്പിൽ മൗനരോദനത്തിൻെറ വർണാഭവും സുഗന്ധവാഹിയുമായ കുങ്കുമപ്പൊടികൾ അടക്കം ചെയ്തിരിക്കുന്നു''വെന്നാണ് ഈ സമാഹാരത്തിലെ കഥകളെ അവതാരികാകാരനായ എൻ.പി.മുഹമ്മദ് വിശേഷിപ്പിക്കുന്നത്.

ആറാം കാലം
ഗ്രന്ഥ: അക്ബർ കക്കട്ടിൽ
പ്രസാ: മൾബറി പബ്ളിക്കേഷൻസ്
വില: 25 രൂപ.

## മരണവും കോമ്പസും



ബോർഹസിൻെറ ഒമ്പതു കഥകളുടെ പരിഭാഷ. ആ മഹാനായ എഴുത്തുകാരൻെറ മികച്ച കഥകൾ തന്നെയാണ് ഇവിടെ പരിഭാഷയ്ക്ക് തിരഞ്ഞെടുത്തിട്ടുള്ളത്. പരിഭാഷ നീതിപൂർവകമായിത്തന്നെ നിർവഹിക്കുകയും ചെയ്തിട്ടുണ്ട്. ബോർഹസ് കഥകൾ പലപ്പോഴും പരിഭാഷയ്ക്ക് വഴങ്ങുന്നതല്ല; ഏറെക്കുറെ വഴക്കിയെടുക്കാൻ ഈ പരിഭാഷകന് കഴിഞ്ഞിരിക്കുന്നു.

മരണവും കോമ്പസും
ഗ്രന്ഥ: ജോർജ് ലൂയി ബോർഹസ്
പരിഭാഷ: രവി
പ്രസാ: പെരിയാർ ബുക്സ്, ദേശം ആലുവ
വില: 25 രൂപ.

## വേണ്ടപ്പെട്ടവൻെറ കുരിശ്



കഥാകൃത്തുക്കളുടെ പുതുനിരയിൽ ശ്രദ്ധേയനാണ് കെ.പി.രാമനുണ്ണി. രാമനുണ്ണിയുടെ പത്തു കഥകളുടെ സമാഹാരമായ ഈ പുസ്തകത്തിൻെറ മുഖവുരയിൽ അദ്ദേഹത്തിൻെറ കഥകളുടെ പ്രാധാന്യത്തെക്കുറിച്ച് കെ.പി. അപ്പൻ എഴുതുന്നുണ്ട്. ഭാഷയെ വികാരത്തിൽനിന്നന്യമാക്കാതെ യോജിപ്പിക്കാൻ രാമനുണ്ണിക്ക് സാധിക്കുന്നു. ഇതിലെ ഏററവും നല്ല കഥ 'വേണ്ടപ്പെട്ടവൻെറ കുരിശ്' തന്നെയാണ്.

വേണ്ടപ്പെട്ടവൻെറ കുരിശ്
ഗ്രന്ഥ: കെ.പി.രാമനുണ്ണി
പ്രസാ: ഹാർവെസ്ററ്
വില: 23 രൂപ

## പ്രവാസിയുടെ മൊഴികൾ




ഈ കവിയുടെ പ്രഥമ കവിതാസമാഹാരമാണിത്. ഇരുപത്തിരണ്ടു കവിതകളുണ്ട് ഈ സമാഹാരത്തിൽ. കാല്പനിക ഭാവങ്ങളുടെ ഒരുതരം തിളച്ചുപൊങ്ങലാണ് കവിതയുടെ മുഖ്യ പ്രകൃതി. കവിതയുടെ ആന്തരിക നാദം പ്രണയനാദം തന്നെയാണ്. അവതാരികാകാരനായ കവി മേലത്ത് ചന്ദ്രശേഖരൻ എഴുതുന്നു: ''ആത്മഭാഷണത്തിൻെറ ബിംബഭാഷയിൽ പുലരുന്ന മാധവൻെറ കവിത പ്രണയഗീതികളിലൊതുങ്ങിയേക്കുമോ? ഇല്ലെന്നുതന്നെ ചിത്രഭാഷയും നാദഭാഷയും ഇഴുകിച്ചേരുന്ന സംവാദ ഭാഷയിൽ ഈ പ്രവാസി മൊഴിയുന്നത്.''എത്ര ചെറിയവനെങ്കിലും ഈ കവിയുടെ കാവ്യവ്യഥ ആത്മാവിനെ മഥനം ചെയ്യുന്നു'' എന്ന നിരീക്ഷണവും അർത്ഥവത്താണ്.

പ്രവാസിയുടെ മൊഴികൾ
ഗ്രന്ഥ: മാധവൻ പുറച്ചേരി
പ്രസാ: പ്രതീക്ഷാ പ്രസാധകസംഘം
വില: 20 രൂപ



എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

''ഭയാനകമായ വിധത്തിൽ ഭയപ്പെട്ടിരുന്നു'' എന്നു പറഞ്ഞാൽ പ്രയോഗവൈകല്യമാവും. എങ്കിലും ''terribly afraid'' എന്ന ഇംഗ്ളീഷ് ഭാഷാപ്രയോഗം മലയാളഭാഷയിലേക്കു കൊണ്ടുവരുമ്പോൾ അങ്ങനെയേ പററൂ. വിഖ്യാതനായ സാഹിത്യകാരനാണ് അദ്ദേഹം. ആ സാഹിത്യകാരൻ അമ്മയുടെ ഗർഭാശയത്തിൽ കിടന്നപ്പോൾ ''ഭയാനകമായ വിധത്തിൽ ഭയപ്പെട്ടു.'' അമ്മയ്ക്കും പേടിയായിരുന്നു. ഇന്ന് അവർക്കു പേടിയല്ല. കാരണം അമ്മ ഇപ്പോൾ ഈ ലോകത്ത് ഇല്ല എന്നതുതന്നെ. മരിച്ചവർക്കു ശാന്തതയുണ്ടല്ലോ. അമ്മതന്നെ പറഞ്ഞതാണ്. ഒരു ഞായറാഴ്ച. പില്ക്കാലത്തെ മഹാനായ നോവലെഴുത്തുകാരൻ അമ്മയുടെ ഗർഭാശയത്തിൽ കിടക്കുമ്പോൾ അമ്മയുടെ അച്ഛൻ ഭക്ഷണസമയത്തിനു മുൻപ് അവരെ വലിച്ചിഴച്ചു മുററത്തു കൊണ്ടുവന്നിട്ടിട്ട് പറഞ്ഞു:– ''മുട്ടുകുത്ത്. നിന്നെ ഞാൻ വെടിവച്ചു കൊല്ലാൻ പോകുകയാണ്.'' അദ്ദേഹം അവരുടെ നേർക്കു തോക്കു ചൂണ്ടി. അമ്മ കൈകൂപ്പി വയററിൽക്കിടക്കുന്ന കുഞ്ഞിനെക്കരുതി കൊല്ലരുതേയെന്നു യാചിച്ചു... അപ്പോൾ ഗർഭസ്ഥശിശുവിൻെറ മുത്തശ്ശിവന്ന് പറഞ്ഞു: ''വരൂ, ആഹാരം തണുത്തുപോകും. അതിനുമുൻപ് അതു കഴിക്കൂ.'' അങ്ങനെ അമ്മയും മകനും അതു കഴിക്കാൻവേണ്ടി അകത്തേക്കു പോയി. പക്ഷേ അമ്മയുടെ വയററിൽക്കിടന്ന മകന് അന്നുണ്ടായ പേടി ഈ എഴുപത്തിയൊൻപതാമത്തെ വയസ്സിലും അദ്ദേഹത്തെ ആക്രമിച്ചുകൊണ്ടിരിക്കുന്നു.

'ജീനി'നെ (gene = the unit of inheritance—പാരമ്പര്യത്തിൻെറ ഏകകം) സമാക്രമിക്കുന്നതെന്തും വ്യക്തിയുടെ മരണംവരെ ഉണ്ടായിരിക്കുമെന്നാവാം സാഹിത്യകാരൻ വിചാരിക്കുന്നത്. മദ്യപാനാസക്തിയും രാഷ്ട്രവ്യവഹാരതൽപരത്വവും ജീനിനെ ബാധിച്ചാൽ അതിനു വ്യക്തിയുടെ അന്ത്യംവരെ നിലനില്പുണ്ട്.

മദ്യപനായ അച്ഛൻ, മകൻ ഗർഭസ്ഥശിശുവായിരിക്കുമ്പോൾ അമ്മയെ ചവിട്ടുന്നു. അവരുടെ പേടി ഗർഭാശയത്തിലെ ശിശുവിനെ ആക്രമിക്കുന്നു. ഭൂജാതനായ ശിശു വളർന്നു വന്നാലും പേടി മാറുന്നില്ല. അയാൾ മകനെപ്പോലും പേടിക്കുന്നു. പിതാക്കന്മാരുടെ അസാന്മാർഗ്ഗിക പ്രവർത്തനങ്ങൾ കഴിഞ്ഞ കുറെക്കാലമായി കൂടിയതുകൊണ്ടാവാം ഇന്നത്തെ ആളുകൾക്ക് ആൺമക്കളെ പേടിയാണ്. ആ മക്കൾ പ്രായമായി—പിതാക്കന്മാരാകുമ്പോൾ അവരും പുത്രന്മാരെ പേടിക്കും. ശ്രീ. യു.കെ. കുമാരൻ എഴുതിയ ''നല്ലവൻ, എൻെറ മകൻ'' എന്ന ചെറുകഥയിൽ (മാതൃഭൂമി ആഴ്ചപ്പതിപ്പ്) മകനെ പേടിക്കുന്ന അച്ഛനെ കാണാം. മകൻ തെമ്മാടി. ഓരോ 'കെയ്സി'ൽ അവൻ കുടുങ്ങുമ്പോഴും തൻെറ പേരു വർത്തമാനപ്പത്രത്തിൽ വരരുതെന്ന് അച്ഛൻ പത്രപ്രവർത്തകനോട് അപേക്ഷിക്കുന്നു. മകളുടെ വിവാഹം തടസ്സപ്പെട്ടു പോകുമെന്നതുകൊണ്ടാണ് അയാൾ ആ അഭ്യർത്ഥന നടത്തുന്നത്. പത്രപ്രവർത്തകൻ പൊലിസിനോടു അഭ്യർത്ഥിച്ച് തന്തയെ പലതവണ രക്ഷിക്കുന്നു. ഒടുവിൽ മകൻ തന്തയെയും തള്ളയെയും സഹോദരിയെയും കൊല്ലുന്നു. അവരുടെ കഥ കഴിയുന്നതോടെ കഥയും തീരുന്നു. കുമാരൻെറ ചെറുകഥ തികച്ചും ഉപരിപ്ളവമാണ്; അല്ലെങ്കിൽ ബഹിർഭാഗസ്ഥമാണ്. വേദനിക്കുന്ന അച്ഛൻെറ തീക്ഷ്ണങ്ങളായ വിചാരങ്ങളെയും വികാരങ്ങളെയും പ്രതിപാദിക്കാൻ അദ്ദേഹത്തിനു കഴിയാതെ പോയതിനാലാണ് ഈ ബഹിർഭാഗസ്ഥത വന്നുചേർന്നത്. അതിനാൽ ഈ രചന അനുഭൂതിജനകമല്ല. അച്ഛൻെറ വികാരം കല്ലോലിതമായി പ്രവഹിക്കുന്നില്ല. മകൻ കഥയിൽ പ്രത്യക്ഷനാകാത്തതുകൊണ്ട് അവനെസ്സംബന്ധിച്ച വികാരമേയില്ല. രണ്ടു പ്രവാഹങ്ങളെയും ചിത്രീകരിച്ച് അവ ഒരു ബിന്ദുവിൽ ഒരുമിച്ചു ചേർന്നു ചുഴികളും പതകളും ഉണ്ടാകുന്നതായി കാണിച്ചിരുന്നെങ്കിൽ കഥയ്ക്കു കലയുടെ മണ്ഡലത്തിൽ പ്രവേശം ലഭിച്ചേനേ.

> മദ്യപാനാസക്തിയും രാഷ്ട്രവ്യവഹാര തൽ പരത്വവും ജീനിനെ ബാധിച്ചാൽ അതിനു വ്യക്തിയുടെ അന്ത്യംവരെ നിലനില്പുണ്ട്.

## ചോദ്യം, ഉത്തരം

''നിങ്ങൾ ഉദാരശീലനാണെന്നും മററും ധ്വനിപ്പിച്ചുകൊണ്ട് എഴുതാറുണ്ട് പലപ്പോഴും.



അയ്യപ്പപ്പണിക്കർ

വിമർശനം ചവിട്ടിമറിക്കലാണെന്നു മണ്ടന്മാർ കരുതുന്നു; ബുദ്ധിയുള്ളവർ അതു വകവയ്ക്കുന്നില്ലെന്നു ഗ്രഹിക്കൂ.

ജീവിതത്തിൽ ഇന്നുവരെ നിങ്ങൾ ആരെയും സഹായിച്ചിട്ടില്ലെന്നു നിങ്ങളെ അടുത്തറിയാവുന്ന ഒരാൾ എന്നോടു പറയുന്നു. ശരിയല്ലേ?''

''ശരിയാവാം, തെററാവാം. മുഴുക്കഷണ്ടിയുള്ളവൻ റോഡിലൂടെ നടന്നുപോകുമ്പോൾ ബാർബർ ചോദിച്ചെന്നു വരും 'സാറേ മുടി ക്രോപ്പ് ചെയ്യണ്ടേ?' എന്ന്. പണമില്ലാത്തവനോടു സഹായമഭ്യർത്ഥിച്ചാൽ അയാളെന്തു ചെയ്യും? ബ്രഹ്മക്ഷൗരം നടന്നവനു തലയിൽ രോമം കിളിർക്കുകയില്ല. കിളിർത്താൽ ക്രോപ്പ് ചെയ്യാം.''

''ലോകത്തുള്ള എല്ലാവരുടെയും ഉച്ചാരണം തിരുത്തുന്ന നിങ്ങൾക്ക് വിക്രം സേത്ത് എന്നല്ല വിക്രം സേഠ് എന്നാണെന്ന് അറിഞ്ഞുകൂടല്ലോ. ദേശായി അല്ല, ദേസായിയാണ് ശരിയെന്നും അറിഞ്ഞുകൂടല്ലോ.''

''നിങ്ങൾ പറയുന്നതു ശരിയായിരിക്കാം. ശരിയെന്ന് മനസ്സിലാക്കിയത് ഞാനെഴുതുന്നു എന്നു മാത്രം ഗ്രഹിച്ചാൽ മതി. Jean എന്ന ഫ്രഞ്ച് നാമം ഷാങ് എന്നല്ല, ഴാങ് എന്നുമല്ല. ശരിയായ ഉച്ചാരണം എഴുതിക്കാണിക്കാൻ വയ്യ. ഷാങ് എന്നു ഞാൻ എഴുതുന്നുവെന്നേയുള്ളൂ.''

''പൂത്തുനില്ക്കുന്ന പനിനീർച്ചെടിയെ കഴുതയ്ക്ക് ചവിട്ടിമറിക്കാൻ സാധിക്കും. ഈശ്വരനു മാത്രമേ ആ ചെടിയെയും പൂക്കളെയും നിർമ്മിക്കാൻ കഴിയൂ എന്നറിയാമോ?''

''വിമർശനം ചവിട്ടിമറിക്കലാണെന്നു മണ്ടന്മാർ കരുതുന്നു; ബുദ്ധിയുള്ളവർ അതു വകവയ്ക്കുന്നില്ലെന്നു ഗ്രഹിക്കൂ.''

''തന്റെ തന്തയുടെ പേരു നിശ്ചയമുണ്ടോ?''

''അറിയാമല്ലോ. എന്റെയും താങ്കളുടെയും പിതാവിന്റെയും പേര് ഒന്നുതന്നെ. മാധവൻ പിള്ള. സഹോദര, താങ്കൾ എന്തേ എന്നെ ഇതുവരെയും കാണാൻ വരാഞ്ഞത്?''

''പുതിയ കവികളെ വാഴ്ത്തുന്നവർ ഇടപ്പള്ളിക്കവികളെ ചീത്ത പറയുന്നതിനു കാരണം?''

''കാക്കകളോടൊരുമിച്ചു ക്രോ ക്രോ എന്ന ശബ്ദമുണ്ടാക്കുന്നവർ കുയിലിന്റെ പാട്ടിനോടൊരുമിച്ചു പാടുകില്ല.''

''നിങ്ങളെ തെറിപറയുന്നവരോടു നിങ്ങൾക്കു വെറുപ്പ് ഉണ്ടാകുമല്ലോ. ഏതെങ്കിലും സന്ദർഭത്തിൽ ആ തെറികേട്ട് നിങ്ങൾ ചിരിച്ചിട്ടുണ്ടോ?''

''ഒരിക്കൽ ചങ്ങനാശ്ശേരിയിൽവച്ച് ഞാൻ ഒരു ബസ്സിന്റെ മുൻപിലേക്ക് 'എടുത്തുചാടി'. ഡ്രൈവർ ബസ് വെട്ടിയൊഴിച്ച് എന്നെ രക്ഷിച്ചിട്ട് പറഞ്ഞു:- 'നിനക്ക് എന്നായാലും മരണമുണ്ടെടാ.' അതുകേട്ടു ഞാൻ ചിരിച്ചു. എന്റെകൂടെയുണ്ടായിരുന്ന മുത്തൂർ രാഘവൻനായരും (കവി), വേലായുധൻപിള്ളയും (Law Secretary) ചിരിച്ചു.''

''നവീന ഗദ്യസാഹിത്യത്തിൽ പണ്ഡിതോചിതമായി, ഒറിജിനലായി എഴുതുന്ന ആരെങ്കിലുമുണ്ടോ?''

''ഉണ്ട്. ഡോക്ടർ അയ്യപ്പപ്പണിക്കർ. അദ്ദേഹത്തിന്റെ ഏതു പ്രബന്ധവും വിദ്വജ്ജനോചിതമാണ്, മൗലികമാണ്.''

''പുതിയ കവികളുടെ പത്തു കവിതാപുസ്തകങ്ങൾ ഞാൻ വാങ്ങി. വായന ആരിൽ തുടങ്ങണം?''

''എല്ലാംകൂടി ഒന്നിനൊന്നു മേലെയായി അടുക്കിവച്ചിട്ടു ഒരു മാരത്തോൺ ഓട്ടം ഓടണം. ഓടിക്കഴിഞ്ഞ് സ്ററാർടിങ് പോയിൻറിൽ തിരിച്ചു വരരുത്. ഓട്ടത്തിൽ വിജയം പ്രാപിച്ചാലും ഇല്ലെങ്കിലും ഓടുന്നവർ തുടക്കസ്ഥലത്തേക്കു തിരിച്ചു വരാറില്ലെന്ന് ഓർമ്മിക്കൂ.''



തിരുവനന്തപുരത്തു നുണ എന്നതിന് ഏഷണി എന്നാണ് അർത്ഥം. വടക്കോട്ടു കള്ളമെന്നും. ഏതോ ഒരു നുണയൻ എന്നോടു പറഞ്ഞു ശ്രീ. കടമ്മനിട്ട രാമകൃഷ്ണനെ ഞാൻ ആക്ഷേപിച്ചതായി അദ്ദേഹം അയാളെ അറിയിച്ചുവെന്ന്. കടമ്മനിട്ടയുടെ കവിത തൊണ്ടയിലാണിരിക്കുന്നതെന്ന് ഞാൻ എഴുതിയെന്നോ പറഞ്ഞെന്നോ ആയിരുന്നു ആരോപണം. പ്രശസ്തനായ ഒരു നോവലിസ്ററ് ആരെയോ ഉദ്ദേശിച്ച് അങ്ങനെ പ്രസ്താവിച്ചുവെന്നു ഞാൻ ഈ പംക്തിയിൽ എഴുതിയെന്ന് ഒരോർമ്മയുണ്ട്. അതെഴുതിയവേളയിൽ കടമ്മനിട്ട എന്റെ മനസ്സിൽ കടന്നുവന്നിട്ടില്ല. ഇത്രയും എഴുതിയതുകൊണ്ട് കവിതചൊല്ലൽ എന്ന ഏർപ്പാട് നല്ലതാണെന്ന് എനിക്ക് അഭിപ്രായമുള്ളതായി ആരും തെററിദ്ധരിക്കരുതെന്ന് അപേക്ഷയുണ്ട്. കവിത ചൊല്ലുമ്പോൾ false values—അയഥാർത്ഥങ്ങളായ മൂല്യങ്ങൾ അവയിൽ ആരോപിക്കപ്പെടും. അനുഗൃഹീത ഗായകനായ ശ്രീ. മധുസൂദനൻനായർ കാവ്യംചൊല്ലുമ്പോൾ കാതിന് എന്തു സുഖം! എന്നാൽ അദ്ദേഹത്തിന്റെ കൈയിലിരിക്കുന്ന കടലാസ്സു ഒന്നു വാങ്ങി വായിച്ചുനോക്കൂ. അതിൽ കലയില്ല എന്ന സത്യം ഗ്രഹിക്കാം. കടലാസ്സില്ലാതെയാണ് ചൊല്ലുന്നതെങ്കിൽ അത് മുൻപ് അച്ചടിച്ചു വന്ന വാരികയെടുത്ത് വായിച്ചാൽ മതി. ഇത് മധുസൂദനൻനായരെക്കുറിച്ചു മാത്രം പറയേണ്ട കാര്യമല്ല. മററു കവികളുടെയും സ്ഥിതി വിഭിന്നമല്ല. കടമ്മനിട്ട കാവ്യംചൊല്ലുമ്പോഴും അതിനുള്ള ഗുണങ്ങളെക്കാൾ ഏറെ ഗുണങ്ങൾ അതിനുണ്ടെന്നു തോന്നും. അതിനാൽ കവിത ചൊല്ലൽ എന്ന ഏർപ്പാട് ഒരുതരത്തിലുള്ള ജനവഞ്ചനയാണ്.

ഇതൊക്കെ സത്യമാണെങ്കിലും കടമ്മനിട്ട ഭേദപ്പെട്ട കവിയാണ്. ലയത്തെക്കുറിച്ചുള്ള മൗലികബോധമാണ് അദ്ദേഹത്തിന്റെ കവിതയ്ക്കു ഭംഗി നല്കുന്നത്. അതിനു folk art-ന്റെ നൈസർഗ്ഗികതയും ലാളിത്യവും ഉണ്ട്. വേറൊരു കവിക്കും അക്കാര്യത്തിൽ അദ്ദേഹത്തെ സമീപിക്കാൻ ഒക്കുകയില്ല.

## കൃഷ്ണസൂക്തങ്ങൾ

''തെരളുന്ന പെൺകുട്ടിയുടെ പാവനതയാണ്' ആ കൃതിയിലൂടെ [ഖസാക്കിന്റെ ഇതിഹാസത്തിലൂടെ] വിജയൻ മലിനമാക്കിയത്. രതിയെക്കുറിച്ചു തെററിദ്ധാരണകൾ തരുന്ന ഗ്രന്ഥമാണത്''—കുങ്കുമം വാരികയിൽ ശ്രീ. എസ്. ഗുപ്തൻനായരുടേതായി വന്ന വാക്യങ്ങളാണിവ. ''ഗുപ്തൻനായരുടേതായി വന്ന'' എന്നതിന് അടിവരയിടണം. കാരണം നമ്മൾ ഒന്നു പറയും അത് മറെറാന്നായി അച്ചടിച്ചു വരും എന്നതത്രേ. അദ്ദേഹം അങ്ങനെതന്നെ പറഞ്ഞുവെന്നു വിചാരിച്ച് ഞാനൊന്നു ഞെട്ടിക്കൊള്ളട്ടെ. മന്ത്രിമാരുടെ ഞെട്ടൽപോലെയല്ല. ശരിയായ ഞെട്ടൽതന്നെ. തെരളുന്ന ഒരു പെൺകുട്ടിയുടെ പാവനതയും (പാപനത എന്നു വാരികയിൽ) വിജയൻ ഇല്ലാതാക്കിയിട്ടില്ല. സെക്സിന്റെ ഓജസ്സിനെ മാത്രമേ വിജയൻ 'ഖസാക്കിന്റെ ഇതിഹാസ'ത്തിൽ ചിത്രീകരിച്ചിട്ടുള്ളൂ. 'ഒരാൾക്കു മൂക്കിനു താഴെ പൂരികം കിളിർത്തപ്പോൾ കണ്ണു വായ്ക്കകത്ത് ആയിപ്പോയി' എന്നു തുടങ്ങിയ വിലക്ഷണപ്രയോഗങ്ങളിൽ ഭംഗി കാണുന്ന ഗുപ്തൻനായർക്കു വിജയന്റെ രതിസങ്കല്പത്തിൽ ആകുലത വന്നതിൽ വിസ്മയിക്കാനില്ല.

2. ''പഠിക്കുന്ന കാലത്ത് ഞാൻ തീവ്രവാദ രാഷ്ട്രീയവുമായി ബന്ധപ്പെട്ടിരുന്നു. ഇപ്പോൾ ഞാൻ പ്രസ്ഥാനത്തിന്റെ തകർച്ചയിൽ ദുഃഖിതയാണ്''— ശ്രീമതി സുധക്കുട്ടി ഇങ്ങനെ പറഞ്ഞതായി 'വനിത'യിലെ റിപോർട്. പറഞ്ഞോ? പറഞ്ഞെങ്കിൽ ഒരെറുമ്പിനെപ്പോലും കൊല്ലാൻ ശക്തിയില്ലാത്ത ഞാൻ ഞെട്ടുന്നു, വീണ്ടും ഞെട്ടുന്നു.

3. '' 'പടിയിറങ്ങിപ്പോയ പാർവതി' എന്ന ചെറുകഥാസമാഹാരം വഴിയാണു ഗ്രേസി സാഹിത്യലോകത്തു ശ്രദ്ധ പിടിച്ചുപററിയത്''— 'വനിത'യിൽ കണ്ടതാണിത്. അഭിമുഖ സംഭാഷണത്തിനു ചെന്ന ആളിന്റെ വാക്യമാവാമിത്. ഗ്രേസിക്കുണ്ടായ ഈ ഫെയിം (fame) ഞാൻ താമസിക്കുന്ന തിരുവനന്തപുരത്ത് എത്തിയിട്ടില്ല. അതിനു കുററക്കാരൻ ഞാൻതന്നെ. 'ഇന്ദിരാഗാന്ധി എന്ന പേരു ഞാൻ കേട്ടിട്ടില്ല' എന്നാരെങ്കിലും പറഞ്ഞാൽ അങ്ങനെ പറയുന്നവൻ 'ഭോഷ്കൻ'. ഞാനെത്ര 'ഭോഷ്കൻ'!

## ഹ്യൂമനിസം

സഹതാപം, കാരുണ്യം ഇവ ക്ഷണിക വികാരങ്ങളാണ്. പക്ഷേ സൗധങ്ങൾ നിർമ്മിക്കുന്ന മരാശാരിമാർ, കൊത്തന്മാർ ഇവരോട് എനിക്കുള്ള ആ വികാരങ്ങൾക്ക് ശാശ്വതസ്വഭാവമുണ്ട്. തീപോലത്തെ വെയിൽ കാലത്തുതൊട്ടു വൈകുന്നേരംവരെ കൊണ്ട് അവർ സൗധം നിർമ്മിക്കുന്നു. നിർമ്മാണം കഴിഞ്ഞാൽ ഗൃഹനായകൻ അന്യരുടെ കപടമായ ആദരാഭിനന്ദനങ്ങൾ (പുതിയ പ്രയോഗമനുസരിച്ച്) പിടിച്ചു പററുന്നു. സൗധം നിർമ്മിച്ചവരിൽ ഒരാളിനെപ്പോലും അവരറിയില്ല. ഒരുദിവസം പാലു കാച്ച്. കെട്ടിടം കെട്ടിയവർ—പത്തുനാല്പതുപേർ— വിനയസമ്പന്നരായി വീട്ടുമുററത്തെ മരത്തണലിൽ ഓച്ഛരാനിച്ചു നില്ക്കുന്നു. ഭാഗ്യംകൊണ്ട് കാപ്പിയോ ഊണോ അവർക്ക് ആദ്യംതന്നെ കൊടുക്കുന്നു. അതിനുശേഷം ഓരോ ആളിനും കോടിമുണ്ടും നേരിയതും. അവയുടെകൂടെ ഒരു പൊതിയും. പൊതിയിൽ നൂറുരൂപതൊട്ട് അഞ്ചു രൂപവരെ കാണും. അവ തൊഴുതു വാങ്ങി പണിക്കാർ പോയാൽ അവരെ പിന്നെ ആരും അറിയില്ല. യാദൃച്ഛികമായി മൂത്താശാരിതന്നെ സൗധത്തിന്റെ മുൻപിലൂടെ പോയാൽ സമ്പന്നനായ ഗൃഹനായകൻ അയാളെ അറിഞ്ഞ ഭാവംപോലും കാണിക്കില്ല. ക്ഷമിക്കണം. ആർജ്ജവത്തിന്റെ (sincerity) പ്രതിരൂപങ്ങളായ പണിക്കാർക്കു കൊടുക്കുന്ന ഭക്ഷണത്തെ കൊലച്ചോറായി ഞാൻ കാണുന്നു. അവർക്കു കൊടുക്കുന്ന കോടിമുണ്ടിനെ തൂങ്ങിച്ചാവാനുള്ള കയറായും. ഒരു ഫ്യൂഡൽ വ്യവസ്ഥിതിയുടെ ഗർഹണീയമായ ഏർപ്പാടാണിത്. ഇതു പണ്ടുണ്ടായിരുന്നു; ഇന്നുമുണ്ട്. താജ്മഹൽ നിർമ്മിച്ച പാവങ്ങളെ ഇന്നാരു ഓർമ്മിക്കുന്നു! ഷാജഹാന്റെയോ അദ്ദേഹത്തിന്റെ ആജ്ഞാനുവർത്തികളുടെയോ നൃശംസതയാർന്ന പ്രവൃത്തികളാൽ എത്രപേരുടെ വിയർപ്പ് ഒഴുകിയിരിക്കും! എത്രപേരുടെ ചോര ചിന്തിയിരിക്കും! എത്രപേരുടെ ജീവൻ നഷ്ടപ്പെട്ടിരിക്കും! അവരെ ഇന്നാർക്കുമറിഞ്ഞുകൂടാ. ഷാജഹാനെ മാത്രം പ്രശംസിക്കുന്നു. റ്റാഗോർപോലും അതേ ചെയ്തുള്ളൂ. ഞാൻ താജ്മഹൽ കണ്ടിട്ടില്ല. കാണാനിടവന്നാൽ അതു നിർമ്മിക്കാൻവേണ്ടി മാർബിൾ ചുമന്ന് അതിന്റെ ഭാരത്തിൽപ്പെട്ടു മരണമടഞ്ഞ പാവപ്പെട്ട തൊഴിലാളികളെക്കുറിച്ചാവും ഞാൻ ആദ്യം വിചാരിക്കുക. ഈ ക്രൂരത ഏറിയപ്പോഴാവും മനുഷ്യപ്രേമാത്മകത (humanism) എന്ന ആശയം രൂപംകൊണ്ടതും ക്രമണേ അതിനു വികാസം സിദ്ധിച്ചതും. സെൻസിററീവ് ആർടിസ്ററുകൾ ആ മനുഷ്യപ്രേമാത്മകതയെ വാഴ്ത്തും. ആ വാഴ്ത്തലാണ് ഞാൻ ശ്രീ. ടി.എൻ. പ്രകാശിന്റെ 'സൂപ്പ്' എന്ന ചെറുകഥയിൽനിന്നു കേട്ടത്. വിദ്യാഭ്യാസമുള്ള ഒരുത്തനെ ഹോട്ടൽ ബോയിയായി ചിത്രീകരിച്ച് കഥാകാരൻ അയാളുടെ നേർക്കു കാരുണ്യത്തിന്റെയും സഹതാപത്തിന്റെയും നേരിയ നീർച്ചാല് ഒഴുക്കുന്നു. അടിത്തട്ടു കാണാവുന്ന നീർച്ചാല്. മനുഷ്യപ്രേമാത്മകത്വം വിജയംപ്രാപിക്കട്ടെ.

## രേഖാചിത്രത്തിനപ്പുറം

മഹാനായ ആഫ്രിക്കനെഴുത്തുകാരനാണ് ആന്ദ്രേബ്രിങ്ക്. അദ്ദേഹത്തിന്റെ ഒരുജ്ജ്വലമായ ലേഖനം വായിച്ച ഓർമ്മയുണ്ടെനിക്ക്. മാക്സിം ഗോർക്കിയുടെ 'The Lower Depths' എന്ന നാടകത്തിലെ കഥാപാത്രമായ ലൂക്ക പറയുന്ന ഒരു കഥയെ അവലംബിച്ചാണ് ബ്രിങ്ക് ഒരു കലാസത്യത്തിന് രൂപം നല്കുന്നത്. ബ്രിങ്കിന്റെ പ്രബന്ധം കൈയിലില്ലെങ്കിലും ഗോർക്കിയുടെ നാടകം കൈയിലുണ്ട്. മോസ്കോയിലെ Progress Publishers പ്രസാധനം ചെയ്ത Collected Works (Vol IV). അതിന്റെ 270-ാം പുറം നോക്കുക. ലൂക്ക പറയുന്ന കഥ അവിടെ വായിക്കാം. സത്യാത്മകവും ധാർമ്മികവുമായ ഒരുദേശത്തിൽ വിശ്വാസമർപ്പിച്ച ഒരുത്തനുണ്ടായിരുന്നു പണ്ട്. അവിടെ അന്യോന്യം സഹായിക്കുന്ന നല്ല ആളുകൾ താമസിക്കുന്നുണ്ടാവണം എന്ന് അയാൾ വിചാരിച്ചു. ആ ദേശത്ത് ചെല്ലാനായിരുന്നു ആ പാവത്തിന്റെ ആഗ്രഹം. സൈബീരിയയിൽ അയാൾ അങ്ങനെ വസിക്കുന്ന കാലയളവിൽ ഒരു മഹാപണ്ഡിതൻ പുസ്തകങ്ങളും പടങ്ങളുമായി എത്തി. ആ രേഖാചിത്രങ്ങൾ നോക്കി ആ പാവപ്പെട്ട മനുഷ്യൻ അയാളോടു ചോദിച്ചു:- സത്യത്തിൽ ധാർമ്മികമായ ഒരു പ്രദേശമുണ്ടല്ലോ. അത്



കടമ്മനിട്ട

സഹതാപം, കാരുണ്യം ഇവ ക്ഷണിക വികാരങ്ങളാണ്. പക്ഷേ സൗധങ്ങൾ നിർമ്മിക്കുന്ന മരാശാരിമാർ, കൊത്തന്മാർ ഇവരോട് എനിക്കുള്ള ആ വികാരങ്ങൾക്ക് ശാശ്വത സ്വഭാവമുണ്ട്.



സരോജിനി നായിഡു

റഷയിലുളളവർക്ക് ഇംഗ്ളീഷ് വിദേശഭാഷയാണ്. അവർ ഇംഗ്ളീഷുഭാഷ പഠിച്ചു റഷൻ ക്ളാസ്സിക്കുകൾ ഇംഗ്ളീഷിലേക്കു തർജ്ജ്ജമ ചെയ്തിട്ടുണ്ട്. 'ഒന്നൊഴിയാതെ' എല്ലാം പരമ ബോറാണ്. 'War and Peace', 'Crime and Punishment' ഇവയെല്ലാം ഇംഗ്ളീഷുകാർ തർജ്ജ്ജമ ചെയ്തതേ വായിക്കാവൂ.

എവിടെയാണ് ഈ ചിത്രത്തിൽ? അവിടെ എങ്ങനെ പോകും? പക്ഷേ അങ്ങനെയൊരു ലോകം പണ്ഡിതൻെറ പടങ്ങളിൽ ഇല്ലായിരുന്നു. ആ ലോകമില്ലാത്ത പടങ്ങൾ നിഷ്പ്രയോജനങ്ങളാണെന്ന് അയാൾ പറഞ്ഞു. 'എടാ നരാധമ, നീ പണ്ഡിതനല്ല, റാസ്കലാണ്.' ഇത്രയും പണ്ഡിതൻെറ മുഖത്തുനോക്കിപ്പറഞ്ഞിട്ട് ആ മനുഷ്യൻ അയാളുടെ കരണത്ത് രണ്ടടി കൊടുത്തു. എന്നിട്ടു വീട്ടിൽപ്പോയി തൂങ്ങിച്ചാവുകയും ചെയ്തു. ഗോർക്കിയുടെ കഥാപാത്രം പറഞ്ഞ ഈ ധാർമ്മികലോകത്തെ കാണുകയാണ് എഴുത്തുകാരൻെറ ജോലിയെന്ന് ബ്രിങ്ക് പറഞ്ഞിട്ടുണ്ട്. പണ്ഡിതൻ കാണിച്ച ആ രേഖാചിത്രങ്ങൾക്കു പിറകിൽ സത്യാത്മകമായ, ധാർമ്മികമായ ഒരു ലോകമുണ്ട്. കഥയിലെ വ്യക്തി തൂങ്ങിച്ചത്തതുപോലെ! കലാകാരൻ തൂങ്ങിച്ചാവുന്നില്ല. അയാൾ ചിത്രങ്ങളുടെ പിറകിലുളള സത്യ-ധാർമ്മികലോകത്തെ കണ്ടെത്തുന്നു. കാണുന്ന ലോകം. അതിനു പിറകിൽ കാണാത്ത സത്യവും ധർമ്മവും ഉളള ലോകം. അതു കലാകാരൻ കണ്ടുപിടിക്കുന്നു. ദൗർഭാഗ്യംകൊണ്ട് ശ്രീ. എൻ. പ്രഭാകരൻ 'തീനടപ്പ്' എന്ന ചെറുകഥയിലൂടെ വരച്ച ചിത്രം വെറും ചിത്രമായി അവശേഷിക്കുന്നു. അതിലൂടെ ആ അദൃശ്യലോകത്തെ എനിക്കു കാണാൻ കഴിയുന്നില്ല. അടുത്തകാലത്തുണ്ടായ ഒരു തിരഞ്ഞെടുപ്പിനെയും അതിനുശേഷമുണ്ടായ ഇന്തുഹിംസയെയും ചിത്രീകരിക്കുകയാണ് കഥാകാരൻ. അദ്ദേഹത്തിൻെറ വർണ്ണന നന്ന്; ആഖ്യാനം നന്ന്; സംഭവനിവേശനം നന്ന്. സാകല്യാവസ്ഥയിൽ ചിത്രം ഭേഷ്. പക്ഷേ അതിനപ്പുറമുളള സത്യമില്ല, ധർമ്മമില്ല. സമരേഷ് ബോസിൻെറ 'Fare well' എന്ന കഥയും സുനിൽ ഗാംഗുലിയുടെ 'The Fugitive and the Followers' എന്ന കഥയും പ്രഭാകരൻ വായിച്ചുനോക്കിയാൽ അദ്ദേഹത്തിനു സ്വന്തം ദൗർബല്യം എത്രയുണ്ടെന്നു ഗ്രഹിക്കാൻ കഴിയും. (പ്രഭാകരൻെറ കഥ കലാകൗമുദിയിൽ—ബംഗാളിക്കഥകൾ Noon in Calcutta എന്ന പുസ്തകത്തിൽ Viking പ്രസാധനം.)

* * *

റഷയിലുളളവർക്ക് ഇംഗ്ളീഷ് വിദേശഭാഷയാണ്. അവർ ഇംഗ്ളീഷ്ഭാഷ പഠിച്ചു റഷൻ ക്ളാസിക്കുകൾ ഇംഗ്ളീഷിലേക്കു തർജ്ജ്ജമ ചെയ്തിട്ടുണ്ട്. 'ഒന്നൊഴിയാതെ എല്ലാം' പരമ ബോറാണ്. അതുകൊണ്ട് 'War and Peace', 'Crime and Punishment', ഇവയെല്ലാം ഇംഗ്ളീഷുകാർ തർജ്ജ്ജമചെയ്തതേ വായിക്കാവൂ. ഇല്ലെങ്കിൽ ടോൾസ്റ്റോയിയുടെയും ദസ്തെയെവ്സ്കിയുടെയും കൃതികൾ വിരസങ്ങളായിത്തോന്നും. ഒരുദാഹരണം കാണിക്കാം. മഹാ...ിത്വത്താൽ അനുഗൃഹീതയായിരുന്നു അന്നാ അഹ്മതവ. അവരുടെ 'Muse' എന്ന കാവ്യം നോവലിസ്റ്റും കവിയുമായ ഡി.എം. തോമസ് തർജ്ജ്ജമ ചെയ്തത്:-

"When at night I wait for her to come
Life, it seems, hangs by a sigle strand.
What are glory, youth, freedom, in comparison
With the dear welcome guest, a flute in hand?

She enters now. Pushing her veil aside,
She stares through me with her attentiveness.
I question her: 'And were You Dante's guide,
Dictating the Inferno? She answers: 'Yes' "

ഇനി Yuri Amnenkov-ൻെറ തർജ്ജ്ജമ:-

"When in the night hour I wait her coming
It seems to me my life hangs by a thread
Youth, honours, liberty all shrink to nothing
When my dear visitor pipes by my bed.

Look, here she comes. Her veil she raises, turning
To view me with a shrewd appraising eye
'Pray, was it you dictated the Inferno
To Dante?' And she answers:
'It was I' "

എനിക്കു റഷൻഭാഷ അറിഞ്ഞുകൂടാത്തതുകൊണ്ട് ഏതു തർജ്ജ്ജമയാണ് മൂലകാവ്യത്തിൻെറ ആശയസാമ്രാജ്യത്തോട് അടുത്തതെന്ന് വ്യക്തമാക്കാൻ വയ്യ. എന്നാൽ കവിത ഏതിൽ എന്നു ചോദിച്ചാൽ ഉത്തരം പറയാം. ഡി.എം. തോമസിൻെറ തർജ്ജ്ജമ ചൈതന്യധന്യം. റഷാക്കാരൻെറ തർജ്ജ്ജമ ഉമിക്കരി ചവച്ചതുപോലെയും.

## അമ്പലമണികൾ-ബഹുവചനം അമ്പലമണി-ഏകവചനം

സരോജിനി നായിഡുവിനെ മഹാത്മാഗാന്ധിയാണ് ഭാരതകോകിലം എന്നു വിളിച്ചത്. അത് ഇംഗ്ളീഷിലേക്കു വന്നപ്പോൾ The Nightingale of India എന്നായി. തൻെറ സഹോദരിക്ക് ഈ വിശേഷണം അത്ര ചേരുകില്ലെന്ന് ഹരീന്ദ്രനാഥ് ചട്ടോപാധ്യായ പറഞ്ഞു.

സരോജിനി നായിഡുവിൻെറ കാവ്യങ്ങൾക്കുളള ന്യൂനത അവയുടെ ബഹിർഭാഗസ്ഥതയാണ്. പൂക്കളും കിളികളും പല്ലക്കു ചുമക്കുന്നവരും ചിലമ്പൊലിയും മററുമാണ് അവരുടെ കാവ്യങ്ങളിൽ. അവയുടെ ആഴത്തിലേക്കു ചെല്ലാൻ അവർക്കു ഒരിക്കലും കഴിഞ്ഞിരുന്നില്ലതാനും. അതിനാലാണ് Edmund Gosse ഇങ്ങനെ എഴുതിയത്. "I advised the consignment of all that she had written in this falsely English vein, to the waste paper basket."

ഇതൊക്കെയാണെങ്കിലും കാവ്യവിഷയമെടുത്തുവച്ചു വേണ്ടാത്തതൊക്കെപ്പറയുന്ന ശീലം അവർക്കില്ലായിരുന്നുവെന്ന് ചൂണ്ടിക്കാണിക്കേണ്ടതുണ്ട്. അവരുടെ "അമ്പലമണികൾ" എന്ന കാവ്യം കാണുക:-



Temple bells! deep temple bells!
Whose urgent voices wreck the sky!
In your importance music dwells
Man's sad and immemorial cry
That cleaves the dawn with wings of praise
That cleaves the dark with wings of prayer
Craves pity for our moral ways
Seeks solace for our life's despair
And peace for suffering hearts that die."

അമ്പലമണികളുടെ നാദം എങ്ങനെ മനുഷ്യർക്കു ആശ്വാസവും ശാന്തിയും നല്കുന്നുവെന്നു പ്രസ്താവിച്ചിട്ടു സരോജിനി നായിഡു പിൻമാറുന്നു. inferior poet ഈ വിഷയം കൈകാര്യം ചെയ്താൽ മൂലകാവ്യത്തിലെ ഭാവം നിലനിറുത്തിക്കൊണ്ട് വേറെ പലതും പറയും. ഇത്രയും എഴുതിക്കഴിഞ്ഞപ്പോൾ അടുത്തവീട്ടിലെ ഒരു കൊച്ചുകുട്ടി വന്ന് വ്യാകരണകാര്യങ്ങൾ ചോദിച്ചു. വചനത്തെക്കുറിച്ചാണ് ആ കുഞ്ഞിന് അറിയേണ്ടത്. ഞാൻ ഏകവചനം ബഹുവചനം ഇവതൊട്ടു തുടങ്ങി. 'അമ്പലമണി' ഏകവചനം; 'അമ്പലമണികൾ' ബഹുവചനം. ഇതുകേട്ട കുട്ടി ചോദിച്ചു "രണ്ടും തമ്മിൽ വ്യത്യാസമില്ലേ സാർ." എൻെറ മറുപടി" 'കൾ' എന്നതു കൂടിയില്ലേ ബഹുവചനത്തിൽ? അതുതന്നെ വ്യത്യാസം."

9-ാം പേജിൽനിന്നും തുടർച്ച

ഏതെങ്കിലും ക്രിമിനൽ കുററങ്ങൾ നടന്നിരിക്കണം.

ഗുണപാഠം-ഊമക്കത്താണെങ്കിലും നമ്മൾ ഇടപെടുന്നത് ക്രിമിനൽ പുളളികളുമായിട്ടാണ്. (ഇത്തരമൊരു തെററിദ്ധാരണ കത്തുകിട്ടിയ എന്നെപ്പോലുളള പലരുടേയും മനസ്സിൽ ഉണ്ടാകില്ലായിരുന്നു-അയച്ചവർ അവരുടെ ഊരും പേരും തുറന്നുപറഞ്ഞിരുന്നെങ്കിൽ. അതു പറയാത്തത് പേടിച്ചിട്ടല്ലേ? കത്തിനിരയായ നമ്മളെയല്ല പേടി. മററാരെയോ ആണിവർ പേടിക്കുന്നത്. ഇക്കാര്യത്തിൽ പേടി വരേണ്ടത് സാഹിത്യപ്രവർത്തകസംഘത്തിൽനിന്ന് ഇനിയും വല്ലതും പ്രതീക്ഷിക്കുന്നവർക്കാണ്. അതായത് ഊമക്കത്തയച്ചത് ക്രിമിനൽ പുളളികളല്ലെങ്കിൽ സംഘത്തിനകത്തുളളവർ തന്നെയെന്ന് നമുക്ക് ന്യായമായി കരുതാം.)

ഡിററക്ടീവ് പുഷ്പരാജിൻെറ ചിന്താശൈലി ഇനി മാററുക. മറെറാരു വഴിക്കാലോചിക്കാം.

ഈ നാട്ടിലെത്രയോ ബിസിനസ്സുകളുണ്ട്. ചിലതൊക്കെ നന്നാവുന്നുണ്ട്. ചിലതൊക്കെ പൊളിയുന്നുണ്ട്. പക്ഷെ മറേറതെങ്കിലും സ്ഥാപനത്തിൽനിന്ന് ഇത്തരം ഊമക്കത്തുകളും പരദൂഷണവും തപാലിൽ വരുന്നുണ്ടോ? സാഹിത്യപ്രവർത്തകസംഘത്തിൽനിന്നു മാത്രം വരാൻ കാരണമെന്താണ്?-

മററു കച്ചവടങ്ങൾ നടത്തുന്നവരും സാഹിത്യപ്രവർത്തനം നടത്തുന്നവരും തമ്മിലെന്താണ് വ്യത്യാസം?

ഒരുകാര്യം നമുക്ക് കണ്ണടച്ചു പറയാം—പലചരക്കുകട, ഈറ്റക്കട, പട്ടഷാപ്പ് തുടങ്ങിയ മററു വ്യാപാരങ്ങൾ നടത്തുന്നവരെക്കാൾ താഴ്ന്ന നിലവാരത്തിലുളളവരാണ് സംഘവുമായി ബന്ധപ്പെട്ട സാഹിത്യപ്രവർത്തകർ. ഒരു ബിസിനസ്സു നടത്തുന്നതിൽ പട്ടഷാപ്പുകാരൻ കാണിക്കുന്ന മാന്യത പുസ്തകങ്ങളെഴുതിയുണ്ടാക്കുന്നവരോ പുസ്തകമച്ചടിച്ച് വില്ക്കുന്നവർക്കോ ഇല്ല. ജാത്യാ ഇല്ലാത്തതാണോ? അതോ ജീവിതരീതികൊണ്ടും സംസർഗംകൊണ്ടും സംസ്കാരം നഷ്ടപ്പെട്ടതാണോ? ജൻമനാ ഉളള വൈകല്യമാകാൻ ഇടയില്ല. ഈ സാഹിത്യപ്രവർത്തകരെ സമൂഹം ഇങ്ങനെയാക്കിയതാകാനാണിട.

അതിനുമൊരു കാരണം വേണം.

പട്ടഷാപ്പുകാരനും പലവ്യഞ്ജനക്കാരനും സ്വന്തം പണത്തിൽ ബിസിനസ്സു ചെയ്യുമ്പോൾ തിരഞ്ഞെടുക്കപ്പെടുന്ന സംഘം ഭാരവാഹികൾ മററുളളവരുടെ പണമെടുത്താണ് കച്ചവടം നടത്തുന്നത്. ഈ തിരഞ്ഞെടുപ്പുതന്നെ എത്ര അംഗങ്ങളുടെ വോട്ട് എന്ന അടിസ്ഥാനത്തിലാണ്. മൂലധനമിറക്കുന്നവരുടെ വോട്ട് എപ്പോഴും ഇറക്കിയ മൂലധനത്തിനാനുപാതികമാകണം. 100 രൂപ മൂലധനമിട്ടയാൾക്ക് ഒരു വോട്ടും ഒരു ലക്ഷം രൂപ മൂലധനമിറക്കിയ ആൾക്ക് ആയിരം വോട്ടും വേണം. ഒരംഗത്തിന് ഒരു വോട്ട് എന്ന തത്ത്വം ബിസിനസ്സിന് പററിയതല്ല. സഹകരണപ്രസ്ഥാനങ്ങളുടെ ദൗർബല്യം ഇതാണ്. ഇന്ന് എ.കെ.ജി ആശുപത്രിയിൽ തല്ലാണെങ്കിൽ നാളെ അമുൽ പാലുണ്ടാക്കുന്ന സംഘവും മഹാരാഷ്ട്രയിലെ പഞ്ചസാരസംഘങ്ങളുമൊക്കെ തല്ലിപ്പൊളിക്കപ്പെടും. തികച്ചും പ്രാകൃതമായ ഒരു സംഘടനാരീതിയാണ് ബിസിനസ്സിനകത്തെ സഹകരണപ്രസ്ഥാനം.

സ്വതവേ ദുർബല പോരെങ്കിൽ ഗർഭിണി എന്നപോലെ സ്വതവേ പ്രാകൃതമായ ഒരു ഓർഗനൈസേഷൻ മോഡലിനകത്ത് കച്ചവടത്തിൻെറ കാര്യത്തിൽ എട്ടും പൊട്ടും തിരിയാത്ത സാഹിത്യകാരൻമാർ ഭരിക്കാനുംകൂടി തുടങ്ങിയാൽ അക്കൗണ്ടുപുസ്തകംവച്ചു വർത്തമാനം പറയേണ്ടിടത്ത് പ്രേമലേഖനത്തിൻെറ ഫോട്ടോകോപ്പി വച്ചായിരിക്കും കച്ചവടക്കാര്യങ്ങൾ പറയുന്നത്.

ഇത്തരമൊരവസ്ഥയിൽ എത്തിച്ചേർന്ന ഒരു സ്ഥാപനത്തെ ഉദ്ധരിക്കാൻ പററുമോ? (അതിലുമെത്രയോ എളുപ്പമാണ് അതുപോലെ വേറൊന്നുണ്ടാകുന്നത്!)

ഈ ചുററുപാടിൽ സംഘത്തിനെ ഇല്ലാതാക്കുകയാണ് ഏററവും നല്ല ചികിത്സ. ദയാവധം. അതിനുളള മനോധൈര്യമില്ലെങ്കിൽ സംഘത്തിൽനിന്ന് കാശു കിട്ടാനുളള ക്രെഡിറേറഴ്സ് ഭരണം ഏറെറടുക്കണം. എല്ലാ ബിസിനസ്സിലും അന്തിമമായ അവകാശം ഉത്തമർണൻെറയാണ്.

കൊടുക്കാനുളള തുക സമയത്തിനു കൊടുക്കാൻ വയ്യാതാകുമ്പോഴാണല്ലോ ഏതുതരം ഭരണവും സ്തംഭിക്കുന്നത്.

അപ്പോൾ പുതിയ ചിന്തകൾ വരും. എന്തുകൊണ്ട് സംഘത്തിൻെറ ഭരണച്ചുമതല കച്ചവടമറിയാവുന്ന ആരെയെങ്കിലും ഏല്പിച്ചുകൂടാ? കോട്ടയത്താണെങ്കിൽ ഡി.സിയുണ്ട്. തോമാച്ചൻെറ കറൻറ് ബുക്സ് ഏറെറടുത്തപോലെ സംഘവും ഏറെറടുക്കാം. അല്ലെങ്കിൽ മനോരമയോ പടിഞ്ഞാറേക്കര ഏജൻസീസോ കേളചന്ദ്ര ഫൗണ്ടറിക്കാരോ ഏറെറടുക്കട്ടെ.

ഇവരാരായാലും പ്രേമലേഖനം വിതരണം ചെയ്യില്ല. പരദൂഷണം പറഞ്ഞു നടക്കില്ല. വിററുവരവിനെക്കാൾ അധികമാണ് ചെലവെങ്കിൽ നഷ്ടം; മറിച്ചാണെങ്കിൽ ലാഭം തുടങ്ങിയ കച്ചവടത്തിൻെറ എഞ്ചുവടി അറിയുന്നവരാണ്.

സാഹിത്യകാരൻമാരുടെ പണി എഴുത്താണ്. അവർ അവർക്കറിയാവുന്ന തൊഴിൽ മാത്രം ചെയ്താൽ പോരേ? പുതിയൊരു സാഹിത്യകാരൻെറ കൃതി അച്ചടിക്കാൻ റോയൽട്ടി വേണ്ടെന്നു പറഞ്ഞാൽ ഡി.സി. ബുക്സിനെ കിട്ടിയേക്കും. സംഘമാണെങ്കിൽ കടലാസിൻെറ കാശ് മുൻകൂർ വാങ്ങുകയും ആ കാശെടുത്ത് മറിക്കുകയും ചെയ്യും.

പുതിയ സാഹിത്യകാരൻമാർക്കും പഴയ സാഹിത്യകാരൻമാർക്കും ആവശ്യമില്ലാത്ത ഈ സ്ഥാപനംകൊണ്ട് ആർക്കെങ്കിലും ഗുണമുണ്ടെങ്കിൽ ഇതിൻെറ സാമ്പത്തികബാദ്ധ്യതകൾ അവർതന്നെ ഏറെറടുക്കണം.

അതല്ലേ ന്യായം?



**ജ**നയുഗത്തിന്റെ മുൻ ലേഖകൻ യു വിക്രമൻ സി.പി.ഐയിൽനിന്നു രാജിവച്ചു.. കേരളത്തിലെ കമ്മ്യൂണിസ്റ്റ് താത്വികാചാര്യന്മാരിലൊരാളായ സി. ഉണ്ണിരാജയുടെ പുത്രനാണ് വിക്രമൻ. പാർട്ടിയംഗമെന്ന നിലയിൽ നീതി ലഭിക്കാത്തതിലാണ് രാജി വയ്ക്കുന്നതെന്ന് സി.പി.ഐ സംസ്ഥാന സെക്രട്ടറിക്കയച്ച രാജിക്കത്തിൽ അദ്ദേഹം വ്യക്തമാക്കി.

വാർത്ത

*വിക്രമൻ മലയാള മനോരമയിലേക്കോ യെൽറ്റ്സിന്റെ റഷ്യയിലേക്കോ?*

★ ★ ★

**പെ**രിങ്ങോട്ടു കുർശിയിലെ വിവാദ വിഷയമായ 'വൃക്ഷമുത്തശ്ശി' മുറിച്ചു വീഴ്ത്തപ്പെട്ടു. നൂറുവർഷത്തിലേറെ പഴക്കമുള്ള ഈ പടുകൂറ്റൻ ആൽമരം 5030 രൂപയ്ക്കാണ് ജില്ലാ കലക്ടർ ലേലംചെയ്തു കൊടുത്തത്. ലേലം കൊണ്ടയാൾ ഇന്നലെത്തന്നെ 13,000 രൂപയ്ക്കു മറിച്ചു വിൽക്കുകയും ചെയ്തുവത്രെ.

വാർത്ത

*സുഗതകുമാരിക്ക് ഒരു ഖണ്ഡകാവ്യമെഴുതാനുള്ള പ്രമേയമാണല്ലോ ഇത്.*

★ ★ ★

**പ**ഠിപ്പു കുറഞ്ഞ എന്നെ നാടറിയുന്ന നാടകകൃത്താക്കി മാറ്റിയത് കമ്മ്യൂണിസ്റ്റു പാർട്ടിയാണ്.

എസ്.എൽ.പുരം സദാനന്ദൻ

*സോഷ്യലിസ്റ്റ് റിയലിസത്തിൽ അഗാധ പാണ്ഡിത്യമില്ലേ, പിന്നെന്തിനാ പഠിപ്പ്.*

★ ★ ★

**സാ**ഹിത്യത്തിലെ പറയനായിരുന്നു കേശവദേവ ഞാൻ സാഹിത്യത്തിലെ തെരുവു



സന്തതിയും.

ബാലചന്ദ്രൻ ചുള്ളിക്കാട്

*ആദ്യത്തേത് ഏതായാലും ശരിയല്ല.*

★ ★ ★

**ഇ**നി ഇവിടെ 'ഐ' മാത്രം എന്നുള്ള മുഖ്യമന്ത്രി കെ. കരുണാകരന്റെ മുന്നറിയിപ്പ് കേന്ദ്രമന്ത്രി എ.കെ. ആന്റണിയുടെ പക്ഷക്കാരിൽ കൂടുതൽ അസ്വാസ്ഥ്യം പടർത്തി. തിരുത്തൽവാദികളിൽ അമർഷവും.

വാർത്ത

*ഇനി രണ്ടുകൂട്ടരും ശംഖുംമുഖത്ത് ചെന്നിരുന്ന് കാറ്റുകൊണ്ടാൽ മതി.*

★ ★ ★

**സാ**മ്പത്തികമാന്ദ്യത്തിന്റെ ആഗോള പ്രതിസന്ധിയിൽപ്പെട്ട് ഉഴലുന്ന ലോക മുതലാളിത്തം റഷ്യൻ ജനതയെ കരുവാക്കിത്തീർക്കാൻ ശ്രമിക്കുകയാണ്. റഷ്യയെ മുതലാളിത്തത്തിന്റെ നെടുങ്കോട്ടയാക്കിത്തീർക്കാനാണ് ശ്രമം.

പി.കെ. വാസുദേവൻനായർ

*പി.കെ.വി ഇനിയും റഷ്യയെ മറന്നില്ലേ? അവിടത്തെ കാര്യമൊക്കെ ക്ളിൻറൺ നോക്കിക്കോളും.*

★ ★ ★

**പു**നർജന്മത്തിൽ വിശ്വാസമില്ലാത്തതുകൊണ്ട് കമ്മ്യൂണിസ്റ്റുകാർക്ക് ആശ്വസിക്കാം. അല്ലെങ്കിൽ കാറൽ മാർക്സോ മറ്റോ പുനർജന്മമെടുത്തു വന്നാലത്തെ സ്ഥിതി എന്തായിരുന്നേനെ?

എം.വി. രാഘവൻ

*കല്ലെറിഞ്ഞു കൊല്ലും.*

★ ★ ★

**ഭ**രണക്കാരുടെ പോക്കിനെതിരെ സംഘടനയ്ക്കുള്ളിൽ ശക്തമായ ഭിന്നാഭിപ്രായമുണ്ട്. ഭരണക്കാരുടെ ഉപജാപക സംഘങ്ങൾക്ക് കൂത്താടാനുള്ളതല്ല ഈ രാജ്യത്തിന്റെ ഭാവി.

ജി. കാർത്തികേയൻ

*അച്യുതാനന്ദൻ അദ്ധ്യക്ഷം വഹിക്കുന്ന യോഗങ്ങൾ ഉദ്ഘാടനം ചെയ്യാൻ കാർത്തികേയന് ഇനിയുമെന്തിന് വൈമുഖ്യം?*

★ ★ ★

**ഇ**ന്ത്യയിൽ ഇടതുപക്ഷപ്പാർട്ടികൾ ദുർബലമായ സാഹചര്യത്തിൽ ഒരു പുനർചിന്തനത്തിന് അവർ തയ്യാറാകണം.

എം.വി. രാഘവൻ

*സി.പി.എം, സി.പി.ഐ, ആർ.എസ്.പി, ഫോർവേഡ് ബ്ലോക്ക് എന്നിങ്ങനെയുള്ള പാർട്ടികൾ സി.എം.പിയിൽ ലയിക്കണമെന്നായിരിക്കുമോ രാഘവന്റെ മനസ്സിലിരിപ്പ്.*

★ ★ ★

**ഭാ**രതീയർ അടിമച്ചങ്ങല തകർത്തത് സ്നേഹത്തിന്റെയും ഐക്യത്തിന്റെയും



ചങ്ങല സൃഷ്ടിച്ചവരാണ്.

പ്രൊ. സുകുമാർ അഴീക്കോട്

*ചരിത്രം നന്നായി വായിച്ചിട്ടുണ്ടല്ലോ സുകുമാർ അഴീക്കോട്.*

★ ★ ★

**മു**സ്ലീം ലീഗിലെ 'മുസ്ലീം' വർഗ്ഗീയതയെ പ്രതിനിധാനം ചെയ്യുന്നെങ്കിൽ ഇ.എം.എസ്. നമ്പൂതിരിപ്പാടിലെ 'നമ്പൂതിരിപ്പാടും' വർഗ്ഗീയതയെയല്ലേ പ്രതിനിധീരിക്കുന്നത്?

പി.കെ. കുഞ്ഞാലിക്കുട്ടി

*ഇനി മുതൽ നമ്പൂതിരിപ്പാടിനെ ഇ.എം. ശങ്കരൻ എന്നു വിളിക്കാനുള്ള ധൈര്യം കുഞ്ഞാലിക്കുട്ടിക്കുണ്ടോ?*

★ ★ ★

**അ**ഴിമതിക്കുള്ള പഴുതുകൾ അടയ്ക്കുന്നതിന് ശക്തമായ നടപടികൾ സ്വീകരിക്കണം.

എം.എം. ഹസ്സൻ

*അങ്ങനെ ശക്തമായി അടച്ചുകളയാൻ ആഹ്വാനം ചെയ്യണ്ട. ഹസ്സന് എന്നെങ്കിലും ഒരു സാദാ മന്ത്രിയാവാൻ കഴിഞ്ഞാൽ...*

★ ★ ★

**എ**.ഐ.സി.സി സമ്മേളനം കഴിഞ്ഞ് സൂരജ്കുണ്ടിൽനിന്നു മടങ്ങുന്നതോടെ കേരളത്തിലെ സംഘടനാപ്രശ്നങ്ങൾക്കും പ്രതിവിധി ഉണ്ടാകും എന്നു കെ.പി.സി.സി നേതൃത്വം.

വാർത്ത

*കാർത്തികേയന്റെയും പി. ബാലന്റെയും വയലാർ രവിയുടെയും മുല്ലപ്പള്ളി രാമചന്ദ്രന്റെയും ഖാദിത്തൊപ്പിയുമിട്ട് കൈയുംപിടിച്ചുള്ള ആ വരവ് ഒന്നു കാണേണ്ടതുതന്നെയായിരിക്കും.*

★ ★ ★

**എ**ന്റെയും ആന്റണിയുടെയും പേരുപയോഗിച്ച് ഇനിയൊരു ഗ്രൂപ്പു പ്രവർത്തനം നടത്തേണ്ടതില്ല.

മുഖ്യമന്ത്രി കെ. കരുണാകരൻ

*കരുണാകരന്റെ ജീവിതത്തിൽ എസ്. കൃഷ്ണകുമാറിനുള്ള സ്ഥാനം ഇനി എ.കെ. ആന്റണിക്കായിരിക്കുമോ?*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.